ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

digitized by www.sreyas.in

# ഈശ്വരസാക്ഷാത്കാരം

## യുക്തിചിന്തയിലൂടെ




ഈശ്വരാനന്ദസ്വാമികൾ

വിവർത്തക :

ശ്രീമതി അമ്മിണിഭട്ടതിരിപ്പാട്

digitized by www.sreyas.in

# ഈശ്വരസാക്ഷാത്കാരം
## യുക്തിചിന്തയിലൂടെ

ഗ്രന്ഥകർത്താവ്:

**ശ്രീ ഈശ്വരാനന്ദസ്വാമികൾ**

വിവർത്തക:

**ശ്രീമതി അമ്മിണിഭട്ടതിരിപ്പാട്**




**ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ,**

പുറനാട്ടുകര, 680551, തൃശ്ശൂർ.

digitized by www.sreyas.in

ISWARA SAKSHATKARAM
Malayalam Translation of "God-Realization"
By Swami Iswarananda.

Translated by
Mrs. Ammini Bhattathiripad
Thekkedath Mana, Trivandrum.

Published by
Swami Sakrananda
President, Sri Ramakrishna Ashrama,
Puranattukara, Trichur.

First Edition: 1 - 9 - 1976 - Copies: 2000.

Printed at:
Prabuddhakeralam Press
Puranattukara - Trichur.

Rights reserved by:
Sri Ramakrishna Ashram,
Puranattukara.

Price: Rupees 4. 50.

digitized by www.sreyas.in

# മുഖവുര

ഉപനിഷത്പാരമ്പര്യങ്ങൾ രണ്ടുതരമാണ് – ഒന്ന്, വേദാന്തപരമായതും ദിവ്യനിഗൂഢത ഉൾക്കൊള്ളുന്നതും (യോഗം); മറേറത് യുക്തിയുക്തമായത് (സാംഖ്യം). ഇതിൽ, ശ്രീ വിവേകാനന്ദസ്വാമികൾ ഒരു പരിധിവരെ യുക്തിവാദാനുസൃതമായ പാരമ്പര്യമാണ് പിന്തുടന്നതു്. ബോധാതീതാവസ്ഥയിൽ, അപരോക്ഷജ്ഞാനത്തിലും ദിവ്യപ്രചോദനത്തിലും, പരമകാഷ്ഠ പ്രാപിക്കുന്ന ആദ്ധ്യാത്മികദശ്നം അഥവാ 'യോഗം' അന്ത്യപദമാണെന്ന് വാദിക്കയും ചെയ്തു. ഈ പുസ്തകം ഏതു് ഋഷിവയ്യന്മാക്കാണോ സമർപ്പിച്ചിട്ടുള്ളതു്, അവർ അവസാനംവരേയും ആത്മസാക്ഷാല്ക്കാരത്തിനായി ജാഗ്രദ്ബോധാവസ്ഥയിലുള്ള യുക്തിചിന്തയിലെ തത്ത്വജ്ഞാനത്തെയാണവലംബിച്ചിട്ടുള്ളതു്. ഈ ഗ്രന്ഥവും ആ പാരമ്പര്യംതന്നെയാണനുകരിക്കുന്നതു്.

ഇതിൽ പ്രതിപാദിച്ച ബ്രഹ്മജ്ഞാനമാഗ്ഗം മനസ്സിലാക്കാൻ സാധാരണമനുഷ്യനുള്ളതിലധികം ബുദ്ധി ആവശ്യമില്ല. ജിജ്ഞാസുക്കളിൽനിന്ന് ബുദ്ധിപരമായ ഒരു "സക്സ്സെം" ആവശ്യപ്പെടുന്നില്ലെന്ന് മാത്രമല്ല, തക്കശാസ്ത്രത്തിൻെറ സാങ്കേതികത്വവും അവരിൽ ചുമത്തപ്പെടുന്നില്ല. പൊതുവിൽ മനുഷ്യവഗ്ഗത്തിൻെറ സാധാരണ അനുഭവങ്ങളെ അടിസ്ഥാനമാക്കിയാണ് ഈ ഗ്രന്ഥത്തിൻെറ പോക്ക്. പൊങ്ങച്ചമേറിയ ആധുനികപ്രലപനം ഇഷ്ടമായിട്ടുള്ള ചിലർ അപകാശപ്പെടുന്നതായ യുക്ത്യതീതകരണവും ആവശ്യമാകുന്നില്ല. ശബ്ദഘോഷത്തോടുള്ള പുലമ്പലുകൾ ബ്രഹ്മവിദ്യയുടെ തെളിഞ്ഞ മാഗ്ഗം വലയം ചെയ്യാനേ പര്യാപ്തമാവുന്നുള്ളു.

ഈ ഗ്രന്ഥംവഴി, ബ്രഹ്മസാക്ഷാല്ക്കാരത്തിലേക്കുള്ള, പരമസത്യത്തിലേക്കുള്ള, താത്ത്വികമായ സമീപനം

digitized by www.sreyas.in

ആവുന്നത്ര ലളിതമായും യുക്തിപൂർവ്വമായും വിശദീകരിക്കുവാനാണുദ്ദേശിക്കുന്നത്. ഒട്ടധികം പേർക്കും ഇവിടെ പൊരിഞ്ഞ ജീവിതസമരത്തിൽ മാനവശക്തിയുടെ ഓരോ മാത്രയും ചിലവഴിക്കേണ്ടിവരുന്നു. അതിനാൽ പരമശാന്തിയും സ്വാതന്ത്ര്യവും ജ്ഞാനവും അനശ്വരതയിലുറപ്പും കൈവന്നതിനു ശേഷവും, തൻെറ സമയം മാത്രമല്ല ശേഷിയും ജീവിതാവശ്യങ്ങൾ നേടാൻവേണ്ടി വിട്ടുകൊടുക്കാൻ സഹായമാവുന്ന ഒരു തത്ത്വസംഹിതയും അതു പ്രായോഗികമാംവണ്ണം നിത്യജീവിതത്തിലുപയോഗപ്പെടുത്തി സാക്ഷാത്കരിക്കുവാനുള്ള മാർഗ്ഗവും അത്യന്താപേക്ഷിതമാണ്. അത്തരത്തിൽ, സമയവും വീര്യവും ഏററവും കുറച്ച് ചെലവഴിച്ച് 'പരമപുരുഷാർത്ഥ'ത്തിലേയ്ക്കു നയിക്കുന്ന തത്ത്വജ്ഞാനവും, അതു സാക്ഷാത്ക്കരിക്കേണ്ട ക്രമവും, ഈ ഏടുകളിൽ വിവരിച്ചിട്ടുണ്ട്. എല്ലാ കാലദേശങ്ങളിലും എല്ലാ സത്യാന്വേഷികൾക്കും ഈ പുസ്തകം സഹായകമായിത്തീരട്ടെ !

ഈ പ്രഭാഷണങ്ങൾ സ്വീകരിച്ചിട്ടുള്ള നിലപാടിന്നടിസ്ഥാനമായ 'ശ്രുതി'കളുടേയും, മഹർഷിമാരുടേയും പ്രാമാണ്യം അന്വേഷിക്കുന്നവർക്കുള്ളതാണ് ഇതിലെ രണ്ടാം ഭാഗം. അവരന്വേഷിക്കുന്ന പ്രമാണം, അവർക്കതിൽ, വേണ്ടുവോളം കിട്ടുന്നതാണ്.

ഈ മലയാളഗ്രന്ഥം, 1975-ൽ ഇംഗ്ലീഷിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള God Realization Through Reason എന്ന ഗ്രന്ഥത്തിൻെറ പരിഭാഷയാണ്. ഇതു വളരെ സമർത്ഥമായി തർജ്ജമചെയ്തുതന്ന ശ്രീമതി അമ്മിണി ഭട്ടതിരിപ്പാടിനോടുള്ള എൻെറ അകൈതവമായ നന്ദി ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ. അതിന്നാവശ്യമായ പ്രോത്സാഹനം നല്കിയ ശ്രീ ടി. എൻ. എൻ. ഭട്ടതിരിപ്പാടവർകളോടും എൻെറ കടപ്പാട് നിസ്സാരമല്ല.

ശ്രീരാമകൃഷ്ണാശ്രമം,
പുറനാട്ടുകര, തൃശ്ശൂർ.
15-4-1976

ഗ്രന്ഥകർത്താവ്

digitized by www.sreyas.in

# അവതാരിക

ശ്രീ ഈശ്വരാനന്ദസ്വാമികളുടെ ''ഈശ്വരസാക്ഷാത്കാരം – യുക്തിചിന്തയിലൂടെ'' എന്ന ഈ പുസ്തകത്തിന് ഒരു പ്രസ്താവന എഴുതാൻ തുനിയുന്നതു് ഒരു സാഹസമാണെന്നെനിക്കറിയാം. പക്ഷെ സ്വാമികളുടെ അന്തിമാഭിലാഷമായിരുന്നു ഞാനൊരു പ്രസ്താവനയെഴുതിച്ചേർക്കണമെന്നതു്. സ്വാമികൾ മഹാസമാധിയാവുന്നതിന് നാലഞ്ചു ദിവസം മുൻപു് ഞാൻ അദ്ദേഹത്തെ സന്ദശിക്കാൻ പോയിരുന്നു. അന്നു് ശ്രീ മുഡാനന്ദസ്വാമികളോടു് എൻെറ ഒരു പ്രസ്താവനയുംകൂടി അടിച്ചുചേർക്കണമെന്നു് സ്വാമികൾ നിദ്ദേശിച്ചു. ഇതെനിക്കു് നിരസിക്കാൻ കഴിഞ്ഞില്ല. ഞങ്ങൾ തമ്മിലുള്ള പരിചയം വെറും അഞ്ചെട്ടു മാസത്തെ പഴക്കം മാത്രമുള്ളതായിരുന്നു എങ്കിലും ഇതിനിടെ ഞാൻ സ്വാമികളുടെ ഒരാരാധകനായി മാറി എന്നതാണു് വാസ്തവം. എൻെറ ദിവംഗതനായ ഗുരുനാഥൻ മഹോപാദ്ധ്യായ ശ്രീ രവിവമ്മൻ തമ്പാനെയാണു് ശ്രീ ഈശ്വരാനന്ദസ്വാമികളിൽ ഞാൻ ദശിച്ചതു്. അതേ സ്ഥൈര്യം, അതേ ആജ്ജവം, അതേ പാണ്ഡിത്യം, അതേ വിനയം, അതേ നിസ്സംശയത്വം എന്നു വേണ്ട എൻെറ ഗുരുനാഥനിലുണ്ടായിരുന്ന സകല ഗുണങ്ങളും ഞാൻ ശ്രീ ഈശ്വരാനന്ദസ്വാമികളിലും ദശിച്ചു. ശ്രീ സ്വാമികളും എന്നെ ശിഷ്യനിവ്വിശേഷമായ വാത്സല്യത്തോടെയാണു് സ്വീകരിച്ചതു്. അതിനാൽ അദ്ദേഹത്തിൻെറ ആജ്ഞ നിരസിക്കാൻ എനിക്കു് കഴിഞ്ഞില്ല. അതാണു് ഈ സാഹസത്തിനു് പ്രേരകമായ വസ്തുത. തത്ത്വവിത്തുക്കൾ സദയം ക്ഷമിക്കണമെന്നു് അപേക്ഷ.

digitized by www.sreyas.in

ഈശ്വരാനന്ദസ്വാമികളുടെ നിർദ്ദേശാനുസരണം ശ്രീ മുധാനന്ദസ്വാമികൾ God Realisation Through Reason എന്ന പുസ്തകം അഭിപ്രായത്തിനായി എനിക്കയച്ചു തന്നു. അതു വായിച്ചു തീർന്നപ്പോൾ ഇതിനൊരു മലയാളം പരിഭാഷ അത്യാവശ്യമാണെന്നു് എനിക്കു തോന്നി ഞാനാ അഭിപ്രായം ശ്രീ ഈശ്വരാനന്ദസ്വാമികളോടു് പറഞ്ഞു് തർജ്ജമയുടെ ഭാരം കയ്യേല്ക്കുകയാണു് ഉണ്ടായതു്. പക്ഷെ കൃത്യാന്തരങ്ങൾകൊണ്ടു് എനിക്കതിനു് സമയം കിട്ടുകയി ല്ലെന്നു കണ്ടപ്പോൾ ഞാൻ എൻെറ സഹധർമ്മിണി ശ്രീമതി അമ്മിണി ഭട്ടതിരിപ്പാടിനെ ഇതിനു് ചുമതലപ്പെടുത്തി. അവരതു് തൃപ്തികരമായി നിർവ്വഹിച്ചു എന്നതു് ചാരിതാ ർത്ഥ്യജനകമാണു്. ഈ ഭാഷാന്തരം ഈശ്വരാനന്ദസ്വാമി കൾതന്നെ സ്വയം വായിച്ചു് അവിടവിടെ ചില്ലറ മാററ ങ്ങൾ വരുത്തിയതാണു്. അതിനുശേഷമാണു് സ്വാമികൾ മഹാസമാധിയായതു്. ഭാഷാന്തരം ചെയ്തതു് തൃപ്തികര മായിട്ടുണ്ടെന്നു് സ്വാമികൾതന്നെ പലവുരു പറഞ്ഞിട്ടുള്ള തിനാൽ സ്വാമികൾ ഉദ്ദേശിച്ച അർത്ഥം വിട്ടുപോകാതെ കഴിക്കാൻ സാധിച്ചിട്ടുണ്ടെന്നു് ഞങ്ങൾ വിശ്വസിക്കുന്നു. മാന്യവായനക്കാരാണു് ഇതിൽ വിധികർത്താക്കൾ. അതി നാൽ പ്രശ്നം അവർക്കു് വിട്ടുകൊടുക്കുന്നു

സകല ജീവരാശികളുടെയും അന്തിമമായ ലക്ഷ്യം സ്വാതന്ത്ര്യമാണു്. ഭൗതികവും പാരത്രികവുമായ ബന്ധ ങ്ങളെല്ലാം വലിച്ചെറിഞ്ഞു് മുക്തനാവാനാണു് ഓരോരു ത്തനും ആഗ്രഹിക്കുന്നതു്. അതായതു് ആത്യന്തികമായ മോക്ഷം. മററു മതങ്ങളെല്ലാം സ്വർഗ്ഗത്തേയും സ്വർഗ്ഗവാസ ത്തെയും ലക്ഷ്യമായി മുന്നോട്ടു വെയ്ക്കുമ്പോൾ ഹിന്ദുമതം മാത്രം അവയെയും വലിച്ചെറിഞ്ഞു് നിത്യമുക്തനാവാനാ ണു് അനുശാസിക്കുന്നതു്. ഇതിലാണു് ഹിന്ദുമതത്തിൻെറ മേന്മ സ്ഥിതിചെയ്യുന്നതു്. ഈ മോക്ഷം കൈവരിക്കാനു ള്ള ഉപായങ്ങളാണു് ഭക്തിമാർഗ്ഗവും, കർമ്മമാർഗ്ഗവും, ജ്ഞാന മാർഗ്ഗവും. ഇതിൽ ആദ്യം പറഞ്ഞ രണ്ടു മാർഗ്ഗങ്ങളും ഉപാ

digitized by www.sreyas.in

സകനെ പടിപടിയായി മൂന്നാമത്തു പറഞ്ഞ ജ്ഞാനമാഗ്ഗത്തിലേയ്ക്കുയത്തി അതുവഴി മുക്തനാവാൻ സഹായിക്കുകയേ ഉള്ളു. ജ്ഞാനമാഗ്ഗമാകട്ടെ നേരിട്ടു് മുക്തിയിലേയ്ക്കു് നയിക്കുന്നു. ജ്ഞാനലബ്ധിക്കു് വിചാരമാഗ്ഗമല്ലാതെ മററു് ഉപായമൊന്നും ഇല്ല.

നോത്പദ്യതേ വിനാ ജ്ഞാനം
വിചാരേണാന്യസാധനൈഃ
യഥാ പദാത്ഥഭാനം ഹി
പ്രകാശേന വിനാ കചചിത്.

വിചാരമാഗ്ഗത്തിൽക്കൂടിയല്ലാതെ ജ്ഞാനമുണ്ടാവാൻ വയ്യ. പദാത്ഥങ്ങളുടെ ഭാനം പ്രകാശംകൂടാതെ സാദ്ധ്യമല്ല എന്നാണു് അപരോക്ഷാനുഭൂതിയിൽ ആചായ്യസ്വാമികഠം പറഞ്ഞിട്ടുള്ളതു്. ഈ വിചാരമാഗ്ഗം മൂന്നനുഷ്ഠാനങ്ങഠം വഴി സ്വായത്തമാക്കേണ്ടതാണു്. ശ്രവണ, മനന, നിദിദ്ധ്യാസങ്ങളാണീ അനുഷ്ഠാനങ്ങഠം. ആദ്യം തത്ത്വം ശ്രവിക്കുക, പിന്നീടതിനെക്കുറിച്ചു് മനനം ചെയ്യുക, അതിനുശേഷം നിദിദ്ധ്യാസം ചെയ്തു് സാക്ഷാത്കരിക്കുക എന്നിവയാണവ.

''ശ്രോതവ്യോ മന്തവ്യോ നിദിദ്ധ്യാസിതവ്യഃ.''

ഇവയ്ക്കു് സഹായകമായ ഏററവും നല്ല പ്രസിദ്ധീകരണമാണീ ഭാഷാന്തരമെന്നു് ഞാൻ കരുതുന്നു. ശ്രീ ഈശ്വരാനന്ദസ്വാമികഠം തന്റെ വാദഗതികഠം ഏററവും സമത്ഥമായി മുന്നോട്ടു വച്ചിട്ടുണ്ടു്. പൗരാണികാചായ്യന്മാരുടെ അഭിപ്രായങ്ങഠം ഉദ്ധരിച്ചു്, തന്റെ അഭിപ്രായങ്ങഠം അത്ഥശങ്കക്കിടയില്ലാതെ സ്ഥാപിക്കാനും സ്വാമികഠംക്കു് കഴിഞ്ഞിട്ടുണ്ടു്. ബ്രഹ്മാനുഭൂതി ഓരോരുത്തക്കും എന്നും കൈവരുന്നുണ്ടെന്നും സ്വപ്നതുല്യനുഭവം ബ്രഹ്മാനുഭൂതിയല്ലാതെ മറെറാന്നുമല്ലെന്നും മൂഢതകൊണ്ടു് നാമതറിയുന്നില്ലെന്നേയുള്ളുവെന്നും മററും സ്വാമികഠം യുക്തിയുക്തം സ്ഥാപിച്ചിട്ടുണ്ടു്. അതിനാൽ പുസ്തകത്തിന്റെ ഉള്ളടക്കത്തെക്കുറി

digitized by www.sreyas.in

ച്ച് അധികമൊന്നും പറയാൻ ഉദ്ദേശിക്കുന്നില്ല. സുഷുപ്ത്യവസ്ഥയെക്കുറിച്ച് ആധുനികശാസ്ത്രം എന്തു പറയുന്നു എന്നു് ചുരുക്കിപ്പറഞ്ഞു് ഈ പ്രസ്താവനയ്ക്കു വിരാമമിടാൻ മാത്രമാണു് ഞാൻ ഉദ്ദേശിക്കുന്നതു്.

ആധുനികശാസ്ത്രം, അടുത്തകാലംവരെ, സുഷുപ്ത്യവസ്ഥ വന്നും പോയുമിരിക്കുന്ന ഒരു പ്രതിഭാസമാണെന്നും ജാഗ്രദവസ്ഥയാണു് മനുഷ്യന്റെ സ്വാഭാവികമായ അവസ്ഥയെന്നുമാണു് കരുതിയിരുന്നതു്. കാരണം ദിവസത്തിന്റെ മൂന്നിൽ രണ്ടുഭാഗവും നാം ജാഗ്രദവസ്ഥയിലാണു് കഴിയുന്നതു്. എന്നാൽ അടുത്ത കാലത്തു് നടത്തിയ ചില പരീക്ഷണനിരീക്ഷണങ്ങൾ അത്ഭുതാവഹമായ ചില സംഗതികൾ പുറത്തു കൊണ്ടുവന്നു. മനുഷ്യന്റെ മസ്തിഷ്കത്തിൽനിന്നും സദാ വൈദ്യുതതരംഗങ്ങൾ പ്രസരിച്ചുകൊണ്ടിരിക്കുന്നുണ്ടെന്നും E. E. G. എന്ന ഒരുപകരണംകൊണ്ടു് ഇതിന്റെ തോതു് അളന്നു തിട്ടപ്പെടുത്താമെന്നും കണ്ടു. മസ്തിഷ്കത്തിന്റെ പ്രവർത്തനഭേദമനുസരിച്ചു് വൈദ്യുതീപ്രസരണത്തിൽ ഏററക്കുറച്ചിൽ വരുന്നതായും കണ്ടുപിടിച്ചു. ജാഗ്രത്തിലും, സുഷുപ്തിയിലും, വിചാരവികാരങ്ങൾക്കടിമപ്പെടുമ്പോഴും, ഒന്നിൽത്തന്നെ ശ്രദ്ധ കേന്ദ്രീകരിക്കുമ്പോഴും എല്ലാം മസ്തിഷ്കജന്യമായ വൈദ്യുതീപ്രവാഹത്തിൽ മാററങ്ങൾ വരുന്നതായി E. E. G. വഴി രേഖപ്പെടുത്താൻ വിഷമമില്ല. മറെറാരു ഭാഷയിൽ പറഞ്ഞാൽ E. E. G. വഴി രേഖപ്പെടുത്തുന്ന വൈദ്യുതിയുടെ തോതു് മസ്തിഷ്കത്തിന്റെ ഒരളവുകോലാണു് എന്നർത്ഥം.

ബാഹ്യപ്രചോദനങ്ങളൊന്നുമില്ലാതെ ഇന്ദ്രിയമനസ്സുകൾ ഉപശമം പ്രാപിക്കുന്ന സുഷുപ്ത്യവസ്ഥയിൽ മസ്തിഷ്കത്തിൽനിന്നുദ്ഭവിക്കുന്ന വൈദ്യുതി ''ഡെൽട്ടാ'' ഇനത്തിൽപ്പെട്ട തരംഗങ്ങളെയാണു് ഉണ്ടാക്കുന്നതു്. ഉണർന്നിരിക്കുമ്പോൾ ഇതു് 'ആൽഫാ' ഇനത്തിൽപ്പെട്ട തരംഗങ്ങളെയും ഉണ്ടാക്കുന്നു. ചെറിയ വിദ്യുത്തരംഗങ്ങളും വലിയ

digitized by www.sreyas.in

വിദ്യുത്തരംഗങ്ങളും എന്നു് ധരിച്ചാലും മതി. എന്തെങ്കിലും പ്രചോദനങ്ങളുണ്ടെങ്കിലേ മസ്തിഷ്കം വലിയ തരംഗങ്ങൾ പുറപ്പെടുവിക്കുകയുള്ളു. ഇന്ദ്രിയമനസ്സുകളുടെ വ്യാപാരം, ചിലതരം ഔഷധങ്ങളുടെ പ്രയോഗം മുതലായവയെല്ലാം മസ്തിഷ്കപ്രചോദകങ്ങളായ വസ്തുക്കളാണു്. നമ്മെ ഉണർത്തിയിരുത്താൻ ഒന്നല്ലെങ്കിൽ മറ്റൊരു പ്രചോദനം വേണം. മസ്തിഷ്കത്തിന്റെ അടിയിലുള്ള തണ്ടിൽ (Lower Brain Stem) സ്ഥിതിചെയ്യുന്നതായി A. R. A. S. എന്നും D. T. P. S. എന്നും രണ്ടു സിരാകേന്ദ്രങ്ങളുണ്ടു്. മനസ്സിന്റെ സ്ഥാനമെന്നു കരുതപ്പെടുന്ന മസ്തിഷ്കത്തിന്റെ ഉപരിഭാഗത്തുനിന്നും വരുന്ന നാഡീവ്യൂഹങ്ങളും ഇന്ദ്രിയങ്ങളിൽനിന്നും വരുന്ന നാഡീവ്യൂഹങ്ങളും ഇവിടെ സമ്മേളിക്കുന്നു. ഇവയിൽക്കൂടി ഇന്ദ്രിയജന്യങ്ങളും മനോജന്യങ്ങളുമായ വാർത്തകൾ സദാ പ്രവഹിച്ചുകൊണ്ടിരിക്കും. ഈ പ്രവാഹമാണു് മനുഷ്യനെ ഉണർന്നിരിക്കാനും എന്തിലെങ്കിലും ശ്രദ്ധ കേന്ദ്രീകരിച്ചു് ജാഗരൂകനായിരിക്കാനും സഹായിക്കുന്ന ഘടകം. എപ്പോൾ ഇതിനു് മാന്ദ്യം സംഭവിക്കുന്നുവോ അപ്പോൾ ഉറക്കം തൂങ്ങാൻ തുടങ്ങും. ഈ പ്രവാഹം നിലച്ചാൽ നാം ഉറക്കത്തിനടിമപ്പെടുകയും വീണ്ടും ഈ പ്രവാഹം പുനഃസ്ഥാപിക്കപ്പെട്ടാൽ നാം ഉണരുകയും ചെയ്യും. ഇതിനർത്ഥം ഉണർന്നിരിക്കാൻ ചില ഉത്തേജനങ്ങൾ വേണമെന്നാണു്. എപ്പോൾ ഇവ നിലയ്ക്കുന്നുവോ അപ്പോൾ നാം സുഷുപ്തിയിലേയ്ക്കു് വഴുതിവീഴുന്നു.

ഇന്ദ്രിയജന്യങ്ങളും മനോജന്യങ്ങളുമായ കാര്യങ്ങൾ നമ്മുടെ ഉറക്കത്തെ എങ്ങനെ ബാധിക്കുന്നുവെന്നു് എടുത്തു പറയേണ്ടതില്ല. അതിയായ പ്രകാശധോരണി, അനിഷ്ടപ്രദങ്ങളായ ശീതോഷ്ണാവസ്ഥകൾ, അസുഖകരങ്ങളായ ശബ്ദതരംഗങ്ങൾ, അതിയായ വികാരവിചാരങ്ങൾ, എന്നിവയെല്ലാം ഉറക്കത്തെ അകററിനിർത്താൻ സഹായിക്കുന്ന ഘടകങ്ങളാണു്. ഇന്ദ്രിയമനസ്സുകളിൽനിന്നുത്ഭവിക്കുന്ന

digitized by www.sreyas.in

ഈ സന്ദേശങ്ങളുടെ പ്രവാഹം മുൻപറഞ്ഞ സിരാകേന്ദ്രങ്ങളെ നിരന്തരം പ്രവൃത്ത്യുന്മുഖമാക്കുന്നതിനാലാണ് നമുക്കീ സന്ദർഭങ്ങളിൽ ഉറക്കം വരാതിരിക്കുന്നത്. നേരെമറിച്ച് മങ്ങിയ പ്രകാശമുള്ള മുറി, ശബ്ദരാഹിത്യം, അല്ലലില്ലാത്ത മനസ്സ്, സുഖപ്രദങ്ങളായ ശയ്യോപകരണങ്ങൾ മുതലായവ പ്രസ്തുത സിരാകേന്ദ്രങ്ങളിൽക്കൂടിയുള്ള വാർത്താവിനിമയത്തിന് വിരാമമിടുകയും ക്രമേണ നാം ഉറക്കത്തിനധീനരായിത്തീരുകയും ചെയ്യുന്നു. ഇതിനർത്ഥം ബാഹ്യമായ പ്രചോദനങ്ങൾക്കുമാത്രമേ നമ്മെ ഉറക്കത്തിൽനിന്നും ഉണർവ്വിലേക്ക് നയിക്കാനും അവിടെ പിടിച്ചിരുത്താനും കഴിയൂ എന്നാണ്. അതാണ് ജാഗ്രത്ത് അസ്വാഭാവികവും സുഷുപ്തി സ്വാഭാവികവുമായ അവസ്ഥകളാണെന്ന് പറയാൻ കാരണം. പക്ഷികൾ പകലെല്ലാം അവിടവിടെ പറന്നു നടന്ന് രാത്രിയിൽ വിശ്രമത്തിനായി ചേക്കമരത്തെ ആശ്രയിക്കുന്നതുപോലെയാണ് ജാഗ്രത്തിൽ അലഞ്ഞുനടന്ന് ഒടുവിൽ ദിവസേന ആത്മാവ് സുഷുപ്തി സമയത്ത് സ്വസ്ഥാനത്തെത്തന്നെ വിശ്രമത്തിനായി ആശ്രയിക്കുന്നതെന്നാണ് ഉപനിഷദ് വാക്യം ഉദ്ഘോഷിക്കുന്നത്. അങ്ങനെ പ്രാചീനാചാര്യന്മാരും ആധുനികശാസ്ത്രജ്ഞന്മാരും സുഷുപ്തിയുടെ സ്വഭാവത്തെക്കുറിച്ച് ഒരേ അഭിപ്രായക്കാരായിരിക്കുകയാണ്.

സുഷുപ്തിയാണ് മനുഷ്യന്റെ ശരിയായ അവസ്ഥ എങ്കിൽ അതിലെ അനുഭൂതിയാവണം ശരിയായ അനുഭൂതി. അഭയാനുഭൂതിയാണ് സുഷുപ്തിയിലുള്ളത്. അതിനാൽ ബന്ധപ്രതീതി സത്യമാവാൻ വയ്യ. കാരണം അത് നമ്മുടെ സഹജസ്ഥിതിയായ സുഷുപ്തിയിലുള്ളതല്ല. സ്വപ്നം സത്യമല്ലെന്നതെല്ലാവരും സമ്മതിക്കും. ആ കാരണംകൊണ്ടുതന്നെ അതിലെ അനുഭൂതികളും സത്യമാണെന്ന് വാദിക്കാറില്ല. ജാഗ്രത്തും അതുപോലെ കൃത്രിമമായ ഒരവസ്ഥയാണെങ്കിൽ അതിലെ അനുഭൂതികളും കൃത്രിമമാവാനേ തരമുള്ളു.

digitized by www.sreyas.in

മായാമാത്രമിദം ദ്വൈതം അദ്വൈതം പരമാർത്ഥതഃ
ഇതിബ്രൂതേ ശ്രുതിഃ സാക്ഷാത് സുഷുപ്താവനുഭൂയതേ.

"ദ്വൈതപ്രതീതി മായയാണ്. അദ്വൈതമാണ് സത്യം എന്ന് ശ്രുതിപറയുന്നു. സുഷുപ്തിയിൽ നാമതനുഭവിക്കുന്നു" എന്നാണ് ആചാര്യസ്വാമികൾ പറഞ്ഞിട്ടുള്ളത്. ആധുനിക ശാസ്ത്രജ്ഞന്മാർ ഇതിലേയ്ക്കെത്തിയിട്ടില്ല. പക്ഷെ കാലക്രമേണ അവർക്കും ഇതംഗീകരിക്കേണ്ടിവരും എന്നതു് നിസ്തർക്കമത്രേ. കാരണം സത്യം ഒന്നേയുള്ളു. മാർഗ്ഗം ഏതായാലും സത്യാന്വേഷികളുടെയെല്ലാം (ആധുനികരുടേയും പൗരാണികരുടേയും)ലക്ഷ്യം ഒന്നാണ് – സത്യസാക്ഷാത്കാരം. അതാണ് രണ്ടു ചിന്താഗതിക്കാരും ഒരേ സ്ഥലത്തെത്തുമെന്ന് പറയാൻ കാരണം. ശാരീരികശാസ്ത്രം മാത്രമല്ല ഇതുപോലെ വേദാന്തമതത്തിൻെറ നിഗമനങ്ങൾ ഏറെക്കുറെ ശരിവച്ചിട്ടുള്ളതു്; ഊർജ്ജതന്ത്രം, രസതന്ത്രം മുതലായവയും ഏകവും അവ്യയവുമായ ഒരേ വസ്തു മാത്രമേയുള്ളു എന്ന സത്യത്തിലേയ്ക്കാണ് വിരൽ ചൂണ്ടുന്നതു്. ആററത്തിൻെറ ഘടന, പ്രകാശരശ്മികളുടെ പ്രവാഹം, സാപേക്ഷകവാദം മുതലായവയെല്ലാം ഈ ഒരു വസ്തു മാത്രമേയുള്ളു എന്ന വാദഗതി ഏറെക്കുറെ അംഗീകരിച്ച മട്ടാണ്. പക്ഷെ ഇതു ചിദ്വസ്തുവായ "ഞാനാ"ണ് എന്ന് അവർക്ക് പറയാൻ സാധിച്ചിട്ടില്ലെന്നു മാത്രം. അതിന് "ഞാൻ" എന്ന പ്രതിഭാസമെന്താണെന്നറിയണം. ദൃഷ്ടി അന്തർമ്മുഖമാക്കിയാലേ ഇതു സാധിക്കുകയുള്ളു. അതില്ലാത്തതിനാലാണ് വസ്തുസാക്ഷാത്കാരം ആധുനികശാസ്ത്രജ്ഞന്മാർക്ക് കൈവരാത്തതു്. പക്ഷെ കാലക്രമത്തിൽ ഇതവർ കണ്ടുപിടിക്കുമെന്നാശിക്കാം. അതിനുള്ള പ്രചോദനം നല്കാൻ ഇതുപോലുള്ള പ്രസിദ്ധീകരണങ്ങൾക്ക് കഴിയും. അതിലേക്കിതു് സഹായകമാവട്ടെ എന്ന് ആശംസിച്ച് ഞാനീ പ്രസ്താവന അവസാനിപ്പിക്കുന്നു.

തെക്കേടത്തു മന,
കുടമാളൂർ, കോട്ടയം.

ഡാ: ടി. എൻ. എൻ. ഭട്ടതിരിപ്പാട്

digitized by www.sreyas.in

# വിവർത്തനത്തെക്കുറിച്ച് രണ്ടു വാക്ക്

ശ്രീ ഈശ്വരാനന്ദസ്വാമികളുടെ 'God-Realisation Through Reason' എന്ന പുസ്തകം വിവർത്തനം ചെയ്യാൻ അവസരം സിദ്ധിച്ചതു് ഒരു മഹാഭാഗ്യമായി ഞാൻ കരുതുന്നു. ആത്മാനുഭൂതിയുടെ അത്യുന്നതമണ്ഡലങ്ങളിൽ രമിച്ചുകൊണ്ടിരിക്കുന്ന ഒരു അനുഭവവിശേഷമാണു് പ്രസ്തുത പുസ്തകം വായിച്ചപ്പോഠം എനിക്കുണ്ടായതു്. ഞങ്ങളുടെ ഗുരുനാഥൻ ദിവംഗതനായ മഹോപാദ്ധ്യായ ശ്രീ രവിവർമ്മൻ തമ്പാൻ ബ്രഹ്മസാക്ഷാത്'കാരത്തിനു സ്വീകരിച്ച അതേ പന്ഥാവുതന്നെയാണു് സ്വാമിജിയും ഈ പുസ്തകത്തിൽ സ്വീകരിച്ചിരിക്കുന്നതു് എന്നതിനാലാണു് ഇതു് എന്നെ ഇത്രയധികം ആകർഷിച്ചതു് എന്നു തോന്നുന്നു. വേദാന്തം തങ്ങഠംക്കു് ചിന്തിക്കാൻപോലും കഴിയാത്തത്ര ഗഹനമായ വിഷയമാണു് എന്നും, ആത്മജ്ഞാനത്തിനു് സർവ്വസംഗപരിത്യാഗവും അതികഠിനങ്ങളായ സാധനകളും അത്യധികമായ വിരക്തിയും വേണം എന്നും മററുമാണു് സാധാരണജനങ്ങളുടെ ധാരണ എന്നാൽ ജിജ്ഞാസയുള്ള ഒരാഠംക്കു തത്ത്വഗ്രഹണം "ലോചനമീലന"ത്തേക്കാളും "പുഷ്പാവദലന"ത്തെക്കാളും എളുപ്പമാണു് എന്നു് യോഗവാസിഷ്ഠത്തിലെ ഒരു ശ്ലോകം ഉദ്ധരിച്ച് ഗുരുനാഥൻ എപ്പോഴും പറയാറുണ്ടു്. അവസ്ഥാത്രയപരിശോധനയിലൂടെ ഏററവും ലളിതവും സുഗമവുമായ രീതിയിൽ അദ്ദേഹം ജഗത്തിൻെറ മിഥ്യാത്വം ബോദ്ധ്യപ്പെടുത്തിയിരുന്നു. എല്ലാവക്കും നിത്യാനുഭവമാണല്ലോ അവസ്ഥാത്രയം. ജാഗ്രത്തും സ്വപ്നവും തമ്മിൽ യാതൊരു വ്യത്യാസവുമില്ലെന്നും സുഷുപ്തി ബ്രഹ്മാനുഭൂതിതന്നെയാണെന്നും സ്ഥാപിച്ച് നിസ്സംശയത്വം വരുത്താനുള്ള അദ്ദേഹത്തിൻെറ കഴിവ് അപാരമായിരുന്നു. യോഗമാർഗ്ഗത്തിൽ ചരിക്കുന്നവർ അധികവും സുഷുപ്തിയിൽ അജ്ഞാ

digitized by www.sreyas.in

നമുണ്ട്, ആവരണമുണ്ട് അതിനാൽ സമാധി ശീലിച്ചേ അദ്വൈതാനുഭൂതി കൈവരൂ എന്ന അഭിപ്രായക്കാരാണ്. അത്തരം അഭിപ്രായങ്ങൾ വായിച്ച് സംശയനിവൃത്തിക്കായി ഞങ്ങൾ പലതവണ ഗുരുനാഥനെ സമീപിച്ചിട്ടുണ്ട്. എന്നാൽ നിമിഷങ്ങൾക്കകം അദ്ദേഹം സംശയങ്ങൾ തകർത്തു തരിപ്പണമാക്കും. ഉദ്ധാരണങ്ങളെയല്ല, സ്വന്തം അനുഭവത്തെ ആധാരമാക്കിയാണ് വിചാരം ചെയ്യേണ്ടത് എന്നാണ് അദ്ദേഹം എപ്പോഴും പറയാറുള്ളത്. സമാധിയും സുഷുപ്തിയും അനുഭവത്തിൽ ഒന്നുതന്നെയാണ് എന്ന് സംശയാതീതമായ വിധത്തിൽ അദ്ദേഹം ശിഷ്യന്മാരെ ബോദ്ധ്യപ്പെടുത്തിയിട്ടുണ്ട്. സ്വാമിജിയും ഈ പുസ്തകത്തിൻെറ പൂർവ്വഭാഗത്തിൽ സുഷുപ്തിയെ വളരെയധികം പരീക്ഷണനിരീക്ഷണങ്ങൾക്കു വിധേയമാക്കിയിട്ടുണ്ട്. അനുഭവത്തെ അടിസ്ഥാനമാക്കി സുഷുപ്തിയിൽ അജ്ഞാനത്തിൻെറ ആവരണം ഇല്ല എന്നു സ്ഥാപിച്ചിട്ടുണ്ട്. അദ്വൈതവേദാന്തത്തിൻെറ സന്ദേശം സുഷുപ്തിയുടെ സന്ദേശമാണെന്നും തുരീയവും (സമാധിയിലെ ആത്മാവ്) സമ്പ്രസാദവും (സുഷുപ്തിയിലെ ആത്മാവ്) ഒന്നുതന്നെയാണ് എന്നും ഉള്ള സ്വാമിജിയുടെ അഭിപ്രായത്തെ ആർക്കും തന്നെ ഖണ്ഡിക്കാൻ കഴിയുമെന്നു തോന്നുന്നില്ല. പുസ്തകത്തിൻെറ ഉത്തരഭാഗത്തിൽ ഉപനിഷത്തുകളേയും ശങ്കരഭാഷ്യത്തേയും ആധാരമാക്കിയാണ് സുഷുപ്ത്യവസ്ഥ മോക്ഷാവസ്ഥതന്നെയാണ് എന്നു തെളിയിച്ചിരിക്കുന്നത്. ശരീരേന്ദ്രിയമനസ്സുകളും ബുദ്ധിയും അഹങ്കാരവും അടക്കം പ്രപഞ്ചത്തെ മുഴുവൻ ''ഇതു് ഞാനല്ല'', ''ഇതു ഞാനല്ല'' എന്നു തള്ളി സാക്ഷിയായ ആത്മാവിനെ കാണിച്ചുതന്നശേഷം, തള്ളിക്കളഞ്ഞ ''ഇതെല്ലാം'' ഞാൻ തന്നെയാണ് എന്നിങ്ങനെ സർവ്വാത്മഭാവത്തിൽ എത്തിക്കുന്ന വിചാരമാർഗ്ഗമായിരുന്നു ഞങ്ങളുടെ ഗുരുനാഥൻെറ രീതി. അതുതന്നെ അതേ ദൃഢവും ലളിതവുമായ ഭാഷയിൽ ഈ പുസ്തകത്തിൽ വായിച്ചപ്പോൾ ഇതിൻെറ ഗ്രന്ഥകർത്താ

digitized by www.sreyas.in

വിൽ ഗുരുനാഥനെ ഞാൻ ദർശിച്ചു. എങ്കിലും ഇതു വിവർത്തനം ചെയ്തുനോക്കാൻ ഡാ. ഭട്ടതിരിപ്പാടു് എന്നോടാവശ്യപ്പെട്ടപ്പോഠം ഞാൻ അല്പം പരിഭ്രമിച്ചു. കാരണം സാഹിത്യപരമായ പരിചയമോ കഴിവോ എനിക്കില്ല. ഏതായാലും ഒരദ്ധ്യായം വിവർത്തനംചെയ്തു് സ്വാമിജിയെ കാണിച്ചു. അദ്ദേഹത്തിൽനിന്നും ആശ്രമത്തിലെ മററു സ്വാമിമാരിൽനിന്നും ലഭിച്ച പ്രോത്സാഹനമാണു് മുഴവൻ വിവർത്തനം ചെയ്യാനുള്ള ധൈര്യം എനിക്കു തന്നതു്. സ്വാമിജിയുടെ ആശിസ്സും ഡാ. ഭട്ടതിരിപ്പാടിൻെറ പ്രോത്സാഹജനകമായ സഹായങ്ങളും സർവ്വോപരി ഗുരുനാഥൻെറ അനുഗ്രഹവും നിമിത്തം വളരെ ചുരുങ്ങിയ കാലംകൊണ്ടു് വിവർത്തനം മുഴമിക്കാൻ കഴിഞ്ഞു. സ്വാമിജി രോഗഗ്രസ്തനായിരുന്നതിനാൽ കഴിയുന്നത്ര വേഗം വിവർത്തനം പൂർത്തിയാക്കാൻ ഞാൻ ശ്രമിച്ചിരുന്നു. വിവർത്തനംചെയ്തതു മുഴവൻ സശ്രദ്ധം വായിച്ചു്, തെററുകഠം തിരുത്തി, മുഖവുരയും എഴുതിവച്ചതിനുശേഷമാണു് സ്വാമിജി സമാധിയായതു് എന്നതു് ചാരിതാർത്ഥ്യജനകമായി ഞാൻ കരുതുന്നു.

ആത്മാനന്ദ ശ്രീ കൃഷ്ണമേനവനവർകളുടെ പ്രമുഖശിഷ്യനായിരുന്ന ഞങ്ങളുടെ ഗുരുനാഥൻ വേദാന്തത്തിൽ താല്പര്യമുള്ളവർക്കെല്ലാം സുപരിചിതനായിരുന്നു. ഒരു ജീവന്മുക്തനു് സാധാരണക്കാരനെപ്പോലെ ഗൃഹസ്ഥജീവിതം നയിക്കാമെന്നു് സ്വജീവിതത്തിലൂടെ അദ്ദേഹം ശിഷ്യർക്കു കാണിച്ചുതന്നു. അദ്ദേഹത്തിൻെറ ചരണങ്ങളെ സ്മരിച്ചുകൊണ്ടു് ഞാൻ ഈ വാക്കുകളെ ചുരുക്കുന്നു.

വന്ദേ ''നിശ്ചലബോധാനന്ദാ''കാരം മമ സദ്ഗുരും
ആത്മാനന്ദാമൃതം പീത്വാ യഃ പുമാനാപ നിർവൃതിം.

തിരുവനന്തപുരം — എന്നു് വിവർത്തക.
1-6 1976

digitized by www.sreyas.in

# ഉള്ളടക്കം



digitized by www.sreyas.in

**രണ്ടാം ഭാഗം — പ്രമാണം**





# സമർപ്പണം

ഉദ്ദാലക ആരുണി, സനത്കുമാരൻ, യാജ്ഞവല്ക്യൻ, പ്രജാപതി, അജാതശത്രു, പിപ്പലാദൻ, ശ്രീശങ്കരാചാര്യർ, മുതലായി 'സംപ്രസാദവിദ്യ' യിൽക്കൂടി ബ്രഹ്മവിദ്യ ഉപദേശിച്ച മഹർഷിമാർക്കും ആചാര്യന്മാർക്കും ഈ ഗ്രന്ഥത്തെ സപ്രണാമം സമർപ്പിച്ചുകൊള്ളുന്നു.

ഗ്രന്ഥകർത്താ.

digitized by www.sreyas.in

# സൂചനോക്തി

''യേന പ്രസുപ്തഃ പുരുഷഃ സ്വാപം വേദാത്മനസ്തദാ
സുഖം ച നിർഗ്ഗുണം ബ്രഹ്മ തം ആത്മാനമവേഹി മാം
ഉഭയം സ്മരതഃ പുംസഃ പ്രസ്വാപപ്രതിബോധയോഃ
അന്വേതി വ്യതിരിച്യേത തജ്ജ്ഞാനം ബ്രഹ്മ
തത്പരം.''

സുഷുപ്തിയിൽ ആണ്ട ജീവൻ, യാതൊന്നിനോട് ഐക്യം പ്രാപിച്ച്, സ്വയം പരമാനന്ദം അനുഭവിക്കുന്നുവോ, 'അതു'' നിർഗ്ഗുണബ്രഹ്മമായ 'ഞാൻ' തന്നെയാണെന്നറിഞ്ഞുകൊൾക.

യാതൊരു ബോധമാണോ, ജാഗ്രത്സുഷുപ്തി അവസ്ഥകളെ സ്മരിക്കുമ്പോൾ, രണ്ടിനും സാക്ഷിയായി നില്ക്കുന്നതും, ആ അവസ്ഥകളെ വേർതിരിച്ചറിയുന്നതും, ആ ബോധംതന്നെയാണ് 'പരബ്രഹ്മം.'

—ഭഗവാൻ അനന്തൻ ചിത്രകേതുവിനോട്—

(ശ്രീമദ്ഭാഗവതം, VI. XVI. 55, 56.)

digitized by www.sreyas.in

# ഈശ്വരസാക്ഷാത്കാരം
## യുക്തിചിന്തയിലൂടെ

### 1 ഉപോദ്ഘാതം

ഹിന്ദുമതത്തിനും തത്ത്വജ്ഞാനത്തിനും പരമോന്നതമായ പ്രമാണം ഉപനിഷത്തുകളാണ്; അവയിലെ പരാവിദ്യ മനുഷ്യന് എത്തിച്ചേരാൻ കഴിഞ്ഞിട്ടുള്ളതിൽവെച്ച് ഏററവും ഉന്നതങ്ങളായ ചിന്താമണ്ഡലങ്ങളിലേയ്ക്ക് ഉയർന്നിട്ടുണ്ട്. അതിലെ ചിന്തകന്മാരുടെയും ഋഷിമാരുടെയും ദൃഷ്ടി ഉയർന്നെത്തിയിട്ടുള്ള ഔന്നത്യത്തെ മറികടക്കാൻ ലോകത്തിൽ മറെറാരിടത്തും ആർക്കും കഴിഞ്ഞിട്ടില്ല. സ്വാതന്ത്ര്യം, നിർഭയത്വം, ആനന്ദം, പ്രബുദ്ധത എന്നിവയിൽ, മനുഷ്യാത്മാവിന് ഉയരാൻ കഴിഞ്ഞതിൽവെച്ച് ഏററവും ഉദാത്തമായ ഔന്നത്യം ഉപനിഷത്തുകളിൽ ചിത്രീകരിച്ചിട്ടുണ്ട്. പീഡിതരും, ദുഃഖിതരും, കഷ്ടപ്പെടുന്നവരും, അസന്തുഷ്ടരുമായ മനുഷ്യരാശിക്ക് ശാന്തിയുടെയും ആനന്ദത്തിന്റെയും നിർഭയത്വത്തിന്റെയും രഹസ്യമാകുന്ന ജ്ഞാനം ഉപനിഷത്തുകൾ പകർന്നുകൊടുത്തിട്ടുണ്ട്; ഉണരാനും എഴുന്നേല്ക്കാനും ലക്ഷ്യം നേടുന്നതുവരെ പിൻ

digitized by www.sreyas.in

തിരിയാതിരിക്കാനും മനുഷ്യരാശിയോടു മുഴുവൻ ആഹ്വാനം ചെയ്തിട്ടുണ്ട്. മഹാന്മാരായ ജ്ഞാനികളുടെയും ഋഷിമാരുടെയും ഏറ്റവും മഹത്തായ നേട്ടം, പരമസത്യത്തിന്റെ സാക്ഷാൽക്കാരമാണെന്ന് ഈ ഉപനിഷത്തുകൾ നിസ്സംശയമായ ഭാഷയിൽ ഉദ്ഘോഷിച്ചിട്ടുണ്ട്. ഋഷിമാരിലൊരാൾ ഇങ്ങനെ പറഞ്ഞു: "തമസ്സിനപ്പുറമുള്ളതും ആദിത്യനെപ്പോലെ ശോഭയുള്ളതുമായ പരമപുരുഷനെ ഞാൻ അറിഞ്ഞിട്ടുണ്ട്. അദ്ദേഹത്തെ അറിയുന്നതുകൊണ്ടുമാത്രമേ ഒരാൾ അമൃതത്വത്തെ പ്രാപിക്കുകയുള്ളു. ലക്ഷ്യത്തിലെത്താൻ മറ്റൊരു വഴിയുമില്ല."

വേദാഹമേതം പുരുഷം മഹാന്തം
ആദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാ ƒതിമൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേ ƒയനായ.

അതുകൊണ്ട്, രണ്ടാമതൊന്നില്ലാത്തതായ പരമസത്തയുടെ സാക്ഷാൽക്കാരമാണ്, അഥവാ ബ്രഹ്മജ്ഞാനമാണ് മനുഷ്യന് മുക്തിക്ക് അഥവാ മോക്ഷത്തിനുള്ള ഒരേ ഒരു മാർഗ്ഗം എന്ന് ഉപനിഷത്തുകൾ പഠിപ്പിച്ചിട്ടുണ്ട്.

ഈ സാക്ഷാൽക്കാരത്തെ എങ്ങനെ സാധിക്കാം എന്നതാണ് ചോദ്യം. വഴികളും പ്രക്രിയകളും എന്തെല്ലാമാണ്? ഹിന്ദുമതത്തെക്കുറിച്ച് പിന്നീടുള്ള ഏറ്റവും പ്രാമാണികഗ്രന്ഥമായ ഭഗവദ്ഗീത നാലു യോഗങ്ങളെക്കുറിച്ചു പ്രതിപാദിച്ചിട്ടുണ്ട്: ജ്ഞാനം (തത്ത്വാന്വേഷണം) ധ്യാനം അഥവാ അഭ്യാസം (മനോനിയന്ത്രണവും പ്രത്യക്ചിന്തയും), ഭക്തി (ഈശ്വരപ്രേമം), കർമ്മം (നിഷ്കാമകർമ്മം). ഉപനിഷത്തുകളിൽ പ്രതിപാദിക്കുന്ന തത്ത്വാന്വേഷണമാർഗ്ഗത്തെ അഥവാ ജ്ഞാനയോഗത്തെക്കുറിച്ചാണ് നാം ഇവിടെ പരാമർശിക്കാൻ പോകുന്നത്. ഉപനിഷത്തിലെ ഋഷിമാർ ചരിച്ച പന്ഥാവിലെ അടിസ്ഥാനതത്ത്വങ്ങൾ

digitized by www.sreyas.in

സ്പഷ്ടമാക്കുകയും, മററു യോഗങ്ങളിൽനിന്നും വ്യത്യസ്തമായ ഈ യോഗത്തിലെ പ്രധാനതത്ത്വങ്ങൾ വിശദീകരിക്കുകയുമാണ് നമ്മുടെ ഉദ്ദേശം.

തങ്ങൾ പഠിച്ചുപോന്ന മതത്തെയും കർമ്മാനുഷ്ഠാനത്തെയും കഠിനമായ ശാരീരികപീഡകളെയും മറക്കാനൊരുക്കമുള്ള യുവാക്കന്മാർക്കാണ്, പണ്ഡിതന്മാർക്കല്ല, ഉപനിഷത്തിലെ ഋഷിമാർ ബ്രഹ്മവിദ്യ പകർന്നുകൊടുത്തിട്ടുള്ളതെന്നത് ശ്രദ്ധേയമായ ഒരു സംഗതിയാണ്. തീർച്ചയായും ഈ യുവാക്കന്മാർ മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും നിയന്ത്രണത്തിൽ പ്രാഥമികപരിശീലനം നേടിയവരും, ത്യാഗശീലന്മാരും, സത്യാന്വേഷണത്തിൽ ആത്മാർത്ഥതയുള്ളവരും, ബ്രഹ്മസാക്ഷാൽക്കാരത്തിൽ ശ്രദ്ധാലുക്കളും ആയിരുന്നിട്ടുണ്ടാവണം. പൗരാണിക ഋഷിമാർ പരമസത്യത്തെ അവർക്ക് ഏററവും ലളിതമായ രീതിയിൽ വിവരിച്ചുകൊടുത്തു. ഈ സത്യം കാലക്രമത്തിൽ താർക്കികന്മാരുടെയും ബുദ്ധിജീവികളുടെയും മതപ്രവാചകന്മാരുടെയും കർമ്മഠന്മാരുടെയും സിദ്ധന്മാരുടെയും കയ്യിൽക്കൂടെ കടന്നുപോയപ്പോൾ പുതുതായ കൂട്ടിച്ചേർക്കലുകൾക്കും അനാവശ്യമായ സിദ്ധാന്തങ്ങൾക്കും ഭാഷ്യങ്ങൾക്കും ഭാഷ്യങ്ങളിന്മേൽ ഭാഷ്യങ്ങൾക്കും മനസ്സിലാകാത്ത ദാർശനികഭാഷകൾക്കും അടിമപ്പെട്ടു. ഈ കാരണംകൊണ്ട് വേദാന്തതത്ത്വാന്വേഷകന് അയാളുടെ ജീവിതകാലംമുഴുവൻ ഒരു പ്രകാശരശ്മിക്കുവേണ്ടി ഇരുട്ടിൽ തപ്പിത്തടയേണ്ടതായി വന്നുകൂടി. എന്നാൽ സിദ്ധികളിൽ ഉറച്ച വിശ്വാസവും കഴിവും ഉള്ളവരുടെ, സദുദ്ദേശപരമാണെങ്കിലും അതിതാല്പര്യംകാരണം അന്വേഷകന് ഇതുംകൂടി നിഷേധിക്കപ്പെട്ടു. അവരാകട്ടെ ജ്ഞാനയോഗത്തിന്റെപേരിൽ അത്ഭുതങ്ങൾ കാണുക, കേൾക്കുക, മന്ത്രോച്ചാരണംവഴി സാക്ഷാൽക്കാരം നേടുക, സമാധിയിൽ മനോവൃത്തിയെ അടക്കുക എന്നിവയായി ദാർശനികമാർഗ്ഗത്തെ പിഴപ്പിച്ചു. അപ്രകാരമുള്ള പരിശീല

digitized by www.sreyas.in

നങ്ങളുടെ മൂല്യവും ആവശ്യകതയും എന്തുതന്നെയായാലും– നാം അവയെ നിഷേധിക്കുന്നില്ല – പ്രധാനമായും വിചാര മാർഗ്ഗത്തിൽ അധിഷ്ഠിതവും ബ്രഹ്മജ്ഞാനികളാൽ ജാജ്വ ല്യമാനമാക്കപ്പെട്ടതുമായ ജ്ഞാനയോഗത്തിൻെറ സത്തി നെ അവ ഉൾക്കൊള്ളുന്നില്ല. എണ്ണമററതും വിവിധ സമ്പ്ര ദായങ്ങളടങ്ങിയതുമായ ദർശനങ്ങളുടെയും മതങ്ങളുടെയും ഈശ്വരവിജ്ഞാനീയങ്ങളുടേയും അറിവും ഈ യോഗ ത്തിൽ ഉൾപ്പെടുന്നില്ല. മാറിക്കൊണ്ടിരിക്കുന്ന പ്രപഞ്ച പ്രതിഭാസത്തിൻെറ അഥവാ വ്യഷ്ടിസമഷ്ടികളുടെ (പി ണ്ഡാണ്ഡബ്രഹ്മാണ്ഡങ്ങളുടെ) അവസാനമില്ലാത്ത വിശദാം ശങ്ങളെക്കുറിച്ചുള്ള പരിചയമോ അറിവോ അവയുടെ തരംതിരിക്കലോ, അജ്ഞാതമായതിനെക്കുറിച്ചുള്ള ഒടു ങ്ങാത്ത ഭയത്തിൽനിന്നും രക്ഷിക്കുന്ന പരമജ്ഞാനത്തെ നമുക്ക് നൽകുകയില്ല. പഴഞ്ചൊല്ലിലെ 'പിശാച ദീപിക' പോലെ സത്യം നമ്മെ ഒഴിഞ്ഞുമാറിപ്പോകുന്നു. അതുകൊണ്ട് നമ്മളിൽ അധികംപേരും ജ്ഞാനാന്വേഷ ണത്തെ ഉപേക്ഷിക്കുകയും സിദ്ധിയിലും സാമൂഹ്യസേവ നത്തിലും മററും ഏർപ്പെട്ട് അതിൽ സന്തുഷ്ടരും സംതൃപ്തരും ആയിത്തീരുകയും ചെയ്യുന്നു. എന്നാൽ ജ്ഞാനയോഗ ത്തിൽ ചരിക്കുന്നവനു് ലക്ഷ്യം നേടാൻ ശ്രദ്ധയും ഉറപ്പും ഉണ്ടായിരിക്കണം. പണ്ഡിതന്മാരും സിദ്ധന്മാരും നമ്മെ വിശ്വസിപ്പിക്കുന്നതുപോലെ അതു് അത്രയധികം ദുർഗ്രാ ഹ്യമല്ല. ഗ്രഹിക്കാൻ പ്രയാസമുള്ളതും കെട്ടുപിണഞ്ഞ യുക്തിവിചാരവും ചിന്തയും വേണ്ടിവരുന്നതുമായ എല്ലാം തന്നെ വേദാന്തമെന്ന സാധാരണഭാഷയിൽ അത്രയധികം ആക്ഷേപിക്കപ്പെടുന്നതുകൊണ്ടു്, വേദാന്തം എന്ന പേർ തന്നെ ഇന്നു് പലരേയും ഭയപ്പെടുത്തുന്നുണ്ടു്. ഇതു് എന്തു കൊണ്ടാവണം? സത്യപ്രാപ്തി എന്തുകൊണ്ടു് ഇത്ര പ്രയാ സമുള്ളതാവണം? അസത്യത്തെയും തെററിനെയും സ്ഥാ പിക്കാനാണു് ഒരായിരം ഊന്നുകാൽ വേണ്ടതു് എന്നാണു്

digitized by www.sreyas.in

വിചാരിക്കേണ്ടതു്, ആജ്ജവസ്വഭാവമുള്ള സത്യത്തെയല്ല. ജ്ഞാനയോഗം ഋജുവായ ചിന്തയുടെ പന്ഥാവാണു്, പരമ സത്യത്തിൻെറ സാക്ഷാൽക്കാരത്തിലേയ്ക്കുള്ള എളുപ്പവഴിയാണു്, എല്ലാ യോഗങ്ങളെക്കാളും ശ്രമം കുറഞ്ഞതാണു്. തൽഫലമായുണ്ടാകുന്ന അദ്വൈതസാക്ഷാൽക്കാരം മററു ദാശ്നികസത്യങ്ങളെക്കാളും സുവ്യക്തവും വേറൊരു ദശ്ന സമ്പ്രദായത്തിനും തെറെറന്നു സ്ഥാപിക്കാനോ ഖണ്ഡിക്കാനോ വയ്യാത്തതുമാണു്. 'അന്തർമ്മുഖന്മാക്കു്, ഒരു ഗുരുവിൻെറയും സ്വന്തം ആത്മാവിൻെറയും അനുഗ്രഹമുണ്ടെങ്കിൽ, ഈ ബ്രഹ്മജ്ഞാനത്തെപ്പോലെ ഇത്രയും സുഖപ്രദവും, സുവിജ്ഞേയവും സുസാദ്ധ്യവുമായി മറെറാന്നും തന്നെയില്ല' എന്നു് ശ്രീ ശങ്കരൻ പറയുന്നു. [ബാഹ്യാകാരനിവൃത്തബുദ്ധീനാം തു ലബ്ധഗുർവ്വാത്മപ്രസാദാനാം ന അതഃപരം സുഖം സുപ്രസിദ്ധം സുവിജ്ഞേയം സ്വാസന്നതരം അസ്തി. ഗീതാഭാഷ്യം XVIII. 50] അതുകൊണ്ടു് ബ്രഹ്മസാക്ഷാൽക്കാരത്തിനു് ആഗ്രഹിക്കുന്നവർ ആദ്യമായി ചെയ്യേണ്ടതു് ഭക്തന്മാരുടെയും സിദ്ധന്മാരുടെയും യോഗികളുടെയും ഉപദേശങ്ങാംവഴി ഈ യോഗത്തിനെതിരായി അവരുടെ ഹൃദയത്തിൽ ഉറച്ചിട്ടുള്ള ഭയത്തെയും പക്ഷപാതത്തെയും മാററുകയാണു്. വികാരത്തിൻെറയും ആവേശത്തിൻെറയും ചളിയിൽ മുഴുകിയിരിക്കുന്ന അവർ, ഭഗവാൻ ഗൗഡപാദർ ചിത്രീകരിച്ചിട്ടുള്ളതുപോലെ, എല്ലാ ഭയത്തിൽനിന്നും രക്ഷിക്കുന്നതിനെ ഭയപ്പെടുകയാണു്—''അഭയേ ഭയദശിനഃ.''

digitized by www.sreyas.in

## 2 ദൃഗ്ദൃശ്യശോധന

## അന്വയവ്യതിരേകമാർഗ്ഗങ്ങളിലൂടെ

യാതൊന്നിനെ അറിഞ്ഞാൽ മറ്റെല്ലാം അറിയാൻ കഴിയുമോ, ആ പരമമായ സത്യത്തെ (ബ്രഹ്മത്തെ) അറിയുകയാണ് ജ്ഞാനമാർഗ്ഗത്തിന്റെ ലക്ഷ്യം. (യജ്ജ്ഞാത്വാ സർവ്വമിദം വിജ്ഞാതം ഭവതി.) രണ്ടു കാര്യങ്ങളാണ് ഇവിടെ ഉറപ്പിച്ചു പറഞ്ഞിട്ടുള്ളത്. ഒന്നാമതായി പരമമായ സദ്വസ്തു ഒന്നേയുള്ളു. രണ്ടാമതായി എല്ലാം അറിയപ്പെടാവുന്നവയാണ്. ഈ നിഗമനങ്ങൾ ശരിയാണോ? അതോ വെറും ഊഹം മാത്രമാണോ? ചോദ്യകർത്താവിനെ പരിപൂർണ്ണമായി തൃപ്തിപ്പെടുത്തത്തക്ക വിധത്തിൽ ഈ ചോദ്യങ്ങൾക്ക് സമാധാനം പറയാനാണ് ജ്ഞാനയോഗം തുനിയുന്നത്.

ജ്ഞാനയോഗത്തിന്റെ തുടക്കം, "ഈ പ്രപഞ്ചം എന്താണ്?", "ഞാൻ ആരാണ്?" എന്ന ചോദ്യമാണ്; അതായത് "ഞാൻ" എന്നതിനും "ഇത്" എന്നതിനും – "അഹ"വും "ഇദ"വുമാകുന്ന നമ്മുടെ അനുഭവത്തിൽപ്പെട്ട രണ്ടുവിധം അനുഭൂതികൾക്കും – സമാധാനം കണ്ടുപിടിക്കാനുള്ള ശ്രമമാണ്. ഈ ശ്രമം തികച്ചും വിജയിക്കുന്നതോടെ ജ്ഞാനയോഗത്തിന്റെ ലക്ഷ്യം നാം നേടിയതായി വിചാരിക്കാം. വേറൊന്നും അറിയേണ്ടതായിട്ടില്ല. കാരണം "ജ്ഞാതാ"വും "ജ്ഞാന"വും മാത്രമാണ് അനുഭവത്തിന്റെ ഉള്ളടക്കമായിട്ടുള്ളത്. "ഞാനാ"കുന്ന "ജ്ഞാതാ"വും "ഇതാ"കുന്ന "ജ്ഞേയ"വും. നാം ആദ്യമായി ഈ ചോദ്യത്തോടുകൂടി ആത്മവിശകലനം തുടങ്ങുന്നു – "ഞാൻ ആരാണ്?" ഉടൻതന്നെ "ഞാൻ" നമ്മുടെ

digitized by www.sreyas.in

അനുഭൂതിയിൽ പ്രത്യക്ഷമാകുന്നു. അവനവന്റെ അസ്തിത്വത്തെപ്പററി ആർക്കും സംശയിക്കാൻ വയ്യല്ലോ.

ആർക്കെങ്കിലും തന്റെ അസ്തിത്വത്തെപ്പററി സംശയം തോന്നുകയാണെങ്കിൽ ആ സംശയിതാവ് താനായി നില കൊള്ളും. അപ്പോഠം "ഞാൻ" ആരാണ്? ഞാൻ സാധാരണ കരുതുന്നതുപോലെ ഈ ശരീരമോ മനസ്സോ ആണോ? ഈ ധാരണ അത്രകണ്ട് വേരൂന്നിയതായതിനാൽ ഞാനതു് സംശയിക്കുന്നില്ല. അതിനാൽ എന്റെ സ്വന്തം പ്രകൃതിയെക്കുറിച്ചുള്ള ഈ ചോദ്യത്തോടെ തുടങ്ങേണ്ടിയിരിക്കുന്നു. "ഞാൻ" എന്ന ബോധത്തോടൊപ്പംതന്നെ എന്നിൽനിന്നും വ്യതിരിക്തമായ "ഇതു്" എന്ന ബോധം കൂടി എനിക്കുണ്ടു്. ഞാൻ ഈ കടലാസ്സല്ലെന്നെനിക്കറിയാം. അതിലെനിക്കുറപ്പുണ്ടു്. എന്തുകൊണ്ടു്? കാരണം അതു് അനുഭൂതിക്കു് വിഷയമാണു്; "ഞാൻ" എന്ന "ജ്ഞാതാ"വിനു് വിഷയമാണു്. ഈ കാരണങ്ങഠംകൊണ്ടുതന്നെ ഞാൻ ശരീരമോ ഇന്ദ്രിയങ്ങളോ മനസ്സോ അല്ലെന്നു് നിശ്ചയിക്കാൻ കഴിയും. കാരണം അവയെല്ലാം "ജ്ഞാതാ"വായ എനിക്കു് ജ്ഞേയങ്ങഠം മാത്രമാണു്. അവ എന്നിൽനിന്നും ഭിന്നമാണു്. ജ്ഞാതാവും ജ്ഞേയവും, കാണുന്നവനും കാണപ്പെടുന്നതും, ദൃക്കും ദൃശ്യവും, ഒന്നാവാൻ വയ്യ. അതുകൊണ്ടാണു് ഞാൻ ഈ കടലാസ്സല്ലാത്തതു്. അതേ കാരണങ്ങഠംകൊണ്ടുതന്നെയാണു് ഞാൻ ദേഹമോ മനസ്സോ അല്ലാത്തതു്. മനസ്സിന്റെ ഒരു വകഭേദം മാത്രമായ ഞാൻ എന്ന "അഹങ്കാര"വും, ശരീരം, മനസ്സു്, ഇന്ദ്രിയങ്ങഠം എന്നിവപോലെ എന്റെ ദൃശ്യം മാത്രമാണു്. ശരിക്കുള്ള "ഞാനി"ൽനിന്നും ഭിന്നമാണു്. ഈ ജഡമായ പ്രപഞ്ചം മുഴുവൻ – ശരീരവും മനസ്സുമടക്കം – യാതൊന്നിലാണോ സ്ഥിതിചെയ്യുന്നതു് ആ ബോധം മാത്രമാണു് ശരിക്കുള്ള ജ്ഞാതാവായ ഞാൻ. എന്റെ ശരീരം, എന്റെ മനസ്സു് എന്നെല്ലാം ഞാൻ പറയാറുണ്ടു്.

digitized by www.sreyas.in

ഒരു ശീലക്കടയോ ചെരുപ്പോ എന്റേതായി കരുതുന്നതു പോലെ, ഇവയും ''എന്നി''ൽനിന്നും വ്യത്യസ്തവും എന്റേതും ആണെന്ന ഒരസ്പഷ്ടബോധമാണ് ഇതിന് കാരണം. ഇങ്ങിനെ നോക്കുമ്പോഠം നമ്മുടെ അനുഭവത്തിൽ വരുന്ന സമസ്തപ്രപഞ്ചാനുഭൂതികളേയും ''ആത്മാ''വും ''അനാത്മാ''വുമായി തരംതിരിക്കാൻ കഴിയും. ''ഞാനെ''ന്നും ''ഇതെ''ന്നുമുള്ള നമ്മുടെ ഇന്നത്തെ ധാരണയെ പരമമായ യുക്തിയുടെ വെളിച്ചത്തിൽ വിശകലനം ചെയ്യുമ്പോഴാണ് ഈ നിഗമനത്തിൽ നാം എത്തിച്ചേരുന്നത്. വേദാന്തപരമായ യുക്തിചിന്തയുടെ ആദ്യത്തെ പടി ഇതാണ്. ഈ യുക്തിചിന്ത, പരമമായ അറിവിൽ, ചിത്തിൽ, ശുദ്ധബോധത്തിൽ, ആത്മാവിൽ, അതായത് ശരിയായ എന്നിൽ ചെന്ന് അവസാനിക്കുന്നു. ഈ ആത്മാവിന് ഒരു തെളിവും ആവശ്യമില്ല. കാരണം അതിന്റെ നിലനില്പിന് ഏതെങ്കിലും തെളിവ് വേണമെങ്കിൽ, ആ തെളിവിനെ തെളിയിക്കാൻ ഈ ''ബോധം'' വേണ്ടിവരും. അതിനാൽ ''ഞാൻ'' ആകുന്ന ''ബോധ''മാണ് നമ്മുടെ അനുഭവങ്ങഠംക്കെല്ലാം ആധാരമെന്നു വരുന്നു.

പ്രധാനപ്പെട്ട പല നിഗമനങ്ങഠംക്കും ഇതു വഴി തെളിയിക്കുന്നു. ദൃശ്യപ്രപഞ്ചത്തിന്റെ ധർമ്മങ്ങളോ വിശേഷണങ്ങളോ സ്വഭാവങ്ങളോ ഒന്നുംതന്നെ സാക്ഷിയായ എന്നെ സംബന്ധിക്കുന്നവയല്ല, അവയ്ക്കെന്നെ ബാധിക്കാനും കഴിയുകയില്ല. ഞാൻ ശരീരമല്ലാത്തതുകൊണ്ട് എനിക്ക് വിശപ്പും ദാഹവുമില്ല. എനിക്ക് ദീനമില്ല, വൃദ്ധിക്ഷയങ്ങളില്ല, ജനനമോ മരണമോ ഇല്ല. ഞാൻ വെളുത്തവനോ കറുത്തവനോ അല്ല, സുന്ദരനോ വിരൂപിയോ അല്ല. ഞാൻ സ്ത്രീയോ പുരുഷനോ അല്ല, എനിക്ക് ലിംഗഭേദമില്ല. ഞാൻ പിതാവല്ല, മാതാവല്ല, ഭാര്യയോ ഭർത്താവോ അല്ല, സഹോദരനോ സഹോദരിയോ അല്ല. കാരണം ഇവയെല്ലാം ശാരീരികബന്ധങ്ങ

digitized by www.sreyas.in

ളിൽപ്പെട്ടവയാണ്. ശരീരത്തിന്റെ ദ്രഷ്ടാവു മാത്രമാണ് ഞാൻ. ഞാൻ ഒരു പ്രവൃത്തിയുടെയും കർത്താവല്ല ഞാൻ കുടിക്കുന്നില്ല, തിന്നുന്നില്ല, നടക്കുന്നില്ല ഇരിക്കുന്നില്ല, കരയുന്നില്ല ചിരിക്കുന്നില്ല, എഴുതുകയോ സംസാരിക്കുകയോ ചെയ്യുന്നില്ല. കാരണം ഇവയെല്ലാം ശരീരധർമ്മങ്ങൾ മാത്രമാണ്. ഇന്ദ്രിയങ്ങളല്ലാത്തതിനാൽ ഞാൻ കാണുകയോ, കേൾക്കുകയോ, മണക്കുകയോ, രുചിക്കുകയോ തൊടുകയോ ചെയ്യുന്നില്ല. മനസ്സല്ലാത്തതിനാൽ ഞാൻ ചിന്തകനോ ചോദ്യകർത്താവോ, ന്യായാധിപനോ തത്ത്വജ്ഞാനിയോ,കവിയോ ഗണിതശാസ്ത്രജ്ഞനോ അല്ല. ഞാൻ ബുദ്ധിമാനോ മന്ദബുദ്ധിയോ, മൂഢനോ മേധാവിയോ അല്ല മനോവികാരങ്ങളെ പ്രതിഫലിപ്പിക്കുന്ന ശുദ്ധബോധമാണ് ഞാൻ. അതിനാൽ സുഖിയോ ദുഃഖിയോ അഭിമാനിയോ വിനയാന്വിതനോ അല്ല. കാരണം ഇവ മനോവികാരങ്ങളാണ്. ഞാൻ ക്രിസ്ത്യാനിയോ ഹിന്ദുവോ മുഹമ്മദനോ ജൂതനോ പാർസിയോ അല്ല. കാരണം ഇവ എന്റെ സാമുദായികവും മതപരവുമായ വിഭാവനകളെക്കുറിച്ചുള്ള മനഃസങ്കല്പങ്ങൾ മാത്രമാണ്. ഇന്ത്യക്കാരോ ചൈനാക്കാരോ ബ്രിട്ടീഷുകാരോ നീഗ്രോകളോ ആയ മാതാപിതാക്കളിൽനിന്നും ജനിച്ചതാവാം എന്റെ ദേഹം. എന്നാൽ ദേഹത്തിന്റെ ''സാക്ഷി'' മാത്രമായതിനാൽ ഞാൻ ഇന്ത്യക്കാരനോ ചൈനക്കാരനോ ബ്രിട്ടീഷുകാരനോ നീഗ്രോക്കാരനോ അല്ല. എനിക്ക് സ്വദേശമില്ല, കാരണം എല്ലാ ദേശങ്ങളുടെയും ''ദ്രഷ്ടാ''വുമാത്രമാണ് ഞാൻ. അതിനാൽ ഞാൻ ഒരു രാജ്യത്തും പെടുന്നില്ല, ഒരു രാജ്യവും എന്നിലും പെടുന്നില്ല. ''എന്റെ'' എന്നതു് വന്നും പോയുമിരിക്കുന്ന ഒരു മാനസികപ്രതീതി മാത്രമാണ്. അതു് ഓരോ സമയത്തു് ഓരോ ആളുകളോടും സ്ഥലങ്ങളോടും ബന്ധപ്പെട്ടിരിക്കും. ദേഹവും മനസ്സും എന്നെ ഉൾക്കൊള്ളാത്ത സ്ഥിതിക്ക് ഞാനവക്ക് പുറത്താണ്, ''സാക്ഷി'' മാത്ര

digitized by www.sreyas.in

മാണ്. ഞാൻ അവയാൽ പരിമിതനല്ല. ഞാൻ പ്രകൃതിക്കു പുറത്താണ്. ഞാൻ ദേശമല്ല; ദേശകാലങ്ങളുടെ ''സാക്ഷി''യാണ്. അതിനാൽ ഞാൻ ദേശകാലങ്ങളാൽ അപരിച്ഛിന്നനാണ്. ദേശകാലങ്ങളെ പ്രകാശിപ്പിക്കുന്നതു് ഞാനാകയാൽ അവയ്ക്കു് എന്നിലല്ലാതെ സ്ഥിതിയോ ആധാരമോ ഇല്ല. അവയെ അറിയുന്ന 'ബോധ'മാണ് ഞാൻ. ഞാൻ അപരിമിതനാണ്. പ്രപഞ്ചം മുഴുവൻ എന്നിലാണ് സ്ഥിതിചെയ്യുന്നതു്. ഞാൻ ജനിച്ചിരിക്കാൻ തരമില്ല. കാരണം 'സത്തി'ൽനിന്നോ 'അസത്തി'ൽ നിന്നോ എന്തെങ്കിലും ഉത്ഭവിക്കുകയാണെങ്കിൽ ആ ഉത്ഭവത്തെ അറിയാൻ ഞാൻ വേണ്ടിയിരിക്കുന്നു. ഞാൻ മരിക്കാനോ ഇല്ലാതായിത്തീരാനോ മററു വല്ലതുമായിത്തീരാനോ തരമില്ല. കാരണം ഈ മാററങ്ങൾ കാണാൻ മാററമില്ലാത്ത സാക്ഷിയായി ഞാൻ വേണം. ഞാൻ മാററമില്ലാത്തവനാണ്, നിത്യനാണ്, അജനാണ്, ജനനവും മരണവും എനിക്കില്ല. മററുള്ളവയെല്ലാം മാറിക്കൊണ്ടിരിക്കുമ്പോഴും ഒരിക്കലും മാററമില്ലാതെ അതേ സ്ഥിതിയിൽ ഇരിക്കുന്നതിനാൽ ഞാൻ നിത്യശാന്തനാണ്. മോഹം, ഉൽക്കണ്ഠ, തൃഷ്ണ, ദുഃഖം, ഭയം മുതലായവയൊന്നും എനിക്കില്ല. കാരണം ഇവയെല്ലാം മനോവികാരങ്ങൾ മാത്രമാണ്. ഞാൻ നിർഗ്ഗുണസത്താണ്, പരമമായ ചിത്താണ്, കലർപ്പില്ലാത്ത ആനന്ദമാണ്. സോഽഹം! സോഽഹം! വിശ്വത്തിന്റെ ഏക ആധാരമാണ് ഞാൻ. വിശ്വം നിലനില്ക്കുന്നതു് അതിന്റെ ഉണ്മ ഞാൻ പ്രകാശിപ്പിക്കുന്നതുകൊണ്ടാണ്. ഞാൻ ''ശുദ്ധബോധ''മായ ''ആത്മാ''വാണ്.

തമേവ ഭാന്തം അനുഭാതി സർവ്വം
തസ്യ ഭാസാ സർവ്വമിദം വിഭാതി. (മു. ഉ. II. ii. II)

digitized by www.sreyas.in

അതു പ്രകാശിക്കുന്നതുകൊണ്ടു് മററെല്ലാം പ്രകാശിക്കുന്നു. അതിൻെറ പ്രകാശത്തിൽ മററുള്ളവയെല്ലാം പ്രകാശിതങ്ങളായി കാണപ്പെടുന്നു. പ്രശസ്തവും മഹത്തുമായ എൻെറ രൂപം അപ്രകാരമുള്ളതാണു്. ദൃഗ്ദൃശ്യവിവേകംകൊണ്ടു്, ആത്മാവിനേയും അനാത്മാവിനേയും അല്ലെങ്കിൽ സാക്ഷിയേയും സാക്ഷ്യത്തേയും വിവേചനംചെയ്യുന്ന പ്രക്രിയകൊണ്ടു് നാം എത്തിച്ചേരുന്ന അത്ഭുതകരമായ നിഗമനങ്ങൾ ഇവയെല്ലാമാണു്.

ഈ ചിന്താസരണി ദ്വൈതത്തിൽ, ''ആത്മാ'' ''അനാത്മാ'' എന്നുള്ള ദ്വിത്വത്തിൽ നമ്മെ എത്തിക്കുന്നു. സാംഖ്യസമ്പ്രദായം ഈ പടിവരെ മാത്രമേ എത്തിയിട്ടുള്ളു. അതിനുശേഷം അതവിടെ നിന്നു. പുരുഷനും പ്രകൃതിയുമെന്ന അന്യോന്യവ്യതിരിക്തമായ രണ്ടുതരം സദ്വസ്തുക്കളായി നാനാത്വാനുഭൂതിയെ ചുരുക്കാൻ സാംഖ്യത്തിനു കഴിഞ്ഞു. അതിനപ്പുറം അതു പോയില്ല. വിശകലനം ചെയ്യലാകുന്ന ഈ ചിന്താസമ്പ്രദായത്തെ വ്യതിരേകവിചാരം എന്നു പറയുന്നു. ചൈതന്യവും ജഡവും എന്ന ദ്വൈതത്തിൽ ഇതവസാനിക്കുകയും ചെയ്യുന്നു.

വേദാന്തം ഇവിടെ നില്ക്കുന്നില്ല. അതു ചോദിക്കുന്നു: 'അനാത്മാ'വാകുന്ന ഈ ദൃശ്യപ്രപഞ്ചം എന്താണു് ? അചേതനവസ്തുക്കളുടെയും മനസ്സിൻെറയും പ്രപഞ്ചം എന്താണു് ? ഒന്നാമത്തെ വിചാരസമ്പ്രദായംകൊണ്ടു് ''ആത്മാ''വെന്താണെന്നു നാം കണ്ടുകഴിഞ്ഞു. ''അനാത്മാവു്'' എന്താണു് എന്നു് അതു നമ്മെ പഠിപ്പിക്കുന്നില്ല. ഇതിനുത്തരം കിട്ടാതെ നാം അറിയേണ്ടതെല്ലാം അറിഞ്ഞിട്ടുമില്ല.

ഇത്യാത്മദേഹഭാഗേന പ്രപഞ്ചസ്യൈവ സത്യതാ
യഥോക്താ തർക്കശാസ്ത്രേണ തതഃ കിം പുരുഷാർത്ഥതാ.

ആത്മാവും ദേഹവുമാകുന്ന ദ്വൈതത്തിൻെറ അറിവുകൊണ്ടു് എന്താണു് പ്രയോജനം എന്നു് വേദാന്തം ചോദി

digitized by www.sreyas.in

ക്കുന്നു. അതിനാൽ യോജിപ്പിക്കൽ അതായത് അന്വയം എന്നു പേരുള്ള രണ്ടാമത്തെ തരത്തിലുള്ള വിചാരസമ്പ്രദായംകൊണ്ട് എല്ലാം ആത്മാവാണ് എന്ന അറിവിൽ നാം എത്തിച്ചേരുന്നു. അനാത്മാവാണെന്ന് തള്ളിക്കളഞ്ഞ ദൃശ്യപ്രപഞ്ചം ഈ പ്രക്രിയയുടെ അവസാനത്തിൽ ആത്മാവല്ലാതെ മറ്റൊന്നുമല്ലെന്ന് നാം അറിയുന്നു. ഇപ്രകാരം ആത്മാവല്ലാതെ രണ്ടാമതൊന്നില്ലെന്നു വരുന്നു. മറ്റൊന്നും അറിയേണ്ടതായിട്ടില്ല. ശ്രീരാമകൃഷ്ണൻ പറയുന്നു: ഉണ്മയും ഇല്ലായ്മയും അദ്ദേഹത്തിൽനിന്ന് (ഈശ്വരകോടി) ഉണ്ടാകുന്നു. ബ്രഹ്മമല്ലെന്നുള്ള അറിവിനാൽ ആദ്യം അയാൾ പ്രപഞ്ചത്തെ തള്ളുന്നു. അതേ പ്രപഞ്ചത്തെത്തന്നെ ബ്രഹ്മത്തിൻെറ ഭാനമായി പിന്നീടയാൾ തീർച്ചപ്പെടുത്തുന്നു. വിശദീകരിച്ചു പറയുകയാണെങ്കിൽ തട്ടിൻമേൽ കയറാൻ ആഗ്രഹിക്കുന്ന ഒരാൾ ആദ്യം കോണിപ്പടികൾ തട്ടല്ലെന്ന് നിഷേധിച്ച് തള്ളുന്നു. എന്നാൽ തട്ടിൻപുറത്തെത്തിയാൽ അയാൾ കോണിപ്പടികളും തട്ടുണ്ടാക്കാൻ ഉപയോഗിച്ച കുമ്മായവും ഇഷ്ടികയും കൊണ്ടുതന്നെ ഉണ്ടാക്കിയതാണെന്ന് കാണുന്നു. പിന്നീടയാൾക്ക് ഇഷ്ടംപോലെ കോണി ഇറങ്ങുകയോ തട്ടിൻപുറത്തുതന്നെ ഇരിക്കുകയോ ചെയ്യാം (Gospel of Sri Ramakrishna പേജ് 635.)

ശ്രീശങ്കരൻ പറയുന്നു:

കാരണം വ്യതിരേകേണ പുമാനാദൗ വിലോകയേത്
അന്വയേന പുനസ്തദ്ധി കാര്യേ നിത്യം പ്രപശ്യതി.

(അപ. 38)

വ്യതിരേകവിചാരംകൊണ്ട് ഒരാൾ പ്രപഞ്ചത്തിൻെറ മൂലകാരണത്തിൽ എത്തിച്ചേരുന്നു. അന്വയവിചാരംകൊണ്ട് അതേ കാരണത്തെത്തന്നെ കാര്യത്തിൽ എല്ലായ്പോഴും കാണുന്നു.

digitized by www.sreyas.in

ആത്മാനാത്മപ്രതീതിഃ പ്രഥമമഭിഹിതാ
സത്യമിഥ്യാത്വയോഗാത്
ദ്വേധാ ബ്രഹ്മപ്രതീതിർനിഗമനിഗദിതാ
സ്വാനുഭൂത്യോപപത്യാ
ആദ്യാ ദേഹാനുബന്ധാദ് ഭവതി തദപരാ
സാ ച സർവ്വാത്മകത്വാത്
ആദൗ ബ്രഹ്മാഹമസ്മീത്യനുഭവ ഉദിതേ
ഖല്വിദം ബ്രഹ്മ പശ്ചാത്.

''ആത്മാ''വിനെയും 'അനാത്മാ'വിനേയും കുറിച്ച് അറിയുകയാണ് മുക്തിയുടെ ആദ്യത്തെപടി എന്ന് ശാസ്ത്രങ്ങരം പഠിപ്പിക്കുന്നു. അതിനെത്തുടർന്ന് സത്യത്തെയും മിഥ്യയെയും അതായത് ''ആത്മാവ്'' സത്യമെന്നും ''അനാത്മാ''വ് മിഥ്യയെന്നും അറിയുന്നു. സ്വാനുഭവവും യുക്തിയും വെച്ചുനോക്കുമ്പോരം ബ്രഹ്മത്തെക്കുറിച്ചുള്ള അറിവ് രണ്ടു തരത്തിൽ അനുഭവപ്പെടും. ആദ്യത്തേത് ആത്മാവിനെ ശരീരത്തോടു യോജിപ്പിച്ചുള്ള ചിന്ത തള്ളി ''ഞാൻ ബ്രഹ്മമാണ്, ശരീരമല്ല'' എന്ന അനുഭവംകൊണ്ടുണ്ടാകുന്നു. പിന്നീട് സർവ്വാത്മഭാവംകൊണ്ട് ''ഇതു്'' എല്ലാംതന്നെ ബ്രഹ്മമാണ് എന്ന അനുഭവം ഉണ്ടാകുന്നു.



digitized by www.sreyas.in

## 3. സുഷുപ്തിയിലെ അദ്വൈതം

അപ്പോഠം ''ഇതെല്ലാം ആത്മാവാണെ''ന്നു് എനി ക്കെങ്ങനെ അറിയാം ? ഇവിടെ വീണ്ടും അനുഭവം – ഒരു അത്ഥവത്തായ അനുഭവം – കൊണ്ടുതന്നെ നാം തുടങ്ങേണ്ടി യിരിക്കുന്നു. അതു് നാം നിത്യം അനുഭവിക്കുന്നതും സ്വപ്ന രഹിതവുമായ ഉറക്കമെല്ലാതെ മറെറാന്നുമല്ല. അതായതു് ഞാൻ സുഖമായി ഗാഢനിദ്രയിലാണ്ടു എന്നു പറയുന്ന തിൽക്കവിഞ്ഞു് ഈ അനുഭവത്തെപ്പററി നാം ചിന്തിക്കു കയേ പതിവില്ല. അതോടെ നാം അതിനെ മറക്കുന്നു. പിന്നീടതിനെപ്പററി ഒരു ചിന്തപോലും നമുക്കില്ല. എന്നാൽ പുരാതനകാലത്തെ മഹഷിമാർ, ഉപനിഷത്തു കളെ കണ്ടറിഞ്ഞവർ, ഈ അനുഭവത്തെ സ്വർണ്ണംകൊണ്ടുള്ള ഒരു നിധിയായി കണക്കാക്കി. നമ്മുടെ ജീവിതത്തിലെ ഓരോ ദിവസവും നാം ഇതിൻെറ മുകളിലൂടെ അങ്ങോട്ടും ഇങ്ങോട്ടും നടക്കുന്നു. വിലമതിക്കാൻ കഴിയാത്ത ഒരു നിധി കാലിനടിയിൽ കിടപ്പുണ്ടെന്നു നാം ഒരിക്കലും സംശയിക്കുകപോലും ചെയ്യുന്നില്ല. (ഛാ. ഉ. VIII. 3) ശരീരത്തിനും മനസ്സിനും വിശ്രമം നൽകുന്നു എന്നതിൽ കവിഞ്ഞുള്ള പ്രാധാന്യമൊന്നും ഇല്ലെന്നു കരുതി ഈ അതു ല്യമായ അനുഭവത്തെ നാം അവഗണിച്ചുതള്ളുന്നു. എന്നാൽ മഹഷിമാക്കു് ഈ അനുഭവം തത്ത്വജ്ഞാനപരമായി വലിയ പ്രാധാന്യമുള്ളതായിരുന്നു. അദ്വൈതത്തിൻെറ പരമമായ സത്യം, അദ്വയമായ ബ്രഹ്മത്തിൻെറ ഉണ്മ ഇതി ന്മേലാണു് അവർ പടുത്തുയത്തിയതു്.

ഈ അനുഭവം എന്താണു് ? പ്രപഞ്ചത്തിനും ഇന്ന ആരം എന്നുള്ളതായ എൻെറ വ്യക്തിത്വത്തിനും സുഷുപ്തി

digitized by www.sreyas.in

യിൽ എന്തു സംഭവിക്കുന്നു. 'ഞാൻ ഉറക്കത്തിൽ ഒന്നും അറിഞ്ഞില്ല' എന്നു നമ്മറം പറയാറുണ്ടു്. എൻെറ ദേഹവും മനസ്സും അഹങ്കാരവും ഉറംപ്പെടുന്ന വ്യക്തിത്വമടക്കം ദൃശ്യപ്രപഞ്ചമൊന്നുംതന്നെ അപ്പോറം അനുഭവപ്പെട്ടിരുന്നില്ല എന്നു് ഇപ്പോറം എനിക്കുറപ്പുണ്ടു്. ജാഗ്രദവസ്ഥയിലേയോ സ്വപ്നാവസ്ഥയിലേയോ വിഷയകോടികറം അതായതു് ദൃശ്യപ്രപഞ്ചമൊന്നുംതന്നെ എൻെറ ബോധത്തിൽ ഉണ്ടായിരുന്നില്ല. എന്തുകൊണ്ടു്? സുഷുപ്തിയിൽ ബോധംതന്നെ ഉണ്ടായിരുന്നില്ലെന്നു വരുമോ? അതു സാദ്ധ്യമല്ല. കാരണം, അപ്പോറം ബോധം ഉണ്ടായിരുന്നില്ലെങ്കിൽ, ജാഗ്രദവസ്ഥയിലെ "ഇതെല്ലാം" അനുഭവപ്പെട്ടില്ല എന്ന ഓർമ്മ ഇപ്പോറം എനിക്കു് ഉണ്ടാകുമായിരുന്നില്ല. ഇതു് ഒരു വെറും അനുമാനമല്ല. ഞാൻ രാവിലെ ഒരു സിംഹത്തെ കണ്ടില്ലെന്നും വൈകുന്നേരം ഒന്നിനെ കണ്ടപ്പോറം അക്കാര്യത്തെപ്പററി ഓർത്തു എന്നും വിചാരിക്കുക. രാവിലെ സിംഹത്തെ കണ്ടിരുന്നില്ല എന്നു ഞാൻ ഊഹിച്ചു എന്നു ഞാൻ പറയാറില്ല. അതൊരു അനുഭവമാണു്. എന്നാൽ രാവിലെ ഞാൻ ഉണ്ടായിരുന്നു. ഓർമ്മയിൽനിന്നു എനിക്കതറിയാം. സിംഹത്തിനെ കാണുന്നില്ല എന്ന തോന്നൽ എനിക്കപ്പോറം ഉണ്ടായിരുന്നില്ല. എങ്കിലും, സിംഹത്തിനെ കണ്ടില്ല എന്നു് എനിക്കു് ഇപ്പോറം ഉറപ്പിച്ചുപറയാൻ കഴിയും. കാരണം അപ്രകാരമുള്ള ഒരനുഭവമുണ്ടാവാൻ തോന്നലൊന്നും ആവശ്യമില്ല. അപ്രകാരംതന്നെ സുഷുപ്തിയിൽ ബോധമായിട്ടുള്ള എൻെറ അസ്തിത്വത്തെപ്പററി സംശയിക്കാൻ വയ്യ.

ന ഹി വിജ്ഞാതുർവ്വിജ്ഞാതേർ-
വ്വിപരിലോപോ വിദ്യതേ. (ബൃ. ഉ.)

ഈ പ്രപഞ്ചം അനുഭവപ്പെട്ടില്ല എന്നതിനു് ഇപ്പോറം സാക്ഷിയായി നില്ക്കുന്നതു് ആ ബോധമാണു്. അതിനു

digitized by www.sreyas.in

കാരണം എന്തായാം? അജ്ഞാനത്തിന്റെ അല്ലെങ്കിൽ അവിദ്യയുടെ ഒരു മറ ബോധത്തെ ആക്രമിച്ചു എന്നും അതു കൊണ്ട് എന്റെ ബോധത്തിൽനിന്നും ദൃശ്യപ്രപഞ്ചം മറ ഞ്ഞുപ്പെട്ടു എന്നും നമുക്ക് കരുതാമോ? അത് സാധ്യമല്ല; കാരണം അവിദ്യയുടെ മറ ഉണ്ടായിരുന്നെങ്കിൽ, ബോധ ത്തിന് അതല്ലാതെ രണ്ടാമതൊരു വസ്തുവായി അവിദ്യ യെ അറിയാൻ കഴിയണമായിരുന്നു. മറയുള്ളതുകാരണം എനിക്ക് ഒരു വസ്തുവിനെ കാണാൻ കഴിയുന്നില്ലെങ്കിൽ, മറയെയെങ്കിലും കാണാതിരിക്കാൻ പററില്ലല്ലോ. നാം പറയുന്ന ''ഒന്നുംതന്നെ കണ്ടില്ല'' എന്ന അനുഭവത്തിന് വിരുദ്ധമാണ് ഇത്. അവിദ്യ ഒരു വിഷയമായി ഉണ്ടാ യിരുന്നെങ്കിൽ ''ഞാൻ അവിദ്യയെ അറിഞ്ഞു'' എന്നാകു മായിരുന്നു നമ്മുടെ നിഗമനം. പക്ഷെ ഇതാരും പറയു ന്നില്ല. രണ്ടാമതൊരു വസ്തുവിനെ ഞാൻ അറിഞ്ഞു എങ്കിൽ, ഞാൻ ഉണർന്നിരിക്കുകയോ സ്വപ്നം കാണുകയോ ആയിരിക്കും എന്നു തീർച്ചയാണ്. ഈ അവസ്ഥകളിൽ നാം അവിദ്യയെ അറിയുന്നു. എന്നാൽ ആത്മാവിൽ നിന്നും വേറെയായി സ്ഥൂലമോ സൂക്ഷ്മമോ കറുത്തതോ വെളുത്തതോ ആയ യാതൊരു വസ്തുവിനേയും സുഷുപ്തി യിൽ അറിയുന്നില്ല.

ഈ പ്രപഞ്ചം അപ്പോൾ എവിടെയായിരുന്നു? ഒരു വൃക്ഷം വിത്തിലെന്നപോലെ അത് ഏതെങ്കിലും സൂക്ഷ്മാ വസ്ഥയിൽ സ്ഥിതിചെയ്യുകയായിരുന്നുവോ? അങ്ങനെ യായിരുന്നെങ്കിൽ നിത്യമായ ബോധം അതിനു സാക്ഷി യാവണമായിരുന്നു. സുഷുപ്തിയിൽ പ്രപഞ്ചബീജത്തെ ആരുതന്നെ കണ്ടിട്ടുണ്ട്? നാം പറയുന്നു: ''ഉറക്കത്തിൽ ഞാൻ ഒന്നും അറിഞ്ഞില്ല''. അതുകൊണ്ട് സുഷുപ്തിയിൽ 'ആത്മാ'വൊഴികെ മറെറാന്നുംതന്നെ സ്ഥിതിചെയ്തിരു ന്നില്ലെന്നത് ഒരു അനിഷേധ്യമായ നിഗമനമാണ്.

digitized by www.sreyas.in

'അവിടെ ജലപ്പരപ്പുപോലെ, രണ്ടാമതൊന്നില്ലാതെ ദ്രഷ്ടാവുമാത്രം നിലനിന്നു !'

സലില ഏകോ ദ്രഷ്ടാ അദ്വൈതോ ഭവതി.

(ബൃ. ഉ. IV. iii. 32)

ഈ പ്രപഞ്ചം അപ്പോഠ എവിടെയായിരുന്നു ? പ്രപഞ്ചം ആത്മാവിൽനിന്നും വ്യതിരിക്തമല്ലാതെ നിലനിന്നു എന്നാണ് ഉപനിഷത്തിനെ കണ്ടറിഞ്ഞവർ പറയുന്നതു്. മററൊന്നിനെ കാണാൻ, മററൊന്നിനെ അറിയാൻ, രണ്ടാമതൊരു വസ്തു വേണം. രണ്ടാമതൊരു വസ്തുവില്ലാത്തതിനാൽ ആത്മാവിനെങ്ങനെ പ്രപഞ്ചത്തെ കാണാൻ കഴിയും ? പ്രപഞ്ചം ആത്മാവായിത്തന്നെ സ്ഥിതിചെയ്യുതുകൊണ്ടാണ് ആത്മാവിനു് പ്രപഞ്ചത്തെ കാണാൻ കഴിയാഞ്ഞതു്. ഈ യുക്തി വളരെ ലളിതവും സ്പഷ്ടവുമാണ്. ഈ രണ്ടാമത്തെ പ്രക്രിയ അന്വയം അല്ലെങ്കിൽ കൂട്ടിച്ചേർക്കലാകുന്ന പ്രക്രിയ എന്നു പറയപ്പെടുന്നു.

അപ്പോഠ അതിനു മുൻപിലത്തെ ജാഗ്രദവസ്ഥയിൽ പ്രപഞ്ചം ''ആത്മാ''വായിരുന്നില്ലേ ? അതുപോലെ ഇപ്പോഴും ഈ ജാഗ്രദവസ്ഥയിലും പ്രപഞ്ചം ''ആത്മാ''വുതന്നെയല്ലേ ? അതെ, ''ഇതെല്ലാം'' എല്ലാപ്പോഴും ആത്മാവുതന്നെയാണ്; 'ആത്മൈവേദം ജഗത്സർവ്വം'. ഇതെല്ലാം ബ്രഹ്മമാണ്; ''സർവ്വം ഖല്വിദം ബ്രഹ്മ'' ഇവിടെ നാനാത്വമില്ല; ''നേഹ നാനാസ്തി കിഞ്ചന.'' ഏകവും അദ്വിതീയവുമായ ബ്രഹ്മമേയുള്ളു; ''ഏകമേവാദ്വിതീയം ബ്രഹ്മ.'' അതിനാൽ പ്രപഞ്ചം മുഴുവൻ ശുദ്ധബോധമായ ''ചിത്തു'' മാത്രമാണ്, ഞാനാകുന്ന ആത്മാവാണ്. ഈ പ്രപഞ്ചം എന്താണ് എന്ന രണ്ടാമത്തെ ചോദ്യത്തിനു് നാം ഉത്തരം പറഞ്ഞുകഴിഞ്ഞു. വേദാന്തചിന്തകൊണ്ടു് എത്തിച്ചേരുന്ന പരമമായ ലക്ഷ്യം സർവ്വാത്മഭാവമെന്ന ഈ സാക്ഷാൽ

digitized by www.sreyas.in

ക്കാരമാണ്. സ്വാതന്ത്ര്യത്തിന്റെയും നിർഭയതയുടെയും ആഗ്രഹരാഹിത്യത്തിന്റെയും ആനന്ദത്തിന്റെയും അത്യുന്നതാവസ്ഥയാണ് ഇത്. ബ്രഹ്മജ്ഞാനം അല്ലെങ്കിൽ ബ്രഹ്മസാക്ഷാൽക്കാരം ഇതാണ്.

ഈ നിഗമനത്തിൽ നാം എങ്ങനെ എത്തിച്ചേരുന്നു ? ഈ അറിവിനെ നാം എങ്ങനെ സമ്പാദിക്കുന്നു ? യുക്തിചിന്തയിലൂടെ, അതായത് വിചാരത്തിലൂടെ എന്ന് വേദാന്തം പറയുന്നു.

digitized by www.sreyas.in

## 4 എന്താണ് യുക്തിചിന്ത ?

ഇനി നമുക്ക് നാം പിന്നിട്ട വാദഗതി പുനഃപരിശോധനയ്ക്ക് വിധേയമാക്കാം. ആത്മാവിനേയും അനാത്മാവിനെയും സമാന്തരമായി നിർത്തിക്കൊണ്ടുള്ള ജാഗ്രദവസ്ഥയിലെ അനുഭവത്തോടുകൂടിയാണല്ലോ നാം തുടങ്ങിയത്. ദ്വന്ദ്വപ്രതീതിയാണ് ജാഗ്രദനുഭവത്തിൻെറ അവശ്യസ്വഭാവം. ജ്ഞാതാവും ജ്ഞേയവും ഒന്നല്ല എന്നുള്ളതാണ് ഈ ബോധത്തിൽ അന്തർല്ലീനമായ തത്ത്വം. ജ്ഞാതാവ് ജ്ഞേയത്തിൽനിന്നും വ്യത്യസ്തമായാലേ അത് അനുഭൂതിയിൽ പെടുകയുള്ളു. ദേഹത്തിൻെറയും മനസ്സിൻെറയും സത്യാവസ്ഥ അറിയാൻ നാം ഈ തത്ത്വമാണ് ഉപയോഗിക്കുന്നത്. അതായത് ശരിയായ ജ്ഞാതാവായ ഞാൻ ഇവയല്ല എന്ന സത്യം അങ്ങനെ അറിയുന്നു. സാധാരണ വിഷയാനുഭവങ്ങളിൽ അന്തർല്ലീനമായ തത്ത്വത്തെ പ്രകടമാക്കുക മാത്രമാണ് നാം ചെയ്തിട്ടുള്ളത്. അനുഭവം അവിടെ ഉണ്ടായിരുന്നു; എന്നാൽ നാം ദേഹമോ മനസ്സോ അല്ല, ദൃക് അല്ലെങ്കിൽ ശുദ്ധബോധമാണ് എന്നുള്ള അറിവ് അതായത് ജ്ഞാനം അവിടെ ഉണ്ടായിരുന്നില്ല. നാം എന്തുകൊണ്ടാണ് ഈ പരമാർത്ഥത്തെപ്പററി അജ്ഞന്മാരായിരുന്നത് ? കാരണം, നമ്മുടെ അനുഭവത്തിൽ അന്തർഭവിച്ചിരുന്ന തത്ത്വത്തെ നാം ചിന്തിച്ചില്ല; യുക്തിപൂർവ്വമായി വിചാരം ചെയ്തില്ല. ''ഞാൻ ദേഹമോ മനസ്സോ അഹങ്കാരമോ അല്ല, അവയിൽനിന്നും വ്യത്യസ്തമായ ശുദ്ധബോധമാണ്'' എന്ന സത്യത്തെപ്പററി അറിയാൻ നമ്മെ സഹായിച്ചത് ഈ യുക്തിമാർഗ്ഗമാണ്. അനുഭവത്തിൽ അന്തർലീനമായതിനെ വിചാരത്തിലൂടെ പ്രകടമാക്കുകയാണ് യുക്തിചിന്തകൊണ്ടുദ്ദേശിക്കുന്നത്. അനവധി തലമുറകളായി മനുഷ്യർ ആപ്പിൾ വീഴുന്നത് കണ്ടിട്ടുണ്ട്. എന്നാൽ ഒരു ന്യൂട്ടൺ മാത്രമേ അതിനെപ്പററി ചിന്തിക്കുകയും ചിന്ത

digitized by www.sreyas.in

കൊണ്ടുണ്ടായ അനുഭവത്തെ പ്രകടമാക്കുകയും ചെയ്യുള്ളു. ഇപ്രകാരം അദ്ദേഹം ആകർഷണശക്തിയുടെ സത്യാവസ്ഥയെ കണ്ടുപിടിച്ചു. ഗ്രഹണസമയത്തു ഭൂമിയുടെ നിഴൽ ചന്ദ്രനിൽ പതിയുന്നതിന്റെ ആകൃതി, അകന്നു പോകുന്ന കപ്പലിലെ കൊടിമരം താഴെനിന്നും മുകളിലേക്ക് അപ്രത്യക്ഷമാവൽ, ഭൂമിയെ ചുററിസ്സഞ്ചരിക്കുന്ന ഒരു കപ്പൽ പ്രാരംഭസ്ഥാനത്തുതന്നെ എത്തിച്ചേരൽ മുതലായ പലേ അനുഭവങ്ങൾ ഒന്നിച്ചുചേർത്ത് അവയിൽ ഉൾക്കൊണ്ട സൂചനകളെ പ്രകടമാക്കുന്നതുവരെ ഭൂമി ഉരുണ്ടതാണെന്ന് നാം അറിഞ്ഞിരുന്നില്ല. ന്യായാധിപൻ ഇന്നയാളാണ് കുററക്കാരൻ എന്ന തീരുമാനത്തിൽ എത്തിച്ചേരുന്നതു് പലേ തെളിവുകളെയും കൂട്ടിച്ചേർത്തിട്ടാണ്. പലേ തെളിവുകളുടെയും അടിസ്ഥാനത്തിൽ അയാളുടെ അനുഭവങ്ങളുടെ ആകത്തുകയിൽനിന്നും അയാൾ ഒരു നിഗമനത്തിൽ എത്തിച്ചേരുന്നു. താർക്കികൻ ഇങ്ങനെ വാദിക്കുന്നു: മനുഷ്യരെല്ലാം നശ്വരന്മാരാണ്. സോക്രട്ടീസ് ഒരു മനുഷ്യനാണ്. അതുകൊണ്ട് സോക്രട്ടീസ് നശ്വരനാണ്. ഊഹങ്ങളിൽ അന്തർല്ലീനമായതിനെ പ്രകടമാക്കുന്നതിനെയാണ് തീരുമാന(സിദ്ധാന്തം)മെന്നു പറയുന്നതു്. എന്നാൽ നശ്വരതയേയും സോക്രട്ടീസിനെയും കുറിച്ചുള്ള ബന്ധിപ്പിക്കൽ ഈ യുക്തിചിന്തകൊണ്ടുണ്ടായ ഒരു പുതിയ അറിവാണ്. അതിനാൽ അനുഭവവും ജ്ഞാനവും ഐകരൂപ്യമുള്ളതാണെന്ന് പറയാൻ വയ്യ.

നോത്പദ്യതേ വിനാ ജ്ഞാനം
വിചാരേണാന്യസാധനൈഃ
യഥാ പദാർത്ഥഭാനം ഹി
പ്രകാശേന വിനാ ക്വചിത്.

(അപരോക്ഷാനുഭൂതി)

അനുഭവത്തെപ്പററിയുള്ള യുക്തിചിന്തകൊണ്ടു മാത്രമേ ജ്ഞാനം ഉണ്ടാവുകയുള്ളു. എല്ലാ ജ്ഞാനവും അനുഭവമാണ്. എന്നാൽ എല്ലാ അനുഭവവും ജ്ഞാനമല്ല.

digitized by www.sreyas.in

1934 – ലെ യുക്തിവാദി വാർഷികപ്പതിപ്പിൽ ഹാരാംഡ്ലാസ്കി എഴുതുന്നു:

''ഏതെങ്കിലും പ്രത്യേകസിദ്ധാന്തത്തെ സേവിക്കാൻ കടപ്പെട്ടവനാണ് യുക്തിവാദി എന്നു വാദിക്കുന്നവരുടെ കൂട്ടത്തിൽ പെട്ടവനല്ല ഞാൻ. പരസ്പരവിരുദ്ധങ്ങളായ താല്പര്യങ്ങളെ പരിഗണിക്കുന്നതിൽ യുക്തിയുടെ അവകാശവാദം ഉന്നയിക്കുന്നതിലാണ് യുക്തിവാദിയുടെ ശ്രദ്ധ. സ്വീകാര്യമെന്ന് അവകാശപ്പെട്ടുകൊണ്ടുവരുന്ന സിദ്ധാന്തമേതുമാകട്ടെ, സ്വന്തം നില തെളിയിക്കാൻ, അതിന്നു ഉന്നയിക്കാനാകുന്ന വസ്തുതയുടെ വില മാത്രമാണ് അതിന്റെ വില എന്നു് ഉറപ്പിച്ചു പറയുകയത്രെ അയാളുടെ കർത്തവ്യം; സ്വന്തം മനോഭാവത്തെ സംബന്ധിച്ചാകട്ടെ, വസ്തുതകളുടെ അർത്ഥത്തെക്കുറിച്ച് വിമർശനദൃഷ്ട്യാ വില മതിച്ചശേഷം, തന്റെ പരിശീലനം നേടിയ വിവേചനശക്തി എന്തു നിഗമനത്തിലേക്കു തന്നെ നയിക്കുന്നുവോ അതിനെ ശരിയെന്ന് അംഗീകരിക്കുകമാത്രവും ആണ്. അയാറം യാഥാസ്ഥിതികനോ, വ്യക്തിതാല്പര്യവാദിയോ, സമുദായവാദിയോ, ആസ്തികനോ, നാസ്തികനോ ആവാം. യുക്തിയുടെ പ്രാമാണികത പരമമെന്ന് അംഗീകരിച്ചുകൊണ്ടു് സ്വന്തം ചിന്ത പടുത്തുയർത്തുന്ന കാലത്തോളം, തന്റെ ഇച്ഛാശക്തിയെയും സ്വാർത്ഥതാല്പര്യത്തേയും ശാസ്ത്രീയമായ പരിശോധനയ്ക്കു വിധേയമാക്കാൻ അയാറം സന്നദ്ധനാകുന്ന കാലത്തോളം അയാറം ഏതെങ്കിലും പ്രത്യേകമനോഭാവം പുലർത്തിക്കൊള്ളണമെന്ന് യുക്തിവാദം അയാളോടാവശ്യപ്പെടുന്നില്ല. സാദ്ധ്യമാകയാൽ ഞാൻ വിശ്വസിക്കുന്നു, എന്നതത്രെ യുക്തിവാദിയുടെ മുദ്രാവാക്യം.''

---

## 5 ബ്രഹ്മസാക്ഷാത്ക്കാരം
## വിചാരമാർഗ്ഗത്തിലൂടെമാത്രം

അനാത്മപ്രപഞ്ചം അതായതു് ദൃശ്യപ്രപഞ്ചം എന്താണു് എന്ന ചോദ്യത്തിനുത്തരമായി ഇതേ പ്രക്രിയതന്നെ നമുക്കിവിടെ ഉപയോഗിക്കാം. നമുക്കുള്ള പലേ അനുഭവങ്ങളിൽ, ഈ ചോദ്യത്തിനുത്തരംതരുന്നതും, അതിനാൽ പ്രത്യേകപ്രാധാന്യമർഹിക്കുന്നതുമായ അനുഭവം ഗാഢനിദ്ര അതായതു് സുഷുപ്തിയാണു്. ആ അനുഭവത്തിൽ അന്തർല്ലീനമായതിനെ നാം പ്രകടമാക്കുക മാത്രമാണു് ചെയ്യുന്നതു്. ആ അനുഭവം അദ്വൈതമാണു്. അവിടെ ജാഗ്രത്തിലെ അനാത്മാവു്, ആ ആത്മാവിൽനിന്നും വ്യതിരിക്തമായി–സ്വതന്ത്രമായ നിലനില്പുള്ളതായി — അനുഭവപ്പെട്ടില്ല. രണ്ടാമതൊരവസ്ഥ ഉണ്ടെങ്കിൽ അതിനെയും പ്രകാശിപ്പിക്കുന്ന ആത്മാവു മാത്രമേ നിലനിന്നുള്ളു; കാരണം അതിന്റെ പ്രകൃതി ഒരിക്കലും മങ്ങാത്ത ബോധമാണു്. അതിനാൽ ജാഗ്രത്പ്രപഞ്ചം ആത്മാവാകുന്ന മരുഭൂമിയിലെ ഒരു മരുപ്പച്ചയാണോ എന്നു തോന്നും. ഈ മരുപ്പച്ച കുറച്ചു നേരം അപ്രത്യക്ഷമായിരുന്നു. ജാഗ്രത്സ്വപ്നാനുഭവങ്ങളുടെ ഇടയിലുള്ള ഈ വിടവു് ആണു് സുഷുപ്തി. എന്നാൽ ഈ അനുഭവത്തിൽ അന്തർഭൂതമായിരിക്കുന്ന അദ്വൈത തത്ത്വത്തെക്കുറിച്ചു് നമുക്കറിയാൻ കഴിയാത്തതു് ആ അനുഭവത്തിന്റെതന്നെ പ്രത്യേകതകൊണ്ടാണു്. ആത്മാവിൽനിന്നും വ്യതിരിക്തമായ – അന്തഃകരണമായ മനസ്സിന്റെ അസാന്നിദ്ധ്യംമൂലം ''ഇതെല്ലാം ആത്മാവാണു്'' എന്ന ചിന്ത സാദ്ധ്യമായിരുന്നില്ല. മനസ്സു് പ്രവൃത്ത്യുന്മുഖമായിരിക്കുന്ന ജാഗ്രദവസ്ഥയിലും ജാഗ്രത്തിൽനിന്നും

digitized by www.sreyas.in

അടിസ്ഥാനപരമായി വ്യത്യസ്തമല്ലാത്ത സ്വപ്നാവസ്ഥയിലും * ഉള്ള മനനംകൊണ്ടു മാത്രമേ ഈ സത്യാവസ്ഥ സാക്ഷാത്ക്കരിക്കാൻ കഴികയുള്ളു. ''ഇതെല്ലാം ആത്മാവാണ്,'' ''ഇതെല്ലാം ബ്രഹ്മമാണ്,'' ''ഇവിടെ പലതില്ല'' മുതലായവയാണ് ചിന്താരൂപങ്ങൾ. ഇവയാണ് വൃത്തിജ്ഞാനം. വൃത്തികൾ ജാഗ്രത്തിൽ മാത്രമേയുള്ളു. അതിനാൽ ബ്രഹ്മജ്ഞാനം ജാഗ്രത്തിൽ മാത്രമേ സാദ്ധ്യമാവുകയുള്ളൂ. എന്നാൽ ബ്രഹ്മാനുഭവമാണ് സുഷുപ്തിയിൽ കിട്ടുന്നതു്. ബ്രഹ്മാനുഭവത്തിലെ ആന്തരാർത്ഥത്തെ വിചാരംകൊണ്ടു് അല്ലെങ്കിൽ തത്ത്വചിന്തകൊണ്ടു് പ്രത്യയരൂപേണ പ്രകടമാക്കുമ്പോൾ നമുക്കു് ബ്രഹ്മജ്ഞാനം

---

* ഇവിടെ ജാഗ്രത്തെന്ന വാക്കിൽ സ്വപ്നാവസ്ഥയെയും ഉൾപ്പെടുത്തിയിരിക്കുന്നു, കാരണം സ്വപ്നം ഒരു ഭൂതകാലജാഗ്രദവസ്ഥ തന്നെയാണ്. ഇവിടെ ഈ ഗ്രന്ഥകർത്താവിനുണ്ടായ രസകരവും സുപ്രധാനവുമായ ഒരു സ്വപ്നാനുഭവം പറയാം. അദ്ദേഹത്തിന്റെ ഒരു സ്നേഹിതൻ ഈ സ്വപ്നം ഉണ്ടാകുന്നതിനു് ഏകദേശം മൂന്നു കൊല്ലം മുൻപു് നിര്യാതനായിരുന്നു. സ്വപ്നത്തിൽ അദ്ദേഹം മത്സ്യങ്ങളുടെ ഒരു പ്രദർശനം കണ്ടുകൊണ്ടിരിക്കുകയായിരുന്നു. പെട്ടെന്നു് അദ്ദേഹത്തിന്റെ സ്നേഹിതൻ അടുത്തുവരുന്നതായി കണ്ടു. (പ്രദർശനത്തിനു് സ്നേഹിതനെപ്പററിയുള്ള സ്മരണയുമായി ബന്ധമൊന്നുമുണ്ടായിരുന്നില്ല.) ആത്മാർത്ഥസ്നേഹിതന്മാരായിരുന്നതിനാൽ ഞങ്ങൾ പെട്ടെന്നു് അന്യോന്യം ആലിംഗനം ചെയ്തു. ആലിംഗനബദ്ധരായിരിക്കെത്തന്നെ പെട്ടെന്നെനിക്കു് ഓർമ്മവന്നു: ഇദ്ദേഹം മരിച്ചുപോയി എന്നു് അവർ എങ്ങനെ പറഞ്ഞു ? ഞാൻ അതു് എങ്ങനെ വിശ്വസിച്ചു ? എന്തൊരു പാപം! ഒരു നിമിഷം, ഉത്തരം ഉള്ളിൽ തോന്നി. ''ഓ, അതു വെറും സ്വപ്നമായിരുന്നു.'' അതോടെ എനിക്കു് സന്തോഷവും സമാധാനവും തോന്നി. പെട്ടെന്നു് ഞാൻ ഉണരുകയും ഇതെല്ലാം സ്വപ്നമാണെന്നറിയുകയും ചെയ്തു. നോക്കൂ! സ്വപ്നം ജാഗ്രദവസ്ഥയെക്കുറിച്ചു് സ്വപ്നമാണെന്നു് വിധി കല്പിക്കുന്നു! അപ്പോൾ രണ്ടും തമ്മിലുള്ള വ്യത്യാസമെന്താണു് ? വർത്തമാനകാലത്തു് നടക്കുന്നതു് ജാഗ്രത്തും ഭൂതകാലത്തേതു് സ്വപ്നവും എന്നതു മാത്രമാണ് വ്യത്യാസം.

digitized by www.sreyas.in

കിട്ടുന്നു. ബ്രഹ്മജ്ഞാനത്തിൽനിന്നോ ബ്രഹ്മാനുഭവത്തിൽ നിന്നോ വ്യത്യസ്തമായി ബ്രഹ്മത്തെക്കുറിച്ചുള്ള അനുഭവം എന്നൊന്നില്ല.

മായാമാത്രമിദം ദ്വൈതമദ്വൈതം പരമാർത്ഥതഃ
ഇതി ബ്രൂതേ ശ്രുതിഃ സാക്ഷാത്സുഷുപ്താവനുഭൂയതേ.

(വി. ചൂ. 405)

ദ്വൈതരൂപമായ ഈ പ്രപഞ്ചം മായ മാത്രമാണ്, പരമാർത്ഥത്തിൽ അത് അദ്വൈതമാണ് എന്ന് ശ്രുതി പറയുന്നു. സുഷുപ്തിയിൽ ഇതു പ്രത്യക്ഷമായി അനുഭവപ്പെടുന്നു.



digitized by www.sreyas.in

## 6. യുക്തിയേയും തക്കത്തേയും വേർതിരിച്ചുകാണിക്കൽ

യുക്തി തക്കമല്ല. തക്കം സാമാന്യസത്യത്തെസ്സംബന്ധിക്കുന്നതാണ്, പരമാത്മസത്യത്തെസ്സംബന്ധിക്കുന്നതല്ല. ഉദാഹരണമായി എല്ലാ മനുഷ്യരും വിഡ്ഢികളാണെന്നും സോക്രട്ടീസ് ഒരു മനുഷ്യനാണെന്നും നിങ്ങൾ ഒരിക്കൽ അംഗീകരിച്ചുകഴിഞ്ഞാൽ, സോക്രട്ടീസ് ഒരു വിഡ്ഢിയാണെന്ന തീരുമാനം നിങ്ങൾ അംഗീകരിച്ചേ പററൂ. എല്ലാ മനുഷ്യരും വിഡ്ഢികളാണെന്ന നിഗമനത്തിൻെറയോ സോക്രട്ടീസ് ഒരു വിഡ്ഢിയാണെന്ന തീർപ്പിൻെറയോ സത്യാസത്യങ്ങളെക്കുറിച്ച് തക്കം അന്വേഷണം നടത്തുന്നില്ല. എങ്കിലും ആ തീരുമാനം താക്കികമായി ഏററവും ശരിയാണ്. തക്കത്തിന്ന് തെളിയിക്കാൻ വയ്യാത്ത നിഗമനാധിഷ്ഠിതമായ ഊഹത്തിന്മേൽ എന്തും പടുത്തുയത്താൻ കഴിയും. കലാശാലകളിലെ ബുദ്ധിജീവികളുടെയും പണ്ഡിററുകളുടെയും സങ്കല്പങ്ങൾക്കുള്ള കളിപ്പാട്ടമായും സിദ്ധാന്തസൗധങ്ങളായും മാത്രമേ ഈ ദശനങ്ങൾ നിലകൊള്ളൂ. അദ്വൈതസത്യം കെട്ടിപ്പടുത്തിട്ടുള്ളതു് തക്കത്തിൻെറ കസത്തിന്മേലോ സങ്കല്പത്തിൻെറ മായാലോകത്തിലോ അല്ല. അതു് അനുഭവത്തിലും അതിൻെറ വ്യാഖ്യാനത്തിലും അധിഷ്ഠിതമാണ്. ജ്ഞാനയോഗി ഒരു തികഞ്ഞ യുക്തിവാദിയായിരിക്കണം. അനുഭവത്തിൻെറ പിൻതുണയില്ലാത്ത ശുദ്ധതക്കത്തിൻെറ അല്ലെങ്കിൽ കേവലതക്കത്തിൻെറ വഞ്ചനാപരമായ കുഴിയിൽ അറിയാതെ അകപ്പെടാതിരിക്കാൻ അയാൾ ശ്രദ്ധിക്കണം. ശ്രീശങ്കരൻെറ ഭാഷയിൽ പറഞ്ഞാൽ ജ്ഞാനയോഗി സ്വീകരിക്കുന്ന തക്കം അല്ലെങ്കിൽ യുക്തിവാദം, അനുഭവത്തെ അടിസ്ഥാനമാക്കിയുള്ള യുക്തിവാദമാണ്. (അനുഭവജ്ഞാനതേന തക്കഃ) അതുമാത്രമേ അയാളെ സത്യത്തിലെത്തിക്കുകയുള്ളൂ.

---

digitized by www.sreyas.in

## 7 സമാധിയും സുഷുപ്തിയും—
## അനുഭൂതികൾ ഒന്നുതന്നെ

വാസ്തവം പറഞ്ഞാൽ ശരിയായും കിട്ടാനുള്ളതു ബ്രഹ്മത്തിൻെറയോ ആത്മാവിൻെറയോ അനുഭൂതിയല്ല. കാരണം ആത്മാവു് സ്വയം എല്ലാവർക്കും പ്രത്യക്ഷമാണു്. ''ഞാൻ'' ''ഞാൻ'' എന്നു് വിചാരിക്കുമ്പോൾ – ജാഗ്രത്തിൽ ആത്മാവിൽ ആരോപിതങ്ങളായ ശരീരവും മനസ്സും മററു പലേ ഉപാധികളും ആശയങ്ങളും ആകുന്ന പരിമിതോപാധികളാൽ ചുററപ്പെട്ടും സുഷുപ്തിയിൽ ഇവയൊന്നും ഒട്ടുംതന്നെ ഇല്ലാതെയും ആണെന്നു മാത്രം. സുഷുപ്തിയിലെ പ്രകാശം ദേശത്തിനും കാലത്തിനും മനസ്സിനും അതീതമാണു്, ശരിക്കും അതു ശുദ്ധബോധമാണു്, ജ്ഞപ്തിയാണു്. അതു് നിർവ്വിഷയമായ പ്രകാശമാണു്, അല്ലെങ്കിൽ അറിയപ്പെടാനായി ഒരു വസ്തുവും ഇല്ലാത്ത അറിവാണു്, അഥവാ ശുദ്ധബോധമാണു്. എത്രതന്നെ ധ്യാനിച്ചാലും എത്രതന്നെ അന്തർമ്മുഖനായാലും ഒരാൾക്കു് ആത്മാവിനപ്പുറം പോകാൻ പററില്ല. അതിനാൽ ശരിയായ സാധന വിവേചനംചെയ്തു് അദ്ധ്യാരോപണങ്ങളെ നീക്കുകയും സുഷുപ്തിയിൽ അന്തർഭവിച്ചിട്ടുള്ള അദ്വൈതതത്ത്വത്തെ മനസ്സിലാക്കുകയുമാണു്. എന്നാൽ പ്രകൃതിയിൽ നിന്നും വെറുതെ കിട്ടുന്ന ഒരു സമ്മാനമാകയാൽ, പലരും അതിനു് ദേഹത്തിനും മനസ്സിനും ആശ്വാസവും വിശ്രമവും നൽകുന്നതിൽക്കവിഞ്ഞു് ഒരു വിലയും കല്പിക്കുന്നില്ല. ഉറക്കം ആവശ്യപ്പെടാതെതന്നെ നമുക്കു് കിട്ടുന്നു. നമുക്കതു് അത്രയും സുപരിചിതമാണു്. അതുകൊണ്ടാണു് നാം അതിനെപ്പററി ഒന്നുംതന്നെ ചിന്തിക്കാത്തതു്.

digitized by www.sreyas.in

''അതിപരിചയം അവജ്ഞയെ ഉണ്ടാക്കുന്നു'' എന്നു് ഒരു ഇംഗ്ലീഷു് പഴഞ്ചൊല്ലും ''മുററത്തെ മുല്ലയ്ക്കു് മണമില്ല'' എന്നു് ഒരു ഇന്ത്യൻ പഴഞ്ചൊല്ലും ഉണ്ടു്. അങ്ങനെയുള്ളവർ തങ്ങളുടെ വീടിന്റെ മുമ്പിൽക്കൂടി ഒഴുകുന്ന ഗംഗാജലംകൊണ്ടു് സംതൃപ്തരല്ല. അവർ വളരെ കഷ്ടപ്പെട്ടു് തങ്ങളുടേതായ ഒരു കിണർ പുഴക്കരയിൽ കുഴിക്കാൻ ആഗ്രഹിക്കുന്നു. തീർച്ചയായും അവർക്കു വെള്ളം കിട്ടും അതുകൊണ്ടേ അവരുടെ ദാഹം ശമിക്കുകയുള്ളു. അങ്ങനെയുള്ളവർക്കുവേണ്ടി ധ്യാനയോഗികൾ, എല്ലാ മനോവൃത്തികളെയും അടക്കുന്നതും, ജഡശരീരത്തിൽനിന്നും ബോധത്തെ പിൻവലിക്കുന്നതും ''ജഡസമാധി'' അല്ലെങ്കിൽ ''നിർവ്വികല്പസമാധി''യിലേയ്ക്കു് നയിക്കുന്നതുമായ അഷ്ടാംഗയോഗത്തെ വിധിച്ചിട്ടുണ്ടു്. എന്നാൽ കിണർ കുഴിക്കുന്ന ഒരാൾക്കു് ജലമല്ലാതെ ഒന്നും കിട്ടാത്തതുപോലെ, ഇത്തരം സമാധിയിൽ സ്ഥിതി ചെയ്യുന്ന ഒരാൾക്കു്, സുഷുപ്തിയിൽ സ്ഥിതിചെയ്യുന്ന ഒരാളേക്കാൾ കൂടുതലായി ഒരു ബ്രഹ്മസാക്ഷാൽക്കാരവും കിട്ടുന്നില്ല.

യോഗിക്കു് സമാധിയിൽ കിട്ടുന്ന ജ്ഞാനപ്രാപ്തി വളരെ വിലപ്പെട്ടതാണു്; കാരണം അയാൾ അതിനുവേണ്ടി വളരെ കഷ്ടപ്പാടുകൾ സഹിക്കുന്നു, വേദന അനുവിക്കുന്നു, വളരെ പ്രയത്നം ചെയ്യുന്നു എന്നാൽ സുഷുപ്തിയിൽ അതേ അനുഭവത്തിനുതന്നെ, യാതൊരു പ്രയത്നവും ഇല്ലാതെ കിട്ടിയതാകയാൽ, ഒരു വിലയും കല്പിക്കുന്നില്ല. ഒരു സാധനത്തിന്റെ വില നിർണ്ണയിക്കുന്നതു് അതിനുവേണ്ടി ചിലവുചെയ്ത പ്രയത്നം അനുസരിച്ചാണെന്നതാണു് ധനശാസ്ത്രം അംഗീകരിക്കുന്ന ഒരു തത്വം. അതു് ഇവിടെയും യോജിക്കുന്നതായി തോന്നുന്നു.



digitized by www.sreyas.in

## 8 സുഷുപ്തിയും സമാധിയും തമ്മിലുള്ള അന്തരം

അപ്പോഠം സുഷുപ്തിയും സമാധിയും തമ്മിൽ വ്യത്യാസമൊന്നുമില്ലെന്നോ? സമാധികൊണ്ടു് ഈ സന്ദർഭത്തിൽ അദ്വൈതാനുഭൂതിയാണു് ഉദ്ദേശിക്കുന്നതെങ്കിൽ, ബോധാനുഭവമാകുന്ന വീക്ഷണകോണിൽക്കൂടി നോക്കുമ്പോഠം, രണ്ടും തമ്മിൽ യാതൊരു വ്യത്യാസവുമില്ല സുഷുപ്ത്യനുഭവത്തെക്കുറിച്ചു്, ശ്രുതി ഇങ്ങനെ പറയുന്നു.

സലില ഏകോ ദ്രഷ്ടാ അദ്വൈതോ ഭവതി.

(ബൃ. ഉ. VI. iii. 32)

'രണ്ടാമതൊന്നില്ലാതെ, ജലപ്പരപ്പുപോലെ, ദ്രഷ്ടാവു മാത്രം നിലനില്ക്കുന്നു.' സമാധിയിൽ യോഗിക്കു് ഇതിൽനിന്നും വ്യത്യസ്തമായ ഒരനുഭവം കിട്ടുന്നുണ്ടോ? എന്നാൽ ഈ രണ്ടവസ്ഥകളിൽ നിന്നും പുറത്തുവരുകയും ജാഗ്രദവസ്ഥയെ പ്രാപിക്കുകയും ചെയ്യുവരുടെ വീക്ഷണഗതിയിലും ഇവയെ കണ്ടുകൊണ്ടുനില്ക്കുന്ന ഒരാളുടെ വീക്ഷണഗതിയിലും സമാധിയിലെയും സുഷുപ്തിയിലെയും മാനസികാവസ്ഥകളുടെ കാര്യത്തിൽ വ്യത്യാസമുണ്ടെന്നു് സമർത്ഥിക്കുവാൻ കഴിയും – സമർത്ഥിക്കുന്നുമുണ്ടു്. സമാധിയിലും സുഷുപ്തിയിലും മനസ്സുണ്ടെന്ന സങ്കല്പത്തിലാണു് ഇങ്ങനെ പറയുന്നതു്. ''സങ്കല്പത്തിൽ'' എന്നുതന്നെ ഞാൻ പറയുന്നു; കാരണം സമാധിയിലോ സുഷുപ്തിയിലോ മനസ്സു് എന്നൊന്നു് അനുഭവപ്പെടുന്നില്ല. ഈ അവസ്ഥകളിൽ മനസ്സിൻെറ ഉണ്മ, ജാഗ്രദവസ്ഥയിലെ വെറും ഊഹം മാത്രമാണു്, അനുഭവത്തിനു് വിരുദ്ധമാണു്. കാരണം, താന്താങ്ങളുടെ അനുഭവങ്ങളിൽനിന്നും പുറത്തുവന്നതിനുശേഷം ഈ രണ്ടുകൂട്ടരും ഈ അവസ്ഥകളിൽ തങ്ങഠം ഒന്നും അറിഞ്ഞില്ല എന്നാണു് പ്രസ്താവിക്കുന്നതു്. അതിനാൽ, ഈ അവസ്ഥകളിൽ

digitized by www.sreyas.in

മനസ്സുണ്ടെന്ന സങ്കല്പത്തെ അടിസ്ഥാനമാക്കിയാണ്, സുഷുപ്തിയും സമാധിയും തമ്മിൽ വ്യത്യാസമുണ്ടെന്നു പറയുന്നത്.

എന്നാൽ ഗാഢനിദ്രയിലുള്ള രണ്ടാളുകളിൽ ഒരാൾ നിന്നുകൊണ്ട് ഉറങ്ങുകയും മറ്റൊരാൾ കിടന്നുകൊണ്ട് ഉറങ്ങുകയും ചെയ്യുന്നുവെങ്കിൽ, രണ്ടാളുടേയും ശരീരസ്ഥിതിക്ക് വ്യത്യാസമുണ്ടാകുന്നതെങ്ങിനേയോ, ആ വ്യത്യാസമാണ് ഇവിടെയുള്ളതെന്നു പറയാം. മെത്തയിൽ കിടന്നുറങ്ങുന്നയാൾ പൂർണ്ണമായും വിശ്രമിച്ചുകൊണ്ടാണിരിക്കുന്നത്. നില്ക്കുന്നയാളുടെ മാംസപേശികളും ഞരമ്പുകളുമെല്ലാം പൂർണ്ണമായും നിയന്ത്രണാധീനമായിരിക്കുമെന്നതിനാൽ അയാൾ ശ്രമകരമായ അവസ്ഥയിലായിരിക്കും. ഉറക്കത്തിൽ ഈ രണ്ടുപേരും ശരീരത്തെക്കുറിച്ച് ഒന്നും തന്നെ അറിയുന്നില്ല. അവരുടെ അനുഭവങ്ങൾക്ക് വ്യത്യാസമില്ല. എന്നാൽ നിദ്രയിൽനിന്നും പുറത്തുവരുമ്പോൾ ഒരാൾ തൻെറ ശരീരം ഉറങ്ങാൻ പോകുന്നതിനു മുൻപു നിന്നിരുന്നതുപോലെ നില്ക്കുന്നതായിത്തന്നെ കാണുന്നു. മറ്റയാൾ തൻെറ ശരീരം ഉറങ്ങുന്നതിനു മുൻപെന്നപോലെ മെത്തയിൽ കിടക്കുന്നതായി കാണുന്നു. ആദ്യത്തെയാൾ തൻെറ ശരീരം നില്ക്കുകയായിരുന്നുവെന്നും, രണ്ടാമൻ തൻെറ ശരീരം മെത്തയിൽ കിടക്കുകയായിരുന്നുവെന്നും അനുമാനിക്കുന്നു. എന്നാൽ നിദ്രാവസ്ഥയിൽ രണ്ടാൾക്കും ശരീരത്തെക്കുറിച്ച് യാതൊരറിവും ഉണ്ടായിരുന്നില്ല. ആ സ്ഥിതിക്ക് ഒരാളുടെ അനുഭവത്തെ മറ്റാളുടെ അനുഭവത്തിൽനിന്നും വേർതിരിക്കാൻ കഴിയുകയില്ല. അതിനാൽ വ്യത്യാസം ദേഹത്തിൻെറ സ്ഥിതിയെസ്സംബന്ധിച്ചുമാത്രമാണ്. എന്നാൽ രണ്ടുപേരുടെയും യഥാർത്ഥാനുഭവത്തെക്കുറിച്ച് അന്വേഷിക്കുമ്പോൾ നാം ദേഹസ്ഥിതിയെക്കുറിച്ച് കണക്കാക്കേണ്ടതില്ല. ഈ സന്ദർഭത്തിൽ അതിന് യാതൊരു പ്രസക്തിയുമില്ല. അപ്രകാരംതന്നെ യോഗത്താൽ അച്ചടക്കം വന്നവനും ചിത്തവൃത്തിനിരോധം

digitized by www.sreyas.in

അതായതു് ചിത്തവൃത്തികളുടെ പരിപൂർണ്ണ അടക്കം സാധിച്ചവനും ആയ ഒരാളുടെ മാനസികാവസ്ഥ സാധാരണ ഉറക്കത്തിലെ അച്ചടക്കരഹിതവും ശ്രമരഹിതവുമായ മാനസികാവസ്ഥയിൽ (മനഃപ്രചാരം) നിന്നും വ്യത്യസ്തമായിരിക്കും. യോഗപരിശീലനത്തിലുള്ള ഈ നിയന്ത്രണവും അച്ചടക്കവുമാണു് യോഗിക്കു് വിലപിടിപ്പുള്ളതു്; അടക്കം കൊണ്ടുണ്ടാകുന്ന സമ്പൂർണ്ണവിസ്മരണമാകുന്ന സ്ഥിതിയല്ല. സുഷുപ്തിയിലെ സർവ്വവിസ്മൃതിയിൽനിന്നും അല്ലെങ്കിൽ സർവ്വ അഗ്രഹണത്തിൽനിന്നും ഇതിനെ വേർതിരിക്കാൻ വയ്യ. ഈ അഗ്രഹണം നമുക്കു് സുഷുപ്തിയിൽ കിട്ടുന്നു. ശ്രീശങ്കരൻ സമാധിയെ എല്ലാ വൃത്തികളുടെയും സമ്പൂർണ്ണ വിസ്മരണം എന്നു് വിവരിച്ചിരിക്കുന്നു.

വൃത്തിവിസ്മരണം സമ്യക്
സമാധിജ്ഞാനസംജ്ഞകഃ. (അപ. 124)

മറെറാരു വിധത്തിൽ,

"വൃത്തിവിസ്മരണം സമ്യക് സമാധിരഭിധീയതേ."

യോഗി സമാധിയിൽനിന്നും പുറത്തുവരുമ്പോൾ, അയാൾക്കു് സമാധിക്കു് മുമ്പുള്ള നിയന്ത്രിതമായ മാനസികാവസ്ഥ ലഭ്യമാകുന്നു. അതുകൊണ്ടു് അയാൾ സമാധിയിലും തന്റെ മനസ്സു് നിയന്ത്രിതമായിരുന്നു അല്ലെങ്കിൽ നിരുദ്ധമായിരുന്നു എന്നു് അനുമാനിക്കുന്നു. അതേ സമയം സുഷുപ്തിയിൽനിന്നും പുറത്തുവരുന്ന ഒരാൾ, തന്റെ മനസ്സു് മുങ്ങിയിരുന്നു അല്ലെങ്കിൽ ലീനമായിരുന്നു എന്നു് അനുമാനിക്കുന്നു. എന്റെ മനസ്സു് ജാഗ്രദവസ്ഥയിൽ (നിയന്ത്രിതമായ മനസ്സിനെ അതായതു് നിരുദ്ധചിത്തതെ ഞാനറിയുന്നേടത്തോളം അതു് ജാഗ്രദവസ്ഥയാണു്.) നിയന്ത്രിതമാണെങ്കിൽ എനിക്കു് അതിനെ അടുത്ത ജാഗ്രദവസ്ഥയിൽ അതുപോലെ മടക്കിക്കിട്ടും, അനിയന്ത്രിതമാണെങ്കിൽ അനിയന്ത്രിതമായിത്തന്നെ മടക്കിക്കിട്ടും എന്നറിയുന്നതിൽക്കവിഞ്ഞു് എന്തു പ്രാധാന്യമാണു് ഇതു

digitized by www.sreyas.in

കൊണ്ടെനിക്കുള്ളതു്? സുഷുപ്തിയിലേയോ സമാധിയിലേയോ മറവി ആ അവസ്ഥകളിലെ അനുഭവത്തിന്റെ ഉള്ളടക്കത്തിന് ഒരു വ്യത്യാസവും വരുത്തുന്നില്ല. അപ്പോൾ നാം ചർച്ചചെയ്തുകൊണ്ടിരിക്കുന്ന സമാധി അദ്വൈതാനുഭൂതിയാണെങ്കിൽ, മാനസികാവസ്ഥകളിൽ ഉണ്ടെന്നു തോന്നുന്ന വ്യത്യാസംകൊണ്ടു് സുഷുപ്തിയിൽ നിന്നു കിട്ടുന്നതിനേക്കാൾ കൂടുതൽ ഒരു സത്യത്തിന്റെയോ അവസ്ഥയുടെയോ അറിവോ സാക്ഷാൽകാരമോ ഉണ്ടാകുന്നതല്ല. പക്ഷെ മുൻപുള്ള ജാഗ്രദവസ്ഥയിൽ ഈ അദ്വൈതബോധം ഉണ്ടായിട്ടുള്ളതുകൊണ്ടു്, സമാധിയിൽനിന്നും പുറത്തുവരുന്ന ഒരാൾക്കു്, ജാഗ്രത്തിൽ മനസ്സു് അനുഭവപ്പെടുമ്പോൾ, വീണ്ടും ഈ അദ്വൈതബോധം ഉണ്ടാവുന്നു. അയാൾ അജ്ഞനായിരുന്നു എങ്കിൽ, അയാളുടെ മനസ്സു് അങ്ങേയററം അച്ചടക്കമുള്ളതും നിയന്ത്രിതവും ഏകാഗ്രവും ആണെങ്കിൽപ്പോലും, സമാധിക്കുശേഷവും അയാൾ അജ്ഞനായിത്തന്നെയിരിക്കും. കാരണം മനസ്സില്ലെങ്കിൽ, സത്യത്തേയോ ഉണ്മയേയോ കുറിച്ചുള്ള ഒരു അറിവും ഉണ്ടാവാൻ വയ്യ. സുഷുപ്തിയെസ്സംബന്ധിച്ചും ഇതുതന്നെയാണു് സത്യസ്ഥിതി. സുഷുപ്തിയിൽനിന്നും മൂഢൻ മൂഢനായും ബ്രഹ്മജ്ഞാനി ബ്രഹ്മജ്ഞാനിയായും തിരിച്ചുവരുന്നു. യോഗത്തിലുള്ള പ്രാവീണ്യം അല്ലെങ്കിൽ ചിത്തവൃത്തിനിരോധം ഒരുവനെ എല്ലായ്പോഴും മനസ്സിനെ എളുപ്പത്തിൽ നിയന്ത്രിക്കാൻ കഴിവുള്ളവനാക്കിത്തീർക്കുന്നു. അതുകൊണ്ടു് നിത്യജീവിതത്തിൽ അതു് ജാഗ്രദവസ്ഥയിൽ ഏററവും പ്രയോജനപ്രദമാകുന്നു. അത്രത്തോളം യോഗി ബുദ്ധിമാനാണു്. എന്നാൽ അതു് അദ്വൈതജ്ഞാനത്തെ ഉളവാക്കുന്നില്ല. അതുണ്ടായിരുന്നെങ്കിൽ, പതഞ്ജലി ഒരു അദ്വൈതിയാകുമായിരുന്നു; എന്നാൽ അദ്ദേഹം അദ്വൈതിയായിരുന്നില്ല. ചിത്തവൃത്തിനിരോധവും സമാധിയുമൊക്കെ സാധിച്ചിട്ടും അദ്ദേഹം ഒരു ദ്വൈതിയായിത്തന്നെ നിലകൊണ്ടു.

digitized by www.sreyas.in

## 9 സുഷുപ്തി ഒരു മനോവൃത്തിയാണോ ?

ഈ പറഞ്ഞതു് സുഷുപ്തിയെപ്പററിയുള്ള യൌഗിക നിർവ്വചനത്തിൻെറ പരോക്ഷമായ നിഷേധമാണു്.

'അഭാവപ്രത്യയാലംബനാവൃത്തിന്നിദ്രാ *

എന്ന സുഷുപ്തിയെപ്പററിയുള്ള പാതഞ്ജലനിർവ്വചനം വേദാന്തത്തിനു് സ്വീകാര്യമല്ല. വേദാന്തി ചോദിക്കുന്നു: 'ജാഗ്രത്പ്രപഞ്ചത്തിൻെറ ഇല്ലായ്മയാകുന്ന ആശയത്തെയോ മനോവൃത്തിയേയോ സുഷുപ്തിയിൽ ആർതന്നെ കണ്ടിട്ടുണ്ടു് ? അപ്രകാരമുള്ള ഒരു വൃത്തിയുടെ സാന്നിദ്ധ്യം ഉണ്ടായിരുന്നുവെങ്കിൽ, സദാസമയവും ബോധമായി വർത്തിക്കുന്ന സാക്ഷി അതിനെ ഉടൻതന്നെ വിഷയമായി അറിയുമായിരുന്നു. 'ഞാൻ ഒരു ആനയെ കാണുന്നില്ല' എന്ന ആശയം എനിക്കുണ്ടാവുമ്പോഠം, ആ ആശയം ഉടൻതന്നെ എനിക്കറിയാനും പിന്നീടതിനെക്കുറിച്ചോർക്കാനും കഴിയുന്നു. എന്നാൽ ''ഇന്നുകാലത്തു് നിങ്ങഠം ഒരാനയെ കണ്ടുവോ ?'' എന്നു് എന്നോടു ചോദിച്ചാൽ''ഇല്ല'' എന്നു് ഞാൻ പറയുന്നു. എന്നോടു് ചോദ്യം ചോദിക്കുന്നതിനു മുൻപു് ആനയുടെ അഭാവത്തെക്കുറിച്ചുള്ളതായ ഒരു ആശയം എൻെറ മനസ്സിൽ ഉണ്ടായിരുന്നു എന്നു് ഇതിനർത്ഥമില്ല. അതുകൊണ്ടു് അപ്രകാരം ഒരു വൃത്തി എല്ലാപ്പോഴും നിലനിന്നിരുന്നു എന്ന ഊഹം തെററാണു്. വാസ്തവത്തിൽ ഏതെങ്കിലും ഒരാനയുടെ ഭാവത്തെക്കുറിച്ചോ അഭാവത്തെക്കുറിച്ചോ ഞാൻ ചിന്തിച്ചിരുന്നതേ ഇല്ല.

* 'ഈ പ്രപഞ്ചത്തിൻെറ അഭാവത്തെ അനുഭവിക്കുന്ന മനോവൃത്തിയാണു് നിദ്ര'

digitized by www.sreyas.in

അപ്രകാരംതന്നെ ജാഗ്രദവസ്ഥയിലേയോ സ്വപ്നാവസ്ഥയിലേയോ പ്രപഞ്ചത്തെക്കുറിച്ചുള്ള വിചാരത്തിന്റെ അഭാവം ഒരു അനുഭവമാണ്. ഇതിനെയാണ് സുഷുപ്തിയെന്നു പറയുന്നത്. ഈ വൈപരീത്യംകൊണ്ടാണ് ജാഗ്രദവസ്ഥയിൽ ഇതിനെക്കുറിച്ച് ഓർമ്മിക്കുന്നത്. അതിനാൽ മനസ്സും അതിന്റെ വൃത്തികളും അടക്കമുള്ള എല്ലാ വസ്തുക്കളുടെയും പരിപൂർണ്ണ മറവി – സർവ്വവിസ്മൃതി–യാണ് ഗാഢനിദ്ര അതായത് സുഷുപ്തി. അതുകൊണ്ട് ''രണ്ടാമതൊന്നില്ലാതെ ആത്മാവുമാത്രം നിലനില്ക്കുന്നു'' എന്ന വേദാന്തത്തിന്റെ നിഗമനം അനുഭൂതിയെക്കുറിച്ചുള്ള ഒരു വെറും പ്രസ്താവം മാത്രമാണ്. ജാഗ്രദവസ്ഥയിൽ ഇപ്പോഴും ഉള്ളതായ ഈ സാക്ഷിയെ ചൂ ണ്ടിയിട്ടാണ് ''തത്ത്വമസി'' അതായത് ''സുഷുപ്തിയിൽ നീ ഏതായിരുന്നുവോ അതാകുന്നു നീ'' എന്നു ശ്രുതി പഠിപ്പിക്കുന്നത്.



digitized by www.sreyas.in

## 10 സാക്ഷാത്കാരം വിചാരത്തിലൂടെയോ സമാധിയിലൂടെയോ ?

വേദവിത്തുക്കളായ ചിലർ അറിയലിനും സാക്ഷാത്ക്കാരത്തിനും തമ്മിൽ വ്യത്യാസം കല്പിക്കുന്നു വിചാരത്തിലൂടെ കണ്ടറിഞ്ഞതിനെ പിന്നീട് നിദിദ്ധ്യാസന (ധ്യാന)ത്തിലൂടെ സാക്ഷാത്ക്കരിക്കണമെന്ന് അവർ വിശ്വസിക്കുന്നു. മററുള്ളവരുടെ ഊഹത്തിൽനിന്നോ അനുഭവത്തിൽനിന്നോ കിട്ടുന്ന നേരിട്ടുള്ളതല്ലാത്ത അറിവ് അഥവാ പരോക്ഷജ്ഞാനം ആണ് വിചാരംകൊണ്ട് അവർ ഉദ്ദേശിക്കുന്നതെങ്കിൽ അവരുടെ അഭിപ്രായം ശരിയാണ്. അവരുടെ ഇപ്പോഴത്തെ ജാഗ്രദനുഭവത്തെയും സത്യസാക്ഷാത്ക്കാരം സാധിച്ചിട്ടുള്ളവരിൽനിന്നും കേട്ടതായ പരോക്ഷജ്ഞാനത്തെയും യോജിപ്പിച്ചുകൊണ്ടുപോകാൻ അവക്ക് സങ്കല്പത്തെ ആശ്രയിക്കേണ്ടതുണ്ട്. അവരുടെ അറിവ് പരോക്ഷമാണ്, ബുദ്ധിപരമായതുമാത്രമാണ്. എന്നാൽ യുക്തിചിന്തകൊണ്ടുണ്ടായതും സ്വാനുഭവജന്യമായതുമായ അറിവ് ഒരിക്കലും വെറും സിദ്ധാന്തപരമാവാൻ വയ്യ. സുഷുപ്തിയിലെ അദ്വയാനുഭവത്തെ വേണ്ടപോലെ വിവേചനം ചെയ്തു നോക്കുമ്പോൾ ലഭിക്കുന്ന അദ്വൈതജ്ഞാനം ഒരിക്കലും സിദ്ധാന്തപരമോ പരോക്ഷമോ ആവുകയില്ല; സ്വാനുഭവത്തെ അടിസ്ഥാനമാക്കിയതാകയാൽ അത് പ്രത്യക്ഷമാണ്, അതായത്അപരോക്ഷമാണ്. കാരണം ശ്രീശങ്കരൻ ഇങ്ങനെ പറയുന്നു: 'നേരെമറിച്ച് സുഷുപ്തിയിലെ ജീവന്റെ നിത്യസ്ഥാനമാണ് ബ്രഹ്മം എന്ന് നിസ്സംശയം സ്ഥാപിക്കാൻ നാം ആഗ്രഹിക്കുന്നു. ഈ അറിവിന് അതിന്റേതായ പ്രയോജനങ്ങൾ ഉണ്ട് – അതായത് ജീവന്റെ ആത്മാവ് ബ്രഹ്മമാണെന്ന ഉറപ്പും സ്വപ്നാ

digitized by www.sreyas.in

വസ്ഥയിലും ജാഗ്രദവസ്ഥയിലും പ്രത്യക്ഷപ്പെടുന്ന പ്രപഞ്ചങ്ങളുമായി ആത്മാവിന്ന് തീരെ ബന്ധമില്ലെന്ന ഉറപ്പും. അതുകൊണ്ട് നാം (ഉറങ്ങുന്നതു്) ആത്മാവിലാണ്.' [ബ്രഹ്മ തു അനപായി സുഷുപ്തിസ്ഥാനം ഇതി ഏതത് പ്രതിപാദയാമഃ. തേന തു വിജ്ഞാനേന പ്രയോജനം അസ്തി. ജീവസ്യ ബ്രഹ്മാത്മത്വാവധാരണം സ്വപ്നജാഗരിതവ്യവഹാരവിമുക്തത്വാവധാരണം ച. തസ്മാത് ആത്മൈവ സുഷുപ്തിസ്ഥാനം. സൂ. ഭാ., III. ii. 7.] ഈ അനുഭവത്തെക്കുറിച്ച് വിചാരം ചെയ്യുന്നതുകൊണ്ട് ഒരാൾക്ക് ആത്മലാഭം അല്ലെങ്കിൽ ആത്മസാക്ഷാത്ക്കാരം കിട്ടുന്നു. 'ഉദാഹരണമായി രണ്ടാമതു പറഞ്ഞതരത്തിലുള്ള വിചാരംകൊണ്ട് (സാക്ഷാത്ക്കാരത്തിലേക്ക് നയിക്കുന്ന തരത്തിലുള്ള വിചാരംകൊണ്ട്) നാം താഴെപ്പറയുന്ന സിദ്ധാന്തത്തിൽ എത്തിച്ചേരുന്നു. ജാഗ്രത്സ്വപ്നാവസ്ഥകൾ അന്യോന്യവിരുദ്ധങ്ങളാകയാൽ ആത്മാവു് ആ അവസ്ഥകളോടു ബന്ധപ്പെടുന്നില്ല. സുഷുപ്ത്യവസ്ഥയിൽ ജീവൻ ദൃശ്യപ്രപഞ്ചത്തെ പിൻതള്ളുകയും ശുദ്ധസത്താകുന്ന ആത്മാവോടുകൂടിയ ''അതി''നോടു് ചേർന്ന് ഒന്നായിത്തീരുകയും ചെയ്യുന്നതിനാൽ അതിൻെറ ആത്മാവു് ദൃശ്യപ്രപഞ്ചത്തിൽനിന്നും ഭിന്നമായ ശുദ്ധസത്താണ്. പ്രപഞ്ചം ബ്രഹ്മത്തിൽനിന്നും ഉത്ഭവിക്കുന്നതാകയാൽ, കാര്യകാരണങ്ങളുടെ ഭേദമില്ലായ്മയാകുന്ന തത്ത്വമനുസരിച്ച്, അതിനെ ബ്രഹ്മത്തിൽനിന്നും വേർതിരിക്കാൻ കഴിയുകയില്ല. [ശ്രുത്യനുഗൃഹീത ഏവ ഹി അത്ര തർക്കഃ അനുഭവാങ്ഗത്വേന ആശ്രീയതേ. സ്വപ്നാന്തബുദ്ധാന്തയോരുഭയോരിതരേതരവ്യഭിചാരാത് ആത്മനോ അനന്വാഗതത്വം സമ്പ്രസാദേ ച പ്രപഞ്ചപരിത്യാഗേന സദാത്മനാ സമ്പത്തേ ന്നിഷ്പ്രപഞ്ചസദാത്മത്വം, പ്രപഞ്ചസ്യ ബ്രഹ്മപ്രഭവത്വാത് കാര്യകാരണാനന്യത്വന്യായേന ബ്രഹ്മാവ്യതിരേക ഇതി ഏവ ജാതീയകഃ.] ബൃഹദാരണ്യകോപനിഷ

digitized by www.sreyas.in

ത്തിന്റെ ഭാഷ്യത്തിൽ ശ്രീശങ്കരൻ സുഷുപ്തി മോക്ഷാനുഭവം തന്നെയാണെന്നു് സ്ഥിരീകരിച്ചിട്ടുണ്ട്. (തസ്മാത് സമ്പ്രസാദസ്ഥാനം മോക്ഷദൃഷ്ടാന്തഭൂതം.IV.ii.34.) അതുകൊണ്ടാണു് ജാഗ്രദവസ്ഥയിൽ ഈ അനുഭവത്തെക്കുറിച്ചുള്ള വിചാരം നമ്മെ മോക്ഷത്തിന്റെയും സർവ്വാത്മഭാവത്തിന്റെയും അപരോക്ഷാനുഭൂതിയിലേക്കു നയിക്കുന്നതു്. നേരെ മറിച്ച് ശ്രീശങ്കരൻ താഴെപറയും പ്രകാരം വിശ്വസിക്കുന്നവരുടെ ബുദ്ധിയെ അഥവാ പാണ്ഡിത്യത്തെ ഇപ്രകാരം അധിക്ഷേപിച്ചിട്ടുണ്ട്: 'ക്ഷേത്രജ്ഞൻ ഈശ്വരൻതന്നെയാണു്; എന്നാൽ ക്ഷേത്രം ക്ഷേത്രജ്ഞനിൽനിന്നും വ്യത്യസ്തമാണു്; ക്ഷേത്രജ്ഞന്റെ അനുഭവത്തിനുള്ള വിഷയമാണു്. എന്നാൽ സുഖാസുഖങ്ങൾക്കു് പാത്രമായ ബദ്ധനായ ജീവനാണു് ഞാൻ. ആത്മാവിനെയും അനാത്മാവിനെയും വേർതിരിച്ചറിഞ്ഞു് ഞാൻ എന്റെ ബന്ധത്തെ നീക്കം ചെയ്യണം. അപ്പോൾ എനിക്കു് ധ്യാനംകൊണ്ടു് ക്ഷേത്രജ്ഞനായ്ത്തീരാനും ഈശ്വരനെ നേരിൽ കാണാനും കഴിയും. ഇപ്രകാരം ചിന്തിക്കുന്നവനും ഇപ്രകാരം പഠിപ്പിക്കുന്നവനും രണ്ടുപേരും ആത്മാവല്ല. ഇപ്രകാരം ചിന്തിക്കുന്നവൻ പണ്ഡിതന്മാരിൽ ഏററവും താഴ്ന്നവനാണു്. സംസാരത്തിന്റെയും മോക്ഷത്തിന്റെയും അവയെ കൈകാര്യം ചെയ്യുന്ന ശാസ്ത്രങ്ങളുടെയും അർത്ഥം കണ്ടുപിടിച്ചുവെന്ന ചിന്തകൊണ്ടു് അവൻ വഞ്ചിതനാവുന്നു. അങ്ങനെയുള്ളവൻ ആത്മഹന്താവാണു്. സ്വയം അന്ധനായ അയാൾ ശ്രുതികളിലെ പരമ്പരാഗതമായ അർത്ഥത്തെക്കുറിച്ചുള്ള അജ്ഞതകൊണ്ടു് മററുള്ളവരെ വഞ്ചിക്കുകയും ചെയ്യുന്നു. അയാൾ ശ്രുതികളെ ഹിംസിക്കുകയും അവയിലെ പ്രതിപാദനങ്ങൾക്കുപകരം തന്റെ സങ്കല്പങ്ങളെ അടിച്ചേല്പിക്കുകയും ചെയ്യുന്നു. അങ്ങനെയുള്ള ഒരാൾ, അയാൾ എല്ലാ ശാസ്ത്രങ്ങളിലും പാണ്ഡിത്യമുള്ളവനാണെങ്കിൽക്കൂടി, വിധിപ്രകാരമുള്ള സമ്പ്രദായത്തെ അറിയാത്ത

digitized by www.sreyas.in

തിനാൽ അജ്ഞനെന്നു് തള്ളപ്പെടേണ്ടവനാണ്. [ഇദം ച അന്യത് പാണ്ഡിത്യം കേഷാംചിദ് അസ്തു ക്ഷേത്രജ്ഞ ഈശ്വര ഏവ. ക്ഷേത്രം ച അന്യത് ക്ഷേത്രജ്ഞസ്യ ഏവ വിഷയഃ.അഹം തു സംസാരീ സുഖീ ദുഃഖീ ച. സംസാരോ-പരമശ്ച മമ കർത്തവ്യഃ. ക്ഷേത്രക്ഷേത്രജ്ഞവിജ്ഞാനേന ധ്യാനേന ച ഈശ്വരം ക്ഷേത്രജ്ഞം സാക്ഷാൽക്കൃത്വാ തത്സ്വരൂപാവസ്ഥാനേന ഇതി. യശ്ച ഏവം ബുദ്ധ്യതേ യശ്ച യശ്ച ബോധയതി ന അസൗ ക്ഷേത്രജ്ഞ ഇതി. ഏവം മന്വാനഃ യഃ സഃ പണ്ഡിതാപസദഃ സംസാരമോക്ഷയോഃ ശാസ്ത്രസ്യ ച അർത്ഥവത്ത്വം കരോമീതി; ആത്മഹാ ച സ്വയം മൂഢഃ അന്യാംശ്ച വ്യാമോഹയതി ശാസ്ത്രാർത്ഥ സമ്പ്രദായരഹിതത്വാത് ശ്രുതഹാനിം അശ്രുതകല്പനാം ച കുർവ്വൻ. തസ്മാത് അസമ്പ്രദായവിത് സർവ്വശാസ്ത്രവിദപി മൂർഖവദ് ഏവ ഉപേക്ഷണീയഃ. ഗീ. ഭാ. XIII. 2] സ്വാനുഭവത്തിൽക്കൂടി ബ്രഹ്മത്തിൻെറ സ്വരൂപം അറിയാത്ത ഒരാറം 'ഞാൻ ബ്രഹ്മമാണ്', 'ഇതെല്ലാം ബ്രഹ്മമാണ്' എന്ന സിദ്ധാന്തം വീണ്ടും വീണ്ടും ഉരുവിടുന്നതുകൊണ്ടു് 'ഞാൻ അബ്രകഡബ്രമാണ്', 'ഇതെല്ലാം അബ്രകഡബ്രമാണ്'എന്നു് ജപിക്കുന്നതുപോലെയുള്ള പ്രയോജനം മാത്രമേ ഉള്ളു. ഒരിക്കലും പല്ലുവേദന അനുഭവിച്ചിട്ടില്ലാത്ത ഒരാറം ക്കു് അതിനെപ്പററി ഒരു ബോധമുണ്ടാവാൻ വയ്യ. അതു പോലെതന്നെ അദ്വൈതാനുഭവം അനുഭവിച്ചിട്ടില്ലാത്ത ഒരാറംക്കു് 'ഇതെല്ലാം ബ്രഹ്മമാണ്' എന്ന ബോധം ഉണ്ടാവാൻ വയ്യ.

സുഷുപ്തിയിലെ അനുഭവത്തിൻെറ വെളിച്ചത്തിൽ മാത്രമേ 'തത്ത്വമസി' (നീ അതാകുന്നു) എന്ന മഹാവാക്യത്തിൻെറ അർത്ഥത്തെ സാക്ഷാത്കരിക്കാൻ സാധിക്കുകയുള്ളു എന്നു് ശ്രീശങ്കരൻ സർവ്വവേദാന്തസിദ്ധാന്തസാര സംഗ്രഹത്തിൽ ഉറപ്പിച്ചു പറഞ്ഞിട്ടുണ്ടു്. പരിമിതങ്ങളായ ഉപാധികളോടുകൂടിയ ജീവനും അപരിമിതങ്ങളായ ഉപാ

digitized by www.sreyas.in

ധികളോടുകൂടിയ ഈശ്വരനും ഒന്നാവാൻ വയ്യെന്നും അതിനാൽ വ്യക്തമായ പരസ്പരവൈരുദ്ധ്യം കാരണം ആ മന്ത്രത്തെ അതിന്റെ മുഖവിലയ്ക്ക് അംഗീകരിക്കാൻ വയ്യെന്നും കാണിച്ചശേഷം ആചാര്യൻ പറയുന്നു: 'ഏകവും അവിച്ഛിന്നവുമായ ഉണ്മയുടെ ആശയത്തെസ്സംബന്ധിച്ചേടത്തോളം ഈ അർത്ഥം ശ്രുതിക്ക് സ്വീകാര്യമാണ്. ബ്രഹ്മത്തിന്റെ അദ്വൈതഭാവം സ്ഥാപിക്കാൻ, ശ്രുതി ആത്മാവിന്റെയും ബ്രഹ്മത്തിന്റെയും ഏകത്വം ഈ വാക്യത്തിൽ പ്രസ്താവിച്ചിരിക്കുന്നു: സ യ ഏഷോ ƒണിമൈതദാത്മ്യമിദം സർവ്വം തത്സത്യം സ ആത്മാ തത്ത്വമസി ശ്വേതകേതോ. സുഷുപ്തിയിൽ ആത്മാവുമാത്രമേ നിലനിന്നുള്ളു എന്നും അത് ബ്രഹ്മത്തിൽനിന്നും വ്യതിരിക്തമല്ലെന്നും അതുകൊണ്ട് ഈ വിസ്തൃതമായ പ്രപഞ്ചത്തിന്റെ സത്ത് ശുദ്ധമായ ഉണ്മ മാത്രമാണെന്നും കാണിച്ചശേഷം ആ വാക്യം 'ഇതിനെല്ലാംതന്നെ ആധാരമായിട്ടുള്ളത് ആത്മാവാണ്'' എന്നു പറയുന്നു. ആത്മാവിനെയും പ്രപഞ്ചത്തെയും രണ്ടായി കാണുമ്പോഠം, എവിടെയാണ് ബ്രഹ്മത്തിൽ അദ്വൈതമുള്ളത് ? അതുകൊണ്ട് അവയുടെ അനന്തത്വവും ഏകത്വവും ശ്രുതിക്ക് സ്വീകാര്യമാണ്.' മന്ത്രത്തിന്റെ അർത്ഥത്തിൽ ഒററനോട്ടത്തിൽ തോന്നുന്ന വൈരുദ്ധ്യങ്ങഠം ഇപ്രകാരം നീക്കപ്പെടുന്നു. അതു ശ്രുതിയെ ഖണ്ഡിക്കുന്നുമില്ല. (vide verses 728 to 733). ശ്രുതിപാഠത്തിലെ അർത്ഥത്തെ ഉറപ്പിക്കുന്നതുകൊണ്ട് ശരിയായ അറിവ് ഉണ്ടാകുന്നു എന്ന് ശ്രീശങ്കരൻ മുൻപ് 703ഉം 704 ഉം 705 ഉം പദ്യങ്ങളിൽ ചൂണ്ടിക്കാണിച്ചിരിക്കുന്നു. ''അത്'' എന്നതിന്റെയും ''നീ'' എന്നതിന്റെയും അർത്ഥത്തെക്കുറിച്ച് ചിന്തിക്കാതിരിക്കുന്നേടത്തോളംകാലം, ഒരാഠം ബന്ധത്തിലും ദുഃഖത്തിലും ആയിരിക്കും. എന്നാൽ മന്ത്രത്തിന്റെ അർത്ഥം സ്വാനുഭവത്തിൽക്കൂടി നേരിട്ടറിഞ്ഞാൽ സച്ചിദാനന്ദസ്വരൂപമാകുന്ന മോക്ഷത്തെയും പ്രാപിക്കാം.

digitized by www.sreyas.in

നിർവ്വികല്പസമാധിയാകുന്ന അവസ്ഥയിൽ ബ്രഹ്മജ്ഞാനമുണ്ടാകുന്നു എന്നു് ചില യോഗികൾ വിശ്വസിക്കുന്നു. ഈ വിശ്വാസത്തിൽ പരസ്പരവൈരുദ്ധ്യമുണ്ടെന്നു് നാം കണ്ടുകഴിഞ്ഞു; കാരണം വൃത്തിയും വൃത്തിയുടെ അഭാവവും ഒരേ സമയത്തു് അനുഭവപ്പെടാൻ വയ്യ. അതുകൊണ്ടു് ഈ വിശ്വാസം ഒരു വിശദീകരണം ആവശ്യപ്പെടുന്നു. സമാധികഴിഞ്ഞ ഉടൻതന്നെയാണു് യോഗി അറിവിനെക്കുറിച്ചു് വിചാരം ചെയ്യുന്നതെന്ന കാര്യം അയാൾ ഓർക്കുന്നില്ല എന്നാണു് നാം കരുതുന്നതു്. വാസ്തവത്തിൽ ബ്രഹ്മാനുഭവത്തിൽനിന്നു് ബ്രഹ്മജ്ഞാനത്തിലേയ്ക്കു കടക്കുവാൻ വിചാരമാകുന്ന ഒരേയൊരു പടി മാത്രമേ വേണ്ടതുള്ളു. നിർവ്വികല്പസമാധിയുടെ സമയത്തുതന്നെയാണു് അറിവു് സംഭവിച്ചതു് എന്നു കരുതത്തക്ക അത്ര വേഗത്തിലാണു് യോഗിയുടെ മനസ്സു് ഈ വിചാരത്തിലൂടെ കടന്നുപോകുന്നതു്. നിർവ്വികല്പാനുഭവം ഈ അറിവിനു് അടിസ്ഥാനമാകയാൽ ബ്രഹ്മജ്ഞാനം നിർവ്വികല്പത്തിൻെറ ഫലമാണു് എന്ന അയാളുടെ ന്യായമായ അവകാശം ജ്ഞാനം സമാധിയിൽത്തന്നെ ഉണ്ടാകുന്നു എന്ന പ്രസ്താവനയായി രൂപം പ്രാപിക്കുന്നു. അനുഭവത്തിൻെറ സീമയിൽ എന്നപോലെയാണു് ഈ അറിവു് ഉണ്ടാകുന്നതു് എന്നതുകൊണ്ടു് ഈ പ്രസ്താവന സത്യത്തിൽനിന്നും വളരെ ദൂരെയല്ല. ലണ്ടൻ തെംസിലാണു് എന്നു നാം പറയുമ്പോൾ നദിയിലെ വെള്ളത്തിലാണു് പട്ടണം എന്നു് അതിനർത്ഥമില്ല അതു് നദിയുടെ കരയിലാണു് എന്നേ നാം അർത്ഥമാക്കുന്നുള്ളു. അപ്രകാരംതന്നെ യോഗികൾ നിർവ്വികല്പസമാധിയിൽ അവക്കു് ബ്രഹ്മജ്ഞാനമുണ്ടു് എന്നു പറയുന്നതും ഭാഗികമായിമാത്രം ശരിയായ പ്രസ്താവനയായേ നാം മനസ്സിലാക്കേണ്ടതുള്ളു.

തൈരു് അനക്കാതെവച്ചാൽ വെണ്ണ ഉല്പാദിപ്പിക്കപ്പെടുകയില്ല; വെണ്ണ മുകളിലേയ്ക്കു് വരണമെങ്കിൽ അതി

digitized by www.sreyas.in

നെ കടയേണ്ടിയിരിക്കുന്നു. അതുപോലെതന്നെ നിർവ്വികല്പമാകുന്ന അനുഭവത്തെ വിചാരമാകുന്ന കടകോൽ കൊണ്ടു കടഞ്ഞാലേ, അതു് അതിൽ അന്തർലീനമായിട്ടുള്ള സത്യത്തെ വെളിപ്പെടുത്തുകയുള്ളു. യോഗി ഇതിനെ ശ്രദ്ധിക്കാതിരിക്കുകയും ഈ പ്രക്രിയയിൽക്കിടന്നുരുണ്ടു് അനുഭവത്തിന്മേൽത്തന്നെ മുഴുവൻ ഊന്നം കൊടുക്കുകയും ചെയ്യേയ്ക്കാം. ബ്രഹ്മാനുഭവവും ബ്രഹ്മജ്ഞാനവും തമ്മിലുള്ള വ്യത്യാസം, എളുപ്പം കണ്ടുപിടിക്കാനും വേർതിരിക്കാനും പററാത്തത്ര സൂക്ഷ്മമാണു്. അതുകൊണ്ടാണു് സമാധിതന്നെ ഒരു തരം പ്രബുദ്ധാവസ്ഥയാണു് എന്നു് വിശ്വസിക്കപ്പെടുന്നതു്. ശ്രീശങ്കരനെപ്പോലുള്ള വേദാന്തികളുടെ പക്ഷം ഇതല്ല.

ചിത്തവൃത്തിനിരോധം ഒരു ജ്ഞാനാവസ്ഥയാണെന്നു് പറയുകയാണെങ്കിൽ അതു് വൈരുദ്ധ്യാത്മകമായിരിക്കും; കാരണം വൃത്തിനിരോധവും ജ്ഞാനവും ഒരുമിച്ചു നിലനില്ക്കുകയില്ല. മനസ്സു് പ്രവൃത്ത്യുന്മുഖമല്ലാത്തതിനാൽ "ഞാൻ ബ്രഹ്മമാണു്", "ഇതെല്ലാം ബ്രഹ്മമാണു്" എന്നുള്ള യാതൊരറിവും ഉണ്ടാവുക സാദ്ധ്യമല്ല. അപ്രകാരമുള്ള ജ്ഞാനം സമാധിയിലേയോ സുഷുപ്തിയിലേയോ അനുഭവത്തെക്കുറിച്ചുള്ള യുക്തിചിന്തയുടെ ഫലമാണു്; ജാഗ്രത്തിൽ അദ്വൈതസത്യത്തിൻെറ സാക്ഷാൽക്കാരം കിട്ടണമെങ്കിൽ, ഈ രണ്ടവസ്ഥകളെയും വിചാരംകൊണ്ടു് പോഷിപ്പിക്കണം. അദ്വൈതസമാധിയെ സുഷുപ്തിയിൽനിന്നും വേർതിരിച്ചറിയാൻ കഴിയാത്തതിനുള്ള യഥാർത്ഥകാരണം, ഈ രണ്ടവസ്ഥകളിലും വിഷയജ്ഞാനം അഥവാ വിശേഷവിജ്ഞാനം ഇല്ല എന്നുള്ളതാണു്. വിശേഷവിജ്ഞാനം ഉള്ളതായ രണ്ടവസ്ഥകളെ തമ്മിൽ താരതമ്യപ്പെടുത്തുകയോ വേർതിരിച്ചറിയുകയോ ചെയ്യാൻ കഴിയും; എന്നാൽ നിർവ്വിശേഷജ്ഞാനം — അഥവാ ബോധം ആകുന്ന രണ്ടവസ്ഥകളെ പരസ്പരം വേർതിരിച്ചറിയാൻ ഒരിക്കലും കഴിയുകയില്ല.

digitized by www.sreyas.in

ജ്ഞാനിക്ക് വിചാരം ചെയ്യാനുള്ള ഉപകരണത്തെ രൂപപ്പെടുത്തുന്നതിന് ഒരു പ്രാരംഭസാധനയായി അഥവാ ആത്മീയ അച്ചടക്കമായി ധ്യാനപരിശീലനം ചെയ്യാം, ചെയ്യേണ്ടതുമാണ്. അതുകൊണ്ട് മനോവൃത്തിയുടെ പരിപൂർണ്ണനിയന്ത്രണംകൊണ്ടുണ്ടാകുന്ന വിസ്മൃതിക്ക് ജ്ഞാനയോഗി സുഷുപ്തിയേക്കാൾ കൂടുതൽ വില കല്പിക്കേണ്ടതില്ലെങ്കിലും, അയാൾ യോഗം പരിശീലിക്കേണ്ടതാണ്. എന്നാൽ വിചാരംകൊണ്ടല്ലാതെ സത്യത്തെക്കുറിച്ചുള്ള ജ്ഞാനം അഥവാ ബോധം ഒരിക്കലും ഉണ്ടാവുകയില്ല.

യോഗത്തിൻെറ നിർവ്വചനം, ചിത്തവൃത്തിനിരോധം, അതായത് എല്ലാ മനോവൃത്തികളുടെയും അടക്കം എന്നതാണ്. എല്ലാ മനോവൃത്തികളും അടങ്ങുമ്പോൾ വൃത്തിയുടെ ഒരു കണികപോലും നിലനില്ക്കുമെന്ന് കരുതാൻ വയ്യ. ഏതെങ്കിലും നിലനില്ക്കുന്നുവെന്നുവന്നാൽ, നിരോധം അഥവാ അടക്കം പൂർണ്ണമല്ല. പൂർണ്ണമാവുമ്പോൾ, സുഷുപ്തിയിലേതുപോലുള്ള എല്ലാവൃത്തികളുടേയും പരിപൂർണ്ണവിസ്മൃതിയിൽനിന്നും അത് എങ്ങിനെ വ്യത്യസ്തമാവും ? ഓരോന്നിലേക്കും നയിച്ച പരിതഃസ്ഥിതികളിൽ മാത്രമാണ് വ്യത്യാസം; നിർവ്വചനങ്ങളും പരിതഃസ്ഥിതികളെ മാത്രം ആശ്രയിച്ചാണ് ഇരിക്കുന്നത്. രണ്ട് അനുഭൂതികളുടെയും ഉള്ളടക്കം ഒന്നുതന്നെയാണ്.

വീണ്ടും, അദ്വൈതസമാധിയും രണ്ടു തരത്തിലുള്ളതാവാം — ഇവയും അതിനു മുമ്പുള്ള ചുററുപാടുകളേയും രീതികളെയും മനോവൃത്തികളെയും ആശ്രയിച്ചിരിക്കുന്നു.

1. അത് യാന്ത്രികമായ ചിത്തവൃത്തിനിരോധത്തിൻെറ അഥവാ നിർബ്ബന്ധപൂർവ്വമുള്ള മനസ്സിനെ അടിച്ചമർത്തലിൻെറ ഫലമാവാം. ''ഇതെല്ലാം ആത്മാവാണ്'' എന്ന സത്യത്തെക്കുറിച്ചുള്ള ജ്ഞാനം അഥവാ ബോധം വിചാരത്തിൽക്കൂടി യോഗി പ്രാപിച്ചിട്ടുണ്ടാവില്ല. അതി

digitized by www.sreyas.in

നാൽ ആ ജ്ഞാനം കൂടാതെതന്നെ അയാാം അതിൽനിന്നും പുറത്തുവരുന്ന എന്നുവരാം.

2. അവസ്ഥാത്രയാനുഭവത്തെക്കുറിച്ചുള്ള വിചാരജന്യമായ അറിവാകുന്ന ''ഇതെല്ലാം ആത്മാവാണ്''' എന്ന തത്ത്വത്തിൽ ലയിക്കുന്നതിന്റെ ഫലമാവാം അത്. ഈ അറിവിന്റെ പ്രവണത ഇതെല്ലാം ''അല്ല അല്ല'' എന്ന് തള്ളിക്കളയാനും ആത്മാവിൽ ലയിക്കാനുമാണ്. ലയം പൂർണ്ണമാവുമ്പോാം ആത്മാവുമാത്രം ശേഷിക്കുകയും ''ഇതെല്ലാം'' വിസ്മരിക്കപ്പെടുകയും ചെയ്യുന്നു, വൃത്തിവിസ്മരണം സംഭവിക്കുന്നു. ''ഇതെല്ലാം ആത്മാവാണ്''' ''ഞാൻ ബ്രഹ്മമാണ്''' എന്ന അറിവിൽ ലയിക്കുന്നതുകൊണ്ടുണ്ടാകുന്ന സമാധിയാകയാൽ, ഇത് ജ്ഞാനസമാധി എന്ന പേരിൽ അറിയപ്പെടുന്നു. ശ്രീശങ്കരൻ അപരോക്ഷാനുഭൂതിയിൽ ഇങ്ങനെ പറയുന്നു:— നമുക്ക് പരമമായ ആനന്ദത്തെ തരുന്നതും ''ഞാൻ ബ്രഹ്മമാണ്''' എന്ന ആശയത്തോടുകൂടിയതും ശുദ്ധസത്തിനോട് ഒന്നായിച്ചേർന്നിട്ടുള്ളതുമായ സ്ഥിതിയെ ധ്യാനമെന്നു പറയുന്നു. ഇതിനെത്തുടർന്ന് വൃത്തിയൊന്നുംതന്നെയില്ലാത്തതും, ബ്രഹ്മസ്വരൂപവും, ''ഞാൻ ബ്രഹ്മമാണ്''' എന്ന വൃത്തിയുടെ സമ്പൂർണ്ണ വിസ്മരണംകൊണ്ടുണ്ടാകുന്നതുമായ ജ്ഞാനസമാധി ഉണ്ടാവുന്നു. വൃത്തിവിസ്മരണം നിർവ്വികല്പത്തിന്റെ അവശ്യഘടകമാണ്; കാരണം എല്ലാ വൃത്തികളുടെയും വിസ്മരണം കൂടാതെ ഇതുണ്ടാവില്ല. എല്ലാ വൃത്തികളെയും വിസ്മരിക്കുമ്പോാം, അതും സുഷുപ്തിയും ഒരുപോലെതന്നെയാണ്; എന്തുകൊണ്ടെന്നാൽ സുഷുപ്തി പരിപൂർണ്ണമായ മറവി (സർവ്വവിസ്മൃതി)യാണ്, പരിപൂർണ്ണമായ അറിയായ്ക (സർവ്വഅഗ്രഹണം)യാണ്. സുഷുപ്തിയിൽ ഒരു അറിവും ഉദിക്കാൻ വയ്യ എങ്കിൽ, നിർവ്വികല്പസമാധിയിലും ഒരറിവും ഉദിക്കാൻ വയ്യ. അതിനാൽ ജ്ഞാനസമാധിക്ക്, ചിത്തവൃത്തിനിരോധത്തിന്റെയോ സുഷുപ്തിയുടേയോ അനുഭവത്തെക്കുറിച്ച് വിചാരം ചെയ്ത് ''ഞാൻ ബ്രഹ്മമാണ്''' എന്നുള്ളതായ ജ്ഞാനം മുൻപുതന്നെ ഉദിച്ചിട്ടുണ്ടാ

digitized by www.sreyas.in

വണം. അതുകൊണ്ടു് സുഷുപ്തിയിലെ വൃത്തിവിസ്മരണ ത്തേക്കാറം കൂടുതലായ ജ്ഞാനമൊന്നും വൃത്തിനിരോധം അതിൻെറ സ്വന്തം നിലയ്ക്കു് ഉദിപ്പിക്കുന്നില്ല; കാരണം രണ്ടും അവയുടെ ഉള്ളടക്കത്തിൽ ഒന്നുതന്നെയാണു്.

ചോദ്യം: ഇവിടെ, ചിലർ ഒരു പൂർവ്വപക്ഷം ഉന്നയി ക്കുന്നു. സമാധിയിൽനിന്നു് മടങ്ങുന്നവക്ക് അഹംവൃത്തി, അഥവാ അഹങ്കാരം ഉണ്ടായിരിക്കില്ലെന്നും, സുഷുപ്തി യിൽനിന്നുണരുന്നവക്കു് അതു തുടരുമെന്നും പറയപ്പെടുന്നു. അപ്പോറം സുഷുപ്തിക്കും സമാധിക്കും തമ്മിൽ വ്യത്യാസ മില്ലേ ?

ഉത്തരം: ഇതിനു് സമാധാനം ഇപ്രകാരമാണു്: സമാ ധിസ്ഥൻെറ അഹങ്കാരം ഇല്ലാതാവുന്നതു്, അതിനു മുമ്പുള്ള ജാഗ്രത്തിൽ ചിത്തവൃത്തിനിരോധം സമ്പാദിച്ച തിൻെറ ഫലമായിട്ടാണു്, സമാധി അവസ്ഥയിലല്ല അഹം നശിക്കുന്നതു്. ചിത്തവൃത്തിനിരോധം പൂർണ്ണമാകു ന്നതുവരെ അയാറം ജാഗ്രത്തിൽത്തന്നേയാണു കഴിയുന്നതു്. അതു് കഴിഞ്ഞാലുണ്ടാകുന്ന വിസ്മൃതികാലത്തിലല്ല, അതാ യതു് സമാധിയിലല്ല അഹംവൃത്തി നശിക്കുന്നതു്– അഹം വൃത്തി നശിച്ചു് ഉണ്ടാവുന്ന ബ്രഹ്മാകാരവൃത്തി, അഥവാ സച്ചിദാനന്ദവൃത്തിയും കൂടി വിസ്മരിച്ചിട്ടാണു് സമാധിയു ണ്ടാവുന്നതു്. അപ്പോറം അയാറം സുഷുപ്ത്യവസ്ഥയിൽ നിന്നു് ഒട്ടും വ്യത്യസ്തമല്ലാത്ത അവസ്ഥയിൽ ആകുന്നു. ജ്ഞാനിയാകട്ടെ, വിചാരത്തിൻെറ ഫലമായി അഹം വൃത്തിയെ തന്നിൽനിണു് ഭിന്നമായി അറിഞ്ഞിട്ടുണ്ടായി രുന്നതിനാൽ സുഷുപ്തിക്കുശേഷവും ആ അവസ്ഥതന്നെ വീണ്ടും ജാഗ്രത്തിൽ ഉദയം ചെയ്യുന്നു. ജ്ഞാനിക്കും സുഷു പ്തിയിലല്ല ഈ വ്യത്യാസം ഉണ്ടാവുന്നതു്. യാതൊരവ സ്ഥയിലാണോ നാം സർവ്വവിസ്മൃതിയിലേയ്ക്കു് പ്രവേ ശിക്കുന്നതു്, ആ അവസ്ഥതന്നെ നാം ഉണരുമ്പോറം, വീണ്ടും അനുഭവിക്കുന്നതായി കാണാവുന്നതാണു്. അതു

digitized by www.sreyas.in

കൊണ്ടാണ് ഛാന്ദോഗ്യ ഉപനിഷത്തിൽ ഇങ്ങനെ പറഞ്ഞിട്ടുള്ളത്.

''ഏവമേവ ഖലു സോമ്യേമാഃ സർവ്വാഃ പ്രജാഃ സത ആഗമ്യ ന വിദുഃ സത ആഗച്ഛാമഹ ഇതി. ത ഇഹ വ്യാഘ്രോ വാ സിംഹോ വാ വൃകോ വാ വരാഹോ വാ കീടോ വാ പതംഗോ വാ ദംശോ വാ മശകോ വാ യദ്യദ്ഭവന്തി തദാ ഭവന്തി. സ യ ഏഷോ ണിമൈ തദാത്മ്യമിദം സർവ്വം തത് സത്യം സ ആത്മാ തത്ത്വമസി ശ്വേതകേതോ ഇതി ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയ ത്വിതി തഥാ സോമ്യേതി ഹോവാച. (VI. 10. 2,3.)

വ്യാഖ്യാനം:— അതുപോലെ (സമുദ്രത്തിൽ പ്രവേശിച്ച നദികളെപ്പോലെ താൻ സമുദ്രമായിരിക്കുന്നുവെന്ന് അറിയാത്തവണ്ണം) ഈ സർവ്വജന്തുക്കളും സത്തിൽ പ്രവേശിച്ച് എന്നോ, സത്തിൽനിന്നാണ് വരുന്നതെന്നോ അറിയുന്നില്ല. അതുകൊണ്ട് വ്യാഘ്രം വ്യാഘ്രമായിട്ടും ചെന്നായ് ചെന്നായായിട്ടും, പന്നി പന്നിയായിട്ടും, പുഴു, പുഴുവായിട്ടും, പക്ഷി പക്ഷിയായിട്ടും, മൂട്ട മൂട്ടയായിട്ടും, കൊതുക് കൊതുകായിട്ടും സുഷുപ്തിക്ക് മുമ്പ് എന്തായിരുന്നുവോ, ആ ബോധത്തോടുകൂടെത്തന്നെ സുഷുപ്തി കഴിഞ്ഞാലും ഉണരുന്നു. ആ അതിസൂക്ഷ്മാവസ്ഥ (സുഷുപ്തിയവസ്ഥ)യിൽ ശേഷിച്ചതേതോ അത് ഈ കാണുന്ന സർവ്വപ്രപഞ്ചത്തിന്റെയും ആത്മാവുതന്നെയാണ്, അതു പരമാർത്ഥസത്യമാണ്. അതുതന്നെയാണ് നിന്റേയും ആത്മാവ് (യഥാർത്ഥസ്വരൂപം), അതാണ് നീ ശ്വേതകേതോ.''—

ഇങ്ങനെ നോക്കുമ്പോൾ, ചിത്തവൃത്തിനിരോധം കൊണ്ട്, അഹങ്കാരനിരോധം സാധിച്ചതിനാൽ അടുത്ത ഉത്ഥാനാവസ്ഥയിലും മനസ്സിന്റെ നിരഹങ്കാരാവസ്ഥ വീണ്ടും പ്രത്യക്ഷപ്പെടുന്നു. അഹങ്കാരനാശം സർവ്വവിസ്മൃതിയാകുന്ന സുഷുപ്തിയോടു തുല്യമായ സമാധിയിലല്ല സംഭവിക്കുന്നത്.

digitized by www.sreyas.in

ആനന്ദത്തെപ്പററിയും ചിലർ ഇപ്രകാരം ആക്ഷേപിക്കുന്നു:—സമാധിയിൽ പോയ ആരം ഉത്ഥാനാവസ്ഥയിൽ ആനന്ദം അനുഭവിക്കുന്നു. ഉറക്കത്തിൽനിന്നുണരുമ്പോഠം അതു കാണുന്നില്ലല്ലോ. അതിന്നിതാകുന്നു ഉത്തരം:—

മനസ്സ് ഏകാഗ്രവും അന്തർമുഖവും, ശാന്തവും ആകുംതോറും ആത്മാവിന്റെ ആ ആനന്ദം വൃത്തികളിൽ പ്രതിഫലിക്കുന്നു. ഈ ആനന്ദവൃത്തി സമാധിയാകുന്ന വിസ്മൃതിയിലല്ല ഉണ്ടാവുന്നതു്. വൃത്തികളുള്ളപ്പോഠം നാം ജാഗ്രദവസ്ഥയിൽത്തന്നെയാണു്. മനസ്സ് വീണ്ടും ജാഗ്രത്തിൽ പ്രത്യക്ഷപ്പെടുമ്പോഠം ഈ ആനന്ദവൃത്തികളും അതോടെ പ്രത്യക്ഷപ്പെടുന്നു.

സുഷുപ്തികാലത്തിൽ മനസ്സേയില്ല; വൃത്തികളും അനുഭവപ്പെടുന്നില്ല. അതുകൊണ്ടു് ഉറങ്ങുന്നതിനുമുമ്പ് യാതൊരു വൃത്തിയാണുണ്ടായിരുന്നതു് അതുതന്നെ അടുത്ത ജാഗ്രത്തിൽ പ്രത്യക്ഷപ്പെടുന്നു. എങ്കിലും സുഷുപ്തം തുടങ്ങുന്നതിനു് തൊട്ടുമുമ്പു് ആനന്ദവൃത്തിയിൽക്കൂടി, നിമിഷംകൊണ്ടു് ഉറക്കത്തിൽ പ്രവേശിക്കുന്നു. അതുകൊണ്ടാണു് അടുത്ത ജാഗ്രത്തിൽ 'ഞാൻ സുഖമായുറങ്ങി' യെന്നു് ഗാഢനിദ്ര അനുഭവിച്ച ആരം പറയുന്നതു്. 'സുഖം' എന്നാൽ ആനന്ദംതന്നെ —''ഭൂമൈവ സുഖം ന അല്പേ സുഖം അസ്തി.'' ഇങ്ങനെ ഭൂമാവു് (അനന്തമായ വസ്തു) തന്നെയാണു് സുഖം എന്നു് ഉപനിഷത്തു് ഘോഷിക്കുന്നു.

മേല്പറഞ്ഞ കാരണങ്ങളാൽ സുഷുപ്തിയേയും സമാധിയേയും വേർതിരിച്ചറിയാൻ സാദ്ധ്യമല്ല.

ഈ സന്ദർഭത്തിൽ, ഇതിനോടുസംബന്ധിച്ച മറെറാരു വാദം യോഗികളാൽ ഉന്നയിക്കപ്പെട്ടിട്ടുള്ളതുകൂടി ഇവിടെ പ്രതിപാദിച്ചുകൊള്ളട്ടെ. അതിപ്രകാരമാണു്: ഒരു മടയൻ സുഷുപ്തിയിൽനിന്നു മടങ്ങുമ്പോഠം മടയനായ്ത്തന്നെ കാണപ്പെടുന്നു. അയാഠം സമാധിയിൽപോയി ജാഗ്രത്തി

digitized by www.sreyas.in

ലേശ്ശ് മടങ്ങുമ്പോൾ ഒരു മഹർഷിയായി കാണപ്പെടുന്നു. അതുകൊണ്ട് സമാധിയും സുഷുപ്തിയും ഒരുപോലെയല്ല എന്നു വാദിക്കുന്നു.

എന്നാൽ യോഗി യമം, നിയമം, ആസനം, പ്രാണായാമം, ഉപരതി, ധാരണ, ധ്യാനം എന്നതെല്ലാം സാധിച്ചതിനുശേഷം മാത്രമാണ് സമാധിയിൽ പ്രവേശിക്കുന്നത്. ഇത്രയെല്ലാം സാധിക്കുന്ന ഒരാൾ ഒരു മഠയനായിരിക്കാൻ തരമില്ല എന്ന വാസ്തവം ഇരിക്കട്ടെ സമാധിക്കുമുമ്പ് അനവധിതരത്തിലുള്ള അനുഭവങ്ങളിൽക്കൂടി അയാൾ കടന്നുപോകുന്നു. അങ്ങനെ സമ്പാദിച്ച ജ്ഞാനം അയാൾക്ക് ഉത്ഥാനാവസ്ഥയിലും വീണ്ടും ലഭിക്കുന്നു. അതെല്ലാം ദ്വൈതമായ ജാഗ്രത്തിൽ പെട്ടവയാണ്. എന്നാൽ വൃത്തിവിസ്മരണം ആകുന്ന 'നിർവ്വികല്പ' ത്തിൽ സർവ്വവിസ്മൃതിയായ സുഷുപ്തിയിൽത്തന്നെയാണ് യോഗി ലയിക്കുന്നത്. അപ്പോൾ മാത്രമേ സുഷുപ്തിയാകുന്ന അദ്വൈതാനുഭവം ഉണ്ടാകുന്നുള്ളു ജാഗ്രത്തിൽ വരുമ്പോൾ ആ അനുഭവത്തെപ്പററി സ്മരിച്ചുകൊണ്ട്, വിശകലനം ചെയ്യുമ്പോഴേ അദ്വൈതതത്ത്വജ്ഞാനം ഉണ്ടാവുകയുള്ളു. തത്ത്വജ്ഞാനം ജാഗ്രത്തിലാണുണ്ടാവുന്നത് യോഗികൾക്കു പല തലങ്ങളിലായുണ്ടാവുന്ന ദ്വൈതാനുഭവങ്ങൾ ഒന്നും തന്നെ ആവശ്യമില്ല. രണ്ടാമതൊന്നില്ലാത്ത അദ്വൈതാനുഭവം മാത്രമേ ആവശ്യമുള്ളു അതു സുഷുപ്തിയിൽ ലഭിക്കുന്നതുകൊണ്ട് അതിനെപ്പററി വിചാരംചെയ്യുന്ന ആൾ തുടക്കത്തിൽ മഠയനായിരുന്നാലും തത്ത്വജ്ഞാനി (അഥവാ ആത്മജ്ഞാനി, അല്ലെങ്കിൽ ബ്രഹ്മജ്ഞാനി) ആയിത്തീരുന്നു.

അങ്ങനെ സുഷുപ്ത്യനുഭവത്തെ അടിസ്ഥാനമാക്കിയുള്ള വിചാരമാണ് വൈദികമഹർഷിമാരെ ജീവന്മുക്തന്മാരാക്കിത്തീർത്തത്; ഇങ്ങനെ വിചാരം ചെയ്യുന്ന മഠയന്മാരേയും എക്കാലത്തും ബ്രഹ്മജ്ഞാനിയാക്കിത്തീർക്കുമെന്നതിൽ സംശയമില്ല.

---

## 11 ചിത്തവൃത്തിനിരോധം മോക്ഷത്തിലേയ്ക്ക് നയിക്കുമോ ?

മേല്പറഞ്ഞ കാരണംകൊണ്ട്, അതായതു് അതു് സ്വയം ജ്ഞാനോല്പാദകമല്ലാത്തതുകൊണ്ട്, മനോവൃത്തികളുടെ അഭാവം അഥവാ വൃത്തിനിരോധം മോക്ഷത്തിലേയ്ക്കു് നയിക്കുന്നില്ല. ആത്മാവിനെക്കുറിച്ച് ഓമ്മിച്ചുകൊണ്ടിരിക്കുന്ന മനോവൃത്തികളുടെ ഒരു തുടച്ചയായ പ്രവാഹത്തെ ഉണ്ടാക്കുകയും മററു വൃത്തികളെ മാററിനിത്തുകയും അവസാനം വൃത്തിനിരോധത്തിൽ അഥവാ സമാധിയിൽ എത്തിക്കുകയും ചെയ്യുന്നു ജ്ഞാനം എന്നു പറയുകയാണെങ്കിൽ ത്തന്നെ അതിൽ തെററില്ല. അതു് അങ്ങിനെതന്നെയാവട്ടെ. ജ്ഞാനം വൃത്തിനിരോധത്തിൻെറ ഫലമല്ല എന്നു മാത്രമാണു് അതു് തെളിയിക്കുന്നതു്. നേരെമറിച്ച് വൃത്തിനിരോധം ജ്ഞാനത്തിൻെറ ഫലമായിട്ടാവാം എന്നുമാത്രമാണു് അതു് തെളിയിക്കുന്നതു്. ഇതിനെക്കുറിച്ച് ശ്രീശങ്കരൻ ഇങ്ങനെ പറയുന്നു: നിരോധത്തിനു് മറെറാരു ഉദ്ദേശമുണ്ടെന്നു് പറയുകയാണെങ്കിൽ, അതായതു് വേദാത്ഥസാരം വഴി ആത്മബോധമുണ്ടാക്കുന്നതിനുപരിയായി ഒരു വിധികല്പനയ്ക്കു് അതു് കാരണമാണെന്നാണു് പറയുന്നതെങ്കിൽ, മോക്ഷസാധനസാമഗ്രിയായി ആത്മജ്ഞാനമൊഴിച്ച് മറെറാന്നും പരമപുരുഷാത്ഥമായ ബ്രഹ്മപ്രാപ്തിക്കു് ഉപകരിക്കുമെന്നു് ഉപനിഷത്തുകൾ നിർദ്ദേശിക്കുന്നതായറിവില്ല. ഇതിനും പുറമെ നിരോധത്തിനു് ആത്മവിജ്ഞാനമൊഴിച്ച് മറെറാരു മാഗ്ഗവുമില്ലെന്ന ഈ സത്യം നിലനില്ക്കുന്നു. കാരണം നിരോധത്തിനു് ആത്മജ്ഞാന

digitized by www.sreyas.in

ജന്യമായ നിരന്തരവിചാരധാരയൊഴിച്ച് മാർഗ്ഗമൊന്നു മില്ല. ഇതൊരു വിട്ടുവീഴ്ചമാത്രമാണ്. വാസ്തവത്തിൽ മോക്ഷത്തിന് ബ്രഹ്മജ്ഞാനമല്ലാതെ മററു മാർഗ്ഗമൊന്നും തന്നെയില്ല. [നിരോധസ്തർഹ്യർത്ഥാന്തരമിതി ചേത്. അഥാപി സ്യാച്ചിത്തവൃത്തിനിരോധസ്യ വേദവാക്യജനിതാത്മവിജ്ഞാനാദർത്ഥാന്തരത്വാത്, തന്ത്രാന്തരേഷു ച കർത്തവ്യതയാവഗതത്വാദ്വിധേയത്വമിതി ചേത് ന; മോക്ഷസാധനത്വേനാനവഗമാത്. ന ഹി വേദാന്തേഷു ബ്രഹ്മാത്മവിജ്ഞാനാദ് അന്യത്പരമപുരുഷാർത്ഥസാധനത്വേനാവഗമ്യതേ....... അനന്യസാധനത്വാച്ച നിരോധസ്യ. ന ഹ്യാത്മവിജ്ഞാനതത്സ്മൃതിസന്താനവ്യതിരേകേണ ചിത്തവൃത്തിനിരോധസ്യ സാധനമസ്തി. അഭ്യുപഗമ്യേദമുക്തം, ന തു ബ്രഹ്മവിജ്ഞാനവ്യതിരേകേണ അന്യത് മോക്ഷസാധനമവഗമ്യതേ. (ബൃ. ഭാ. I. IV. 7)



digitized by www.sreyas.in

## 12 ഏകത്വത്തിൽനിന്നും നാനാത്വം എങ്ങനെയുണ്ടായി ?

ഇതിനോടനുബന്ധിച്ച് പ്രസക്തമായ ഒരു ചോദ്യം ഉണ്ട്. ബ്രഹ്മജ്ഞാനികൾ തീർത്തുപറയുന്നതുപോലെ സുഷുപ്തിയിൽ പ്രപഞ്ചം ആത്മാവിൽനിന്നും അഭിന്നമായിട്ടാണ് സ്ഥിതിചെയ്തിരുന്നതെങ്കിൽ, എങ്ങനെ അത് വീണ്ടും അനുഭവത്തിന് വിഷയമായി ഭവിച്ചു? അതു തന്നെ മറെറാരുവിധത്തിൽ ചോദിക്കാം: സുഷുപ്തിയിലെ അദ്വയാനുഭവത്തിൽനിന്നും ജാഗ്രദനുഭവത്തിലെ പലതു് അഥവാ നാനാത്വം എങ്ങനെ ഉണ്ടായി ? വീണ്ടും അതേ ചോദ്യംതന്നെ ഇങ്ങനെ പറയാം: ബ്രഹ്മത്തിൽനിന്നും പ്രപഞ്ചം എങ്ങനെ ഉണ്ടായി ? അല്ലെങ്കിൽ സൃഷ്ടി എങ്ങനെ സംഭവിച്ചു, അതല്ലെങ്കിൽ സൃഷ്ടിക്കു കാരണം എന്താണ് ? ഉത്തരം ഇതാണ്: ഈ പ്രപഞ്ചം ശുദ്ധബോധമായിരുന്നു, ശുദ്ധബോധമാണ്. നിങ്ങൾക്ക് അതു് അപ്രകാരം കാണാൻ കഴിയുകയില്ലെങ്കിൽ അതു് അവിദ്യകൊണ്ടാണ്, അജ്ഞതകൊണ്ടാണ്. സാധാരണയായി ഈ അവിദ്യ ജാഗ്രത്സ്വപ്നാവസ്ഥകളിൽ ഉള്ളതാണ്. അതിന്റെ സ്വരൂപം നിർവ്വചിക്കാൻ വയ്യാത്തതാണ് – അനിർവ്വചനീയമാണ്; എന്നാൽ ആത്മാവിൽനിന്നും വ്യതിരിക്തമായതും രണ്ടാമതൊരവസ്ഥയായി സ്ഥിതിയില്ലാത്തതും ആയ എന്തോ ഒന്നിനെ ആത്മാവിന്റെ മുൻപിൽ കാഴ്ച വെയ്ക്കുകയാണ് അതിന്റെ പ്രവൃത്തി. സുഷുപ്തിയിലോ സമാധിയിലോ അനുഭവപ്പെട്ട അദ്വൈതബ്രഹ്മത്തിൽ ജാഗ്രത്സ്വപ്നാവസ്ഥകളിലെ ദ്വൈതപ്രപഞ്ചത്തെ കാഴ്ച വെയ്ക്കുന്നതു് അവിദ്യയാണ്. ഈ അവിദ്യ ആന്തരഗക

digitized by www.sreyas.in

മാണു്, വന്നും പോയും ഇരിക്കുന്നതാണു്, അവിദ്യയട ക്കമുള്ള സൃഷ്ടിപ്രപഞ്ചം സുഷുപ്തിയിൽ സമ്പൂർണ്ണമായി അപ്രത്യക്ഷമാകുന്നു. അപ്പോഠം പ്രപഞ്ചം ആത്മാവിൽ നിന്നും തികച്ചും അഭിന്നമായി സ്ഥിതിചെയ്യുന്നു; അതു കൊണ്ടാണു് രണ്ടാമതൊരു വസ്തുവായി അതു കാണപ്പെ ടാതിരുന്നതു്. എന്നാൽ ഇപ്പോഴും, ഈ ജാഗ്രദവസ്ഥയിലും പ്രപഞ്ചം ആത്മാവിൽനിന്നും അഭിന്നമല്ലേ ? അതെ, അതപ്രകാരമാണു്. പ്രപഞ്ചം ആത്മാവിൽനിന്നും ഭിന്ന മാണു് എന്നുള്ള നമ്മുടെ വിചാരമാണു് നമ്മുടെ അജ്ഞ തയ്ക്കു കാരണം. സുഷുപ്തിയിലേയോ സമാധിയിലേയോ അദ്വയാനുഭവത്തിൻെറ സൂചനകളെ വിചാരത്തിൻെറ സഹായത്താൽ പൂർണ്ണമായി മനസ്സിലാക്കുകയും തൽഫല മായി 'ഇതെല്ലാം ബ്രഹ്മമാണു്'' ''ഇതെല്ലാം ആത്മാ വാണു്'' എന്നുള്ള സാക്ഷാത്ക്കാരത്തിൽ അല്ലെങ്കിൽ വിദ്യയിൽ എത്തിച്ചേരുകയും ചെയ്താൽ ഈ അവിദ്യ തീർച്ചയായും അപ്രത്യക്ഷമാവും. സുഷുപ്തിയിലും നിർവ്വി കല്പസമാധിയിലും വിദ്യയും അവിദ്യയും നിലനില്ക്കു ന്നില്ല. എല്ലാം ബ്രഹ്മവും ബ്രഹ്മം മാത്രവുമായ ആ അവ സ്ഥകളിൽ ജ്ഞാനിയുടെ വിദ്യയും അജ്ഞാനിയുടെ അവി ദ്യയും രണ്ടും അപ്രത്യക്ഷമാകുന്നു. ഈ അദ്വൈതജ്ഞാനം മാത്രമേ ജാഗ്രദവസ്ഥയിലെ അവിദ്യയെ നീക്കുകയുള്ളു. അപ്പോഠം പ്രപഞ്ചം ആത്മാവിൽനിന്നും ഭിന്നമല്ലാതെ കാണപ്പെടുകയും ചെയ്യുന്നു. വാസ്തവത്തിൽ സൃഷ്ടിയേ ഉണ്ടാ യിട്ടില്ല. ഇതെല്ലാം ബ്രഹ്മമായിരുന്നു; ഇതെല്ലാം ബ്രഹ്മ മാണു്; ഇതെല്ലാം ബ്രഹ്മമായിത്തന്നെ ഇരിക്കുകയും ചെയ്യും. ജനിക്കാത്ത ബ്രഹ്മത്തെക്കുറിച്ചുള്ള സത്യം സാക്ഷാത്ക്കരിക്കപ്പെടുമ്പോഠം, ബ്രഹ്മം . പ്രപഞ്ചത്തിൽ നിന്നും എങ്ങനെയുണ്ടായി എന്ന ചോദ്യം അർത്ഥമില്ലാത്ത തായിത്തീരും. —(അജാതിവാദം)

digitized by www.sreyas.in

# 13 കാരണത്വം സത്യമല്ല

സുഷുപ്തിയിൽ അവിദ്യയുടെ ബീജരൂപമുണ്ടെന്ന ശ്രീശങ്കരന്റെ ബ്രഹ്മസൂത്രഭാഷ്യത്തിലെ അഭിപ്രായത്തെ പ്പററി ചർച്ചചെയ്യാൻ ഇതു നമുക്ക് ഒരവസരം നൽകുന്നു. (II. iii. 31.) കാരണത്വത്തെ അടിസ്ഥാനമാക്കിയാണ് അതിലെ വാദഗതിയെന്ന് സ്പഷ്ടമാണ്. "ഈ വിശദീകരണം പ്രസക്തമാണ്; കാരണം വേറൊന്നിൽനിന്നല്ലാതെ ഒന്നിനും ഉല്പത്തിയുണ്ടാകുമെന്നു കരുതാൻ വയ്യ. അതല്ലെങ്കിൽ കാര്യങ്ങൾ കാരണങ്ങളില്ലാതെ ഉത്ഭവിക്കുന്നു എന്നു നമുക്കനുമാനിക്കേണ്ടിവരും." യാതൊന്നിന്റെ അഭാവത്തിൽ നിത്യജീവിതത്തിലെ പ്രവൃത്തികൾ അസാദ്ധ്യമായിത്തീരുമോ, ആ പ്രായോഗികബുദ്ധി വെച്ചുനോക്കുമ്പോൾ കാരണത്വംതന്നെ ഊഹമാണ്. ചിന്തിച്ചുനോക്കുമ്പോൾ അതായതു് തത്ത്വപരമായി നോക്കുമ്പോൾ ഇതു ശരിയല്ലെന്ന് ശ്രീ ഗൗഡപാദർ മാണ്ഡൂക്യകാരികയിൽ കാണിച്ചിട്ടുണ്ട്; ശ്രീശങ്കരൻ അതിന്റെ ഭാഷ്യത്തിൽ അതു് അംഗീകരിച്ചിട്ടുമുണ്ട്. ഈ അംഗീകരണം പ്രായോഗികം (വ്യാവഹാരികം) മാത്രമാണ്. സത്യത്തിൽ ഉള്ളതല്ല (പാരമാർത്ഥികം). കാര്യകാരണങ്ങളായി വർത്തിക്കുന്നുവെന്നു കരുതുന്ന വസ്തുക്കളോളംതന്നെ അതു സത്യമല്ല. കാരണം വൃക്ഷത്തേയും വിത്തിനേയും നാം കണ്ണുകൾകൊണ്ട് കാണുന്നുണ്ടെങ്കിലും അവ തമ്മിലുള്ള ബന്ധം അനുമാനത്തേയോ സങ്കല്പത്തേയോ അടിസ്ഥാനമാക്കിയുള്ളതാണ്. മററുവിധത്തിൽ പറഞ്ഞാൽ കാരണത്വം ഒരു സങ്കല്പം മാത്രമാണ്, പ്രത്യക്ഷമല്ല, പരസ്പരവൈരുദ്ധ്യപൂർണ്ണമായതാണ്. അതുകൊണ്ട് രണ്ടും തമ്മിൽ ഉള്ള ബന്ധം ശരിയാണെന്ന പ്രസ്താവം (കാര്യകാരണ

digitized by www.sreyas.in

ബന്ധം) തള്ളപ്പെടേണ്ടതാണ്. വാസ്തവത്തിൽ അവ തമ്മിൽ ബന്ധമൊന്നുമില്ല. വിത്തായിട്ടും പിന്നീട് വൃക്ഷമായിട്ടും കാണപ്പെടുന്നത് ബ്രഹ്മമാണ്. ഇതാണ് വേദാന്തമതം. വിത്തിന്റെയും വൃക്ഷത്തിന്റെയും മുൻപിൽ (ക്രമത്തിൽ) മാററമില്ലാത്ത നിയമം ഉണ്ടാവാം. എന്നാൽ വിത്താണ് (കാരണം) മരമായി (കാര്യം) ത്തീന്നതെന്ന് നമുക്ക് ഒരിക്കലും തെളിയിക്കാൻ കഴിയുകയില്ല. എന്തുകൊണ്ടെന്നാൽ കാര്യമായിത്തീരാൻ കാരണം മാറിയിട്ടുണ്ടാവാം, മാറിയിട്ടില്ലെന്നും വരാം. അതു മാറിയിട്ടില്ലെങ്കിൽ കാര്യമായിത്തീന്നിട്ടില്ല, അതു മുമ്പത്തെതുപോലെ തന്നെ വത്തിക്കേണ്ടിയിരുന്നു. മാറിയിട്ടുണ്ടെങ്കിൽ കാരണത്തിൽ ഇല്ലാത്തതായ പുതിയ ഒരംശം വന്നുചേന്നിട്ടുണ്ട്, അല്ലെങ്കിൽ ഏതോ ഒരംശം വിട്ടുപോയിട്ടുണ്ട്. ഇതു രണ്ടുമില്ലെങ്കിൽ നാമതിനെ കാര്യമെന്നു പറയുകയില്ലല്ലോ. കാര്യത്തെക്കുറിക്കാൻ ഒരു പുതിയ വാക്ക് വേണമെന്നതുതന്നെ പുതുതായി ഒന്നു വന്നുചേരുകയോ വിട്ടുപോവുകയോ ചെയ്തിട്ടുണ്ടെന്നു കാണിക്കുന്നു. അതിനാൽ കാരണങ്ങൾകൂടാതെതന്നെ ആകസ്മികസംഭവങ്ങൾ പൊട്ടിമുളയ്ക്കുന്നു എന്ന് നമുക്ക് സമ്മതിച്ചേ പററൂ. നാം അവയെ കാര്യങ്ങൾ എന്നു പറയരുതെന്നു മാത്രം; അങ്ങനെ ചെയ്താൽ നാം കാരണങ്ങളെ സ്വീകരിച്ചേ പററൂ. വാസ്തവത്തിൽ ഓരോ മാററവും ഓരോ പുതിയ ആകസ്മികസംഭവവും കാരണത്വം എന്ന ചിന്താഗതിക്ക് ഒരു വെല്ലുവിളിയാണ്. അതിനാൽ ആകസ്മികോല്പത്തി (കാരണം കൂടാതുള്ള ഉത്ഭവം) സാദ്ധ്യമാണ്. നമ്മുടെ ചുററിനും ഓരോ നിമിഷവും അതു നടന്നുകൊണ്ടിരിക്കുന്നു. ഇതു് നമ്മുടെ നിത്യജീവിതത്തിലെ അനുഭവത്തിനും ഇരുപതാം നൂററാണ്ടിലെ ശാസ്ത്രത്തിനും യോജിച്ചതാണ്. കാരണത്വമെന്ന തത്ത്വം യുക്തിചിന്തയാകുന്ന അന്വേഷണത്തിന് വഴിപ്പെടാത്ത ഒരു പ്രായോഗികമായ അനുമാനം

digitized by www.sreyas.in

ആണ്. സൂത്രഭാഷ്യത്തിലെ അനുമാനത്തെ നിഷേധിക്കുന്നതായ ഈ നിലപാടാണ് കാരിക സ്വീകരിച്ചിട്ടുള്ളത്. അതിന്റെ ഫലം ഇതാണ്. പ്രപഞ്ചപ്രതീതി ആകസ്മികമാണ്. അതിന് കാരണമൊന്നും ആവശ്യമില്ല. അത് തീർച്ചയായും ഒരു തെററായ പ്രതീതിയാണ്, ബ്രഹ്മത്തിൽ മിഥ്യാജ്ഞാനമാണ്. സുഷുപ്തിയിലും സമാധിയിലും പ്രളയത്തിലും അത് എന്തുകൊണ്ട് അപ്രത്യക്ഷമാകുന്നുവെന്നും വീണ്ടും എങ്ങനെ പ്രത്യക്ഷപ്പെടുന്നുവെന്നും ആക്കും പറയാൻ വയ്യ. അതിന്റെ പ്രത്യക്ഷമാവലും അപ്രത്യക്ഷമാവലും വിശദീകരിക്കാൻ വയ്യാത്തതാണ്; അതിന്റെ ശരിയായി സ്വരൂപം നിർവ്വചിക്കാൻ വയ്യാത്തതാണ്; അത് അനിർവ്വചനീയമാണ്. അതുകൊണ്ടാണ് അതിനെ മായയെന്നു പറയുന്നത്. എന്നാൽ ''ഇതെല്ലാം ബ്രഹ്മമാണ്, ആത്മാവാണ്''' എന്ന അറിവ് (സമ്യഗ്ജ്ഞാനം) രണ്ടാമതൊരു വസ്തുവിനെ വിശദീകരിക്കാനായി അവശേഷിപ്പിക്കുന്നില്ല. എല്ലാ ആകസ്മികസംഭവങ്ങളും ബ്രഹ്മത്തിന്റെ തെററായ പ്രതീതിയാണ്; വിശദീകരണം ആവശ്യമില്ലാത്തതാണ്. അതിനാൽ സൂത്രഭാഷ്യത്തിലെ കാരണത്വത്തെക്കുറിച്ചുള്ള കാഴ്ചപ്പാട് സാമാന്യബുദ്ധിക്ക് ഒരു വിട്ടുവീഴ്ച മാത്രമാണ്, അവസാനത്തേതല്ല. പിന്നീട് അന്വേഷണം പൂർത്തിയായപ്പോഠം അത് തള്ളപ്പെട്ടിട്ടുമുണ്ട്.

മാണ്ഡൂക്യോപനിഷത്തിലെ പ്രാജ്ഞനേയും തുരീയനേയും സംബന്ധിക്കുന്ന കാര്യത്തോട് ചേർത്ത് ഈ പ്രശ്നം വീണ്ടും ചർച്ച ചെയ്യപ്പെടും.

digitized by www.sreyas.in

## 14 നിങ്ങൾ വാസ്തവത്തിൽ ബദ്ധനാണോ ?

സുഷുപ്തിയിൽ ആത്മാവിൽ നിന്നും അഭിന്നമായിരുന്നതിനുശേഷം, ഉണൎന്നപ്പോൾ പ്രപഞ്ചം എങ്ങനെ അനുഭവത്തിനു വിഷയമായിത്തീൎന്നു എന്ന ചോദ്യം അല്പം വ്യത്യസ്തമായ രീതിയിൽ വീണ്ടും ഇങ്ങനെ ചോദിക്കാം. സുഷുപ്തിയിൽ എല്ലാ ബന്ധത്തിൽനിന്നും മുക്തനായതിനുശേഷം, ജാഗ്രദവസ്ഥയിൽ ഞാൻ വീണ്ടും ബദ്ധനായ ജീവനായിത്തീൎന്നതു് എങ്ങിനെയാണു് ? ഞാൻ ഒരു ബദ്ധനായ ജീവനാണു്, അല്ലെങ്കിൽ ഒരു മുക്തനായ ജീവനാണു് എന്നെല്ലാമുള്ള ആശയങ്ങൾ ആത്മാവിൽ ആരോപിതങ്ങൾ ആണു് എന്നാണു് ഇതിനു മറുപടി. സുഷുപ്തിയിൽ ഇവയൊന്നും ഉണ്ടായിരുന്നുമില്ല. ഏതെല്ലാം തരത്തിലായാലും, എത്രയൊക്കെയായാലും സത്യവസ്തുവിൽ ആരോപണങ്ങൾ ഉണ്ടാകുന്നതിനെ തടയാൻ ഒന്നിനും കഴിയുകയില്ല. ഈ ആരോപണങ്ങൾകൊണ്ടു് സത്യത്തിനു് ഒരു മാററവും സംഭവിക്കുന്നുമില്ല. അവ ആത്മാവിനെ അല്പം പോലും സ്പൎശിക്കുന്നുമില്ല. പാമ്പെന്നോ, മാലയെന്നോ അല്ലെങ്കിൽ ജലരേഖയെന്നോ ഉള്ള ആശയങ്ങളുടെ ആരോപണം കയറിനെ ഒട്ടുംതന്നെ ബാധിക്കുന്നില്ല. കയറെന്ന ശരിയായ അറിവു് ഉണ്ടാകുമ്പോൾ, ഈ തെററായ ആശയങ്ങൾ തനിയെ അപ്രത്യക്ഷമാകുന്നു. നമ്മുടെ ആരോപണങ്ങൾ ആത്മസ്വരൂപത്തിനു് വിരുദ്ധമല്ല. അതിനാൽ ആത്മാവു് ഈ ആരോപണങ്ങളെ നശിപ്പിക്കുന്നുമില്ല. ഒരു ആരോപണം അതിനു വിരുദ്ധമായ മറെറാരാരോപണംകൊണ്ടു മാത്രമേ നശിപ്പിക്കാൻ പററുകയുള്ളു. അതിനാൽ 'ഞാൻ ബദ്ധനാണു്'' എന്ന ആശയത്തിനു് വിരുദ്ധമായ 'ഞാൻ മുക്തനാണു്'' എന്ന ആശയം മാത്രമേ, അതായതു് ജ്ഞാനം

digitized by www.sreyas.in

മാത്രമേ, ബന്ധത്തെ നശിപ്പിക്കുകയുള്ളു. അതുകൊണ്ടു് ഇവയു രണ്ടിനും ഒരേ മനസ്സിൽ ഒരുമിച്ചു് നിലനില്ക്കുവാൻ കഴിയുകയില്ല. ഒന്നു് മററതിനെ അടിച്ചോടിക്കുന്നു. ഒരു ബദ്ധജീവനു് ഈ കാരണംകൊണ്ടു് അതേസമയത്തു തന്നെ ഒരു മുക്തജീവനാകാൻ വയ്യ; എന്നാൽ ജീവനോ അതിൻെറ ബദ്ധഭാവമോ സുഷുപ്തിയിൽ നിലനില്ക്കുന്നില്ല. നമ്മുടെ വ്യക്തിത്വം അതിൻെറ സകലപരിമിതോപാധികളോടുംകൂടി സുഷുപ്തിയിൽ അപ്രത്യക്ഷമാകുന്നു. ''ഞാൻ ഒരു മുക്തനായ ജീവനാണു്'' എന്ന ആശയവും ആ അവസ്ഥയിൽഒരാാംക്കുണ്ടാവാൻവയ്യ. അതിനാൽസുഷുപ്തിയിൽ അനുഭവപ്പെടുന്ന സ്വാതന്ത്ര്യം ജീവന്മുക്തിയുടേതല്ല. (ജാഗ്രദവസ്ഥയിൽ ഉള്ളതായി തോന്നപ്പെടുന്ന ജീവൻെറ മുക്തഭാവമല്ല.) വിദേഹമുക്തിയുടെ (ദേഹാനുഭവമില്ലാത്തപ്പോഴത്തെ മുക്തഭാവത്തിൻെറ) അല്ലെങ്കിൽ അജാതമുക്തിയുടെ(ജനിക്കാത്ത അവസ്ഥയുടെമുക്തിഭാവത്തിൻെറ)സ്വാതന്ത്ര്യമാണു്– അഥവാ ആത്മാവിൻെറ ശരിയായ സ്വരൂപമാണു്. കാരണം ജീവൻ പ്രത്യക്ഷമായുള്ളപ്പോാം മാത്രമേ, ജാഗ്രദവസ്ഥയിൽ മാത്രമേ, ജീവന്മുക്തിക്കു് അർത്ഥമുള്ളു. ആരോപണം, അതായതു ജാഗ്രദവസ്ഥയിലെ ബന്ധമെന്നും മോക്ഷമെന്നുമുള്ള ആശയം, സുഷുപ്തിയിൽ അനുഭവപ്പെടുന്നതായ ആത്മാവിൻെറ ശരിയായ സ്വരൂപത്തിനു് വിരുദ്ധമല്ല. അതുകൊണ്ടു്, 'ഞാൻ വീണ്ടും എങ്ങനെ ബദ്ധനായി ?' എന്ന ചോദ്യം അപ്രസക്തമാണു്. നിങ്ങാം വാസ്തവത്തിൽ ബദ്ധനല്ല. നിങ്ങാം നിത്യമുക്തനാണു്. നിങ്ങാം ബദ്ധനാണെന്നുള്ള തെററിദ്ധാരണയെ ഉപേക്ഷിക്കുകയും സുഷുപ്തിയിൽ നിങ്ങാം എന്താണോ, അതിനെക്കുറിച്ചു് ഓക്കുകയും മാത്രമേ ചെയ്യേണ്ടതുള്ളു. 'തത്ത്വമസി ശ്വേതകേതോ'. ശ്വേതകേതു, നീ സുഷുപ്തിയിൽ എന്തായിരുന്നുവോ, അതാണു് നീ.

digitized by www.sreyas.in

## 15 തുരീയവും സമ്പ്രസാദനം ഒന്നുതന്നെ

ഇതുവരെ, നാം വളരെയധികം പറഞ്ഞുകേട്ടിട്ടുള്ള തുരീയത്തെക്കുറിച്ച് ഒന്നുംതന്നെ പ്രതിപാദിച്ചിട്ടില്ല. തുരീയംകൊണ്ട് അദ്വൈതജ്ഞാനാവസ്ഥയാണ് ഉദ്ദേശി ച്ചിട്ടുള്ളതെങ്കിൽ, ജാഗ്രദവസ്ഥയിൽത്തന്നെ അതുണ്ടാവു മെന്ന് നാം കണ്ടുകഴിഞ്ഞു. ജാഗ്രത്തിലെ ജ്ഞാനാവസ്ഥ യെക്കൂടാതെ പ്രത്യേകമൊരു കല്പന (സങ്കല്പത്തിൻെറ) ആവശ്യമില്ല നേരെമറിച്ച്, തുരീയംകൊണ്ട് ജാഗ്രത് സ്വപ്നസുഷുപ്ത്യവസ്ഥകളിൽനിന്നും വ്യത്യസ്തമായ ആത്മാ വിനെയാണ് – അതായത് സദാ സദ്വൃദ്ധക്കായി ഈ മൂന്ന വസ്ഥകൾക്കും സാക്ഷിയായി നില്ക്കുന്ന ആത്മാവിനെയാ ണ് – ഉദ്ദേശിക്കുന്നതെങ്കിൽ മാത്രമേ അതിനെ നാലാമ തൊരവസ്ഥയായി കണക്കാക്കേണ്ടതുള്ളു. സുഷുപ്തിയെ ക്കൂടി ഒരവസ്ഥയായി കണക്കാക്കുകയാണെങ്കിൽ മാത്രമേ ഇതു സാദ്ധ്യമാവൂ. എന്നാൽ, വാസ്തവത്തിൽ സുഷുപ്തി ഒരവസ്ഥയാണോ ? ഈ ചോദ്യത്തിന് ഉത്തരം പറയുന്ന തിനു മുൻപ് നമുക്ക് മുൻപറഞ്ഞ യുക്തി തുരീയത്തിലേ ക്കും ഘടിപ്പിച്ചുനോക്കാം. തുരീയാനുഭവം, ജാഗ്രത്സ്വപ്ന സുഷുപ്ത്യവസ്ഥകളിൽനിന്നും ജാഗ്രത്തിലെ ജ്ഞാനാവസ്ഥ യിൽനിന്നും വ്യത്യസ്തമാണെങ്കിൽ, ഈ നാലവസ്ഥകൾ ക്കും സാക്ഷിയായ ആത്മാവ് ഈ നാലവസ്ഥകൾക്കും പുറമേ അഞ്ചാമതൊരവസ്ഥയായ തുരീയാതീതമായിത്തീ രുന്നു. തുരീയമല്ല, തുരീയാതീതമാണ് സത്യം എന്നവകാ ശപ്പെടുന്ന മതസിദ്ധാന്തങ്ങൾ ഉണ്ട്. (തുരീയാതീതോപനി ഷത്തും ശൈവസിദ്ധാന്തവും). വീണ്ടും തുരീയാതീതം ഒരവ സ്ഥയാണെങ്കിൽ, തുരീയാതീതത്തിനും സാക്ഷിയായ തുരീ യാതീതാതീതത്തിലേക്കും അങ്ങനെ ഒരിക്കലും പരമസത്യ

digitized by www.sreyas.in

ത്തിലേക്കെത്തിച്ചേരാത്തതായ അനവസ്ഥാവാദത്തിലേക്കും അതു നീങ്ങുന്നു. ഈ അനവസ്ഥാവാദം ഒഴിവാക്കണമെങ്കിൽ, സാധാരണക്കാരുടെ ഭാഷയിൽ നാംതന്നെ അതിനെ ഒരവസ്ഥയായി പറഞ്ഞിട്ടുണ്ടെങ്കിൽപ്പോലും, സുഷുപ്തിയെ ഒരവസ്ഥയായി കണക്കാക്കുന്നതായ ഒന്നാമത്തെ തെററിനെത്തന്നെ നാം ഒഴിവാക്കിയേ പററൂ. ഒരു അവസ്ഥ എന്നതു് താല്ക്കാലികമാണു്. അതു പ്രത്യക്ഷമാവുകയും അപ്രത്യക്ഷമാവുകയും ചെയ്യുന്നു; അതു് വന്നും പോയുമിരിക്കുന്നു. പ്രത്യക്ഷമാവുകയും അപ്രത്യക്ഷമാവുകയും ചെയ്യുന്നതുകൊണ്ടു്, ജാഗ്രത്തും സ്വപ്നവും അവസ്ഥകളാണു്. പ്രത്യക്ഷമാവുകയും അപ്രത്യക്ഷമാവുകയും ചെയ്യുന്നതു് അഹങ്കാരമടക്കമുള്ള നമ്മുടെ അനുഭവത്തിലെ ദൃശ്യവിഭാഗമാണു്; ദൃക് അഥവാ സാക്ഷി അല്ലെങ്കിൽ ആത്മാവു് ഒരിക്കലും അപ്രത്യക്ഷമാകുന്നില്ല. സുഷുപ്ത്യവസ്ഥ എന്നു പറയപ്പെടുന്നതിലും അതുണ്ടു്. ഇപ്പോഴും ഈ ജാഗ്രദവസ്ഥയിലും അതുണ്ടു്; അതിനു് ഒരു മാററവും സംഭവിക്കുന്നുമില്ല. സുഷുപ്തിയിലും അതിനു് ഒരു മാററവും സംഭവിച്ചിട്ടില്ല. രണ്ടാമതൊന്നില്ലാതെ അതുമാത്രം നിലനിന്നു. ''സലില ഏകോ ദ്രഷ്ടാ അദ്വൈതോ ഭവതി'' അതിനാൽ സുഷുപ്തി ഒരവസ്ഥയല്ല. രണ്ടവസ്ഥകൾ തമ്മിലുള്ള ഇടയെ നികത്തുന്നതാണു് അതു്. ജാഗ്രത്സ്വപ്നങ്ങളുമായുള്ള വൈരുദ്ധ്യത്തെ സ്ഥാപിക്കാനും അവയുടെ അഭാവത്തെ അറിയിക്കാനും വേണ്ടിയാണു് നാം അതിനെ സുഷുപ്തിയെന്നു പറഞ്ഞതു്. എന്നാൽ ഈ രണ്ടവസ്ഥകളും അപ്രത്യക്ഷമാകുമ്പോൾ നമ്മുടെ അനുഭവത്തിൽ യാതൊന്നുമാത്രം അവശേഷിക്കുന്നുവോ, അതിനു് യാതൊരു വ്യത്യാസവും ഒരിക്കലും വരുന്നില്ല; അതിനാൽ അതു് ഒരവസ്ഥയല്ല, ബ്രഹ്മംതന്നെയാണു്. സുഷുപ്തി ആത്മാവുതന്നെയാണു്, ബ്രഹ്മംതന്നെയാണു് (''ആത്മാ ഏവ സുഷുപ്തിസ്ഥാനം......ബ്രഹ്മൈവ തേഷാം സുഷുപ്തിസ്ഥാനം'' – ബ്ര. സൂ. ഭാ., I. 6) ബ്രഹ്മത്തിൽനിന്നും വ്യത്യസ്തമല്ലാ

digitized by www.sreyas.in

ത്തതിനാൽ അതു് സത്യംതന്നെയാണു്; അതു് പരമമായ സത്യമാണു് (സത്യം ഹ്യവിതഥം ബ്രഹ്മ. ഛാ. ഉ. ഭാ., VIII. iii. 4) ബ്രഹ്മജ്ഞാനികൾ സുഷുപ്തിയിലല്ലാതെ മറ്റൊരിടത്തും ആത്മാവിനെ കാണുകയോ ആത്മലാഭത്തെ ആഗ്രഹിക്കുകയോ ചെയ്യുന്നില്ല. (നഹി സുഷുപ്തിസ്ഥാനാ ദന്യത്ര സ്വം അപീതം ഇച്ഛന്തി ബ്രഹ്മവിദഃ. ഛാ. ഉ. ഭാ., VI. iii. 1) ''ഈ അവസ്ഥയിൽ ആത്മാവിൻെറ സ്വഭാവം സർവ്വാത്മഭാവമാകുന്നു. അവിദ്യ, കാമം, കർമ്മം മുതലായ സംസാരബന്ധങ്ങളിൽനിന്നും വിമുക്തവും അവസ്ഥാതീതവുമായ ആത്മാവിൻെറ സ്വരൂപം സുഷുപ്തിയിൽ നേരിട്ടു് അനുഭവപ്പെടുന്നു.'' എന്നിങ്ങനെ യാജ്ഞവല്ക്യൻ ജനകനെ പഠിപ്പിച്ചു. (തത്ര ച സർവ്വാത്മഭാവഃ സ്വഭാവോഽസ്യ. ഏവം അവിദ്യാകാമകർമ്മാദി സർവ്വസംസാരബന്ധാതീതം രൂപമസ്യ സാക്ഷാത് സുഷുപ്തൗ ഗൃഹ്യതേ ഇത്യേതദ് വിജ്ഞാപിതം. ബൃ. ഉ. ഭാ. IV. iii. 34) അതുകൊണ്ടു് സുഷുപ്തിയുടെ ആധാരം മോക്ഷത്തിനു് ദൃഷ്ടാന്തമായിട്ടുള്ളതാണു് [തസ്മാത് സമ്പ്രസാദസ്ഥാനം മോക്ഷദൃഷ്ടാന്തഭൂതം. ബൃ. ഉ. ഭാ., IV. iii. 34].

വരാൻപോകുന്ന ജാഗ്രത്സ്വപ്നാവസ്ഥകളുടെ ബീജാവസ്ഥയാണു് സുഷുപ്തി എന്നു് കരുതുമ്പോൾ, ആ സുഷുപ്തിയിലെ ആത്മാവിനു് ഉപയോഗിക്കുന്ന വാക്കാണു് പ്രാജ്ഞൻ എന്നതു്. അതുകൊണ്ടു് സൃഷ്ടമാകുന്ന പ്രപഞ്ചത്തിൻെറ കാരണാവസ്ഥയാണു് സുഷുപ്തി എന്നാണു് കരുതപ്പെടുന്നതു്. കാരണാവസ്ഥയല്ലെന്നു കരുതുമ്പോൾ സുഷുപ്തിയിലെ ഈ ആത്മാവിനെത്തന്നെയാണു് തുരീയനെന്നു പറയുന്നതെന്നു് ശ്രീ ശങ്കരൻ പറയുന്നു. ദൃശ്യപ്രപഞ്ചത്തിനു കാരണമായതും പ്രാജ്ഞനെന്നു് വിശേഷിപ്പിക്കപ്പെടുന്നതുമായ അതുതന്നെ, ദേഹാദിബന്ധങ്ങളിൽ നിന്നും മുക്തമായും പ്രപഞ്ചകാരണമല്ലാതെയും വീക്ഷിക്കപ്പെടുമ്പോൾ, തുരീയനെന്ന വ്യത്യസ്തനാമത്താൽ, -അതാ

digitized by www.sreyas.in

യത്തു് അതിൻെറ പരമമായ സത്യാവസ്ഥയിൽ വ്യവഹരിക്കപ്പെടുന്നു [താം അബീജാവസ്ഥാം തസ്യൈവ പ്രാജ്ഞശബ്ദവാച്യസ്യ തുരീയത്വേന ദേഹാദിസംബന്ധരഹിതാം പാരമാത്ഥികീം പൃഥഗ് വക്ഷ്യതി. മാ. ഉ. ഭാ.] നാം കണ്ടുകഴിഞ്ഞതുപോലെ ഇതു് സുഷുപ്തിയിൽ അനുഭവപ്പെടുന്നു. അതിനാൽ അനന്തമായ ഈ അനുഭവത്തിൻെറ പരമകാഷ്ഠയെ കണ്ടുകഴിഞ്ഞാൽ അപ്പോൾ നാം നിത്തണം. അനാവശ്യമായ കാഴ്ചപ്പാടുകളെ കൂട്ടിക്കുഴച്ചു് നമ്മുടെ അറിവിനെ തെററിദ്ധാരണയിലേക്കു് നയിക്കരുതു് [Occams Razor–ചില പ്രത്യേകതരത്തിലുള്ള കാര്യങ്ങൾ നിലനില്ക്കുന്നുവെന്ന അനാവശ്യമായ സങ്കല്പം, അങ്ങനെയുള്ള കാര്യങ്ങൾ നിലനില്ക്കുന്നില്ല എന്ന സങ്കല്പത്തെ തുല്യമായ നിലയിൽ വിശദീകരിക്കാൻ തെളിവുകൾ ഉള്ളപ്പോൾ, അനാവശ്യമാണു്. മദ്ധ്യകാലഘട്ടത്തിൽ ഒക്കാം എന്ന സന്ന്യാസി കാര്യങ്ങളെ അനാവശ്യമായി പെരുപ്പിക്കരുതു് എന്നത്ഥം വരുന്ന പ്രസിദ്ധമായ തത്ത്വം ആവിഷ്കരിച്ചു.] തത്ത്വപരമായിനോക്കുമ്പോൾ തുരീയനെന്ന കാഴ്ചപ്പാടു് അനാവശ്യമാണു്. പ്രാജ്ഞൻ ഈശ്വരനാണെന്നുള്ള കാഴ്ചപ്പാടു് അനുഭവംകൊണ്ടു് ശരിക്കറിഞ്ഞിട്ടില്ലാത്ത മതപരമായ ഒരു ഊഹമാണു്. കാരണം സുഷുപ്തിയിൽ നാം നമ്മെത്തന്നെ പ്രപഞ്ചത്തെ ഭരിക്കുന്നവനായോ, വത്തമാനഭൂതഭാവികളെ അറിയുന്നവനായോ കാണുന്നില്ല. പ്രപഞ്ചത്തെ ആത്മാവിൽ ലയിച്ചുചേരുന്നതായോ ആത്മാവിൽനിന്നും പുറത്തുവരുന്നതായോ നാം സുഷുപ്തിയിൽ കാണുന്നില്ല. അപ്രകാരമൊരനുഭവം മതപരമായ നിഗൂഢാവസ്ഥകളിൽ സത്യമാവാം; സുഷുപ്തിയെസ്സംബന്ധിച്ചു് സത്യമാവില്ല. പ്രാജ്ഞനെന്നതുകൊണ്ടു് ശുദ്ധമായ അനുഭവംമാത്രം (പ്രജ്ഞപ്തിമാത്രം) ആണു് ഉദ്ദേശിക്കുന്നതെങ്കിൽ, പ്രപഞ്ചത്തോടു് ബന്ധമില്ലാത്തതും അജ്ഞാനത്തിൽനിന്നും മുക്തവും ആയ സമ്പ്ര

digitized by www.sreyas.in

സാദൻ എന്ന കാഴ്ചപ്പാടിൽനിന്നും അതു് വ്യത്യസ്തമല്ല. സുഷുപ്തിയിലെ അനുഭവത്തോടു തുല്യമായി അതു മാത്രമേ ഉള്ളു. അതുകൊണ്ടു് നമ്മുടെ അനുഭവത്തിൽ, ആത്മാവു്, നാലാമതൊരവസ്ഥയല്ല. ജാഗ്രത്തിനെയും സ്വപ്നത്തെയും പ്രത്യേകം അവസ്ഥകളായും ആത്മാവിനെ അവയ്ക്കു് സാക്ഷിയായും കല്പിച്ചാൽ അതു മൂന്നാമത്തേതുമാത്രമാണു്. എന്നാൽ ഈ അവസ്ഥകളെ വിശേഷ വിജ്ഞാനാവസ്ഥ എന്ന ഒരു പൊതുവിഭാഗത്തിലേയ്ക്കു് ചുരുക്കിക്കൊണ്ടു വരാൻ കഴിയും. കാരണം ഇവ രണ്ടും വിഷയജ്ഞാനം ഉളവാക്കുന്ന അവസ്ഥകളാണു്. അതിനാൽ നമുക്കു് രണ്ടു തരത്തിലുള്ള അനുഭവമേ ഉള്ളു: ഒന്നു്, ജാഗ്രത്തും സ്വപ്നവും എണ്ണമററ മററു നിഗൂഢാനുഭവങ്ങളും ഉൾക്കൊള്ളുന്ന വിശേഷവിജ്ഞാനം; മററതു്, എല്ലാ തരത്തിലുമുള്ള വിഷയജ്ഞാനത്തിൽനിന്നും മുക്തമായ നിർവ്വിഷയാനുഭവം. ഉണ്ടെന്നു കല്പിക്കപ്പെട്ടതും അനുഭവരഹിതവുമായ മനസ്സിന്റെ (ശിക്ഷിതമായതോ, അല്ലാത്തതോ) ആയ അവസ്ഥയനുസരിച്ചു് രണ്ടാമത്തേതിനേ സുഷുപ്തിയെന്നോ സമാധിയെന്നോ പറയുന്നു. ഇവയിൽ വിശേഷവിജ്ഞാനം അഥവാ വിഷയജ്ഞാനം സുഷുപ്തിയിലെ നിർവ്വിശേഷജ്ഞാനത്തിലുള്ള ഒരു മിഥ്യാ പ്രതീതിമാത്രമാണു്. കാരണം, രണ്ടാമതൊന്നില്ലാത്ത ഏകമായ നിർവ്വിശേഷബ്രഹ്മമൊഴിച്ചു്, മററെല്ലാ വിശേഷങ്ങളും അഥവാ വിഷയങ്ങളും സുഷുപ്തിയിൽ അപ്രത്യക്ഷമാകുന്നു. 'ഇതെല്ലാം ബ്രഹ്മമാണു്', 'ഇതെല്ലാം ആത്മാവാണു്,' 'ഞാൻ ബ്രഹ്മമാണു്', 'ഇവിടെ ദ്വൈതമില്ല' എന്നെല്ലാമുള്ള ആശയങ്ങളോടുകൂടിയ വിശേഷജ്ഞാനാവസ്ഥയിൽ ബ്രഹ്മജ്ഞാനം ഉൾപ്പെടുന്നു. സത്യത്തെക്കുറിച്ചുള്ള അറിയായ്മയിൽനിന്നും (അഗ്രഹണം) തെററിദ്ധാരണയിൽനിന്നും (അന്യഥാഗ്രഹണം) മുക്തമായ തുരീയം എന്ന സ്ഥാനത്താണു് ജ്ഞാനി എത്തിയിട്ടുള്ള

digitized by www.sreyas.in

തെങ്കിൽ അതു് ജാഗ്രദവസ്ഥയിൽത്തന്നെയാണു്. തുരീയൻ ആ അവസ്ഥയ്ക്കു് സാക്ഷിയാണെങ്കിൽ, ആ സാക്ഷി സുഷുപ്തിയിലെ സാക്ഷിയിൽനിന്നും വ്യത്യസ്തനല്ല. ആത്യന്തികസ്ഥാനം അതാണു്, പരമമായതു് അതാണു് (സാ കാഷ്ഠാ സാ പരാഗതിഃ). അതല്ലാതെ മറെറാരു ദ്രഷ്ടാവില്ല (നാന്യോഽതോഽസ്തി ദ്രഷ്ടാ). അതു് എല്ലാം അറിയുന്ന, അനന്തമായ ജ്ഞാതാവാണു് (തത് സർവ്വദൃക് സദാ).

അദ്വൈതവേദാന്തത്തിൻെറ സന്ദേശം സുഷുപ്തിയുടെ സന്ദേശമാണു്. അതു് ഇങ്ങനെ ചുരുക്കാം: ഉണരൂ, എഴുന്നേല്ക്കൂ, സുഷുപ്തിയിലെ ശാന്തമായ ആത്മാവിനെ അറിയൂ (ഉത്തിഷ്ഠത ജാഗ്രത സമ്പ്രസാദം നിബോധത). അതു് നീയാകുന്നു (തത്ത്വമസി). സുഷുപ്തിയുടെ തത്ത്വം ബ്രഹ്മസാക്ഷാൽക്കാരത്തിലേയ്ക്കുള്ള താക്കോലാണു് (സമ്പ്രസാദവിദ്യൈവ ബ്രഹ്മവിദ്യാ).



digitized by www.sreyas.in

## 16. സാധനകഠം അല്ലെങ്കിൽ അനുഷ്ഠാനങ്ങഠം

ബ്രഹ്മസാക്ഷാൽക്കാരത്തിനുള്ള സാധനകളോ അനുഷ്ഠാനങ്ങളോ എന്തെല്ലാമാണ് ?

ഏററവും പ്രധാനവും അടുത്തതുമായ സാധനയാകുന്ന വിചാരത്തെപ്പററി നാം ചച്ച് ചെയ്തുകഴിഞ്ഞു. യുക്തിചിന്തകൊണ്ട് വെറും തക്കത്തെയല്ല, അനുഭവത്തിന്മേൽ വിചാരംചെയ്ത് അതിനോട് ഇണങ്ങിച്ചേരുന്ന യുക്തി–ഉപപത്തി – അതായത് യോഗ്യമായ വാദഗതിയെയാണ് നാം ഉദ്ദേശിക്കുന്നതെന്ന് ചൂണ്ടിക്കാണിച്ചുകഴിഞ്ഞു. ഇത് ശാസ്ത്രീയപ്രക്രിയയല്ലാതെ മറെറാന്നുമല്ല. അതുകൊണ്ട് ജ്ഞാനയോഗസാധകൻ, കണ്ടെത്തിയ വസ്തുതകളെ അഥവാ വിവരങ്ങളിന്മേൽ, ശാസ്ത്രീയ സമ്പ്രദായത്തിലൂടെ വിചാരം ചെയ്തേ പററൂ. സത്യാന്വേഷണത്തിലേക്ക് നയിക്കുന്നതിൽ, ശ്രുതി വേണ്ടതായ വിശ്വാസവും അധികാരവും നൽകുമെങ്കിലും, സാക്ഷാൽക്കാരത്തിൻെറ കാര്യത്തിൽ, സ്വന്തം അനുഭവത്തെയാണ് അയാഠം പരമപ്രമാണമായി കണക്കാക്കേണ്ടത്. ഒരോ ഘട്ടത്തിലും അയാഠം തന്നത്താൻ ചോദിക്കണം: എനിക്ക് എങ്ങനെ അറിയാം? ഈ ചോദ്യത്തിന് ഉത്തരം പറയാൻ അയാഠംക്ക് കഴിഞ്ഞില്ലെങ്കിൽ, അയാഠം സത്യമാണെന്നു വിശ്വസിച്ചത് പരോക്ഷജ്ഞാനം മാത്രമാണ്, അല്ലെങ്കിൽ കേട്ടുകേഠംവിയാണ്, അയാളുടെ സ്വന്തം സാക്ഷാൽക്കാരമല്ല എന്ന് അയാഠം മനസ്സിലാക്കണം. എനിക്ക് ശരിക്കറിയാമെങ്കിൽ, എങ്ങനെ അറിയുന്നു എന്നും എനിക്കറിയാൻ കഴിയും. എങ്ങനെ അറിയുന്നു എന്ന് എനിക്ക് അറിയാൻ കഴിയുന്നില്ലെങ്കിൽ, എൻേറത് വെറും വിശ്വാസ

digitized by www.sreyas.in

മാണു്, സാക്ഷാൽക്കാരമല്ല. തക്കം ശരിയായ ചിന്തോപകരണമാകയാൽ, അതായതു് തന്നിട്ടുള്ള വിവരങ്ങളിൽനിന്നും തീരുമാനങ്ങരം കൈക്കൊള്ളാനുള്ള ഉപകരണമാകയാൽ, അതു് യുക്തിമാഗ്ഗത്തിൻെറ ഒരു ഭാഗമാണു്. എന്നാൽ അതു് എല്ലായ്പ്പോഴും നിരീക്ഷണംചെയ്തു് തെളിയിക്കപ്പെട്ട വിവരങ്ങളെ അടിസ്ഥാനമാക്കിയായിരിക്കണം (അനുഭവാംഗത്വേന തക്കഃ).

തത്ത്വാന്വേഷകനു് ശ്രദ്ധയും ശാന്തമായ മാനസികാവസ്ഥയും (സമാധാനവും) ആവശ്യമാണു്. തത്ത്വപരമായ ആശയങ്ങളെയും സൂക്ഷ്മമായ പ്രശ്നങ്ങളെയും കുറിച്ചു് ചച്ച്ചെയ്യാൻ ചിന്തോപകരണം മൂച്ച്യുള്ളതും നേമ്മയുള്ളതുമാക്കിത്തീക്ക്ണം. മേധാശക്തി മന്ദതയുള്ളതാണെങ്കിൽ അതിനു് സത്യത്തെ പ്രതിഫലിപ്പിക്കാനോ, അസത്യത്തിൽനിന്നും തെററിദ്ധാരണയിൽനിന്നും സത്യത്തെ വേർതിരിച്ചറിയാനോ കഴിയുകയില്ല. അതുകൊണ്ടു് ബ്രഹ്മസാക്ഷാത്ക്കാരത്തിനു് ഏററവും യോജിച്ച സാമഗ്രി സാത്വികവും പ്രകാശമാനവുമായ ഒരു മനസ്സാണു്.

തത്ത്വാന്വേഷണത്തിനു് തുനിയുന്നതിനുമുൻപു് ഒരാരം സന്മാഗ്ഗത്തിൻെറ ഉച്ചകോടിയിൽ എത്തിയിരിക്കണമെന്നു് നിർബ്ബന്ധമില്ലെങ്കിലും, അസന്മാഗ്ഗിയായ ഒരാരംക്കു് സത്യത്തെ സാക്ഷാത്ക്കരിക്കാൻ ഒരിക്കലും കഴിയുകയില്ല എന്നതു് നിഷേധിക്കാൻ വയ്യാത്ത കായ്യമാണു്. ക്രൂരതയിൽനിന്നും ഇന്ദ്രിയസുഖങ്ങളിൽനിന്നും വിരമിക്കാത്ത ഒരാരംക്കു് ഈ ആത്മാവിനെ സാക്ഷാത്ക്കരിക്കാൻ കഴിയുകയില്ല. ശാന്തതയും ശ്രദ്ധയും ഇല്ലാത്ത മനസ്സോടുകൂടിയവനും ആത്മജ്ഞാനം നേടാൻ കഴിയുകയില്ല.

''നാവിരതോ ദുശ്ചരിതാന്നാശാന്തോ നാസമാഹിതഃ.
നാശാന്തമാനസോ വാപി പ്രജ്ഞാനേനൈനമാപ്നുയാത്.'' (ക. ഉ. II. 24).

digitized by www.sreyas.in

സത്യാന്വേഷി എല്ലായ്പ്പോഴും വാക്കിലും വിചാരത്തിലും പ്രവൃത്തിയിലും സത്യസന്ധനായിരിക്കണം. അയാൾ തന്നോടോ മററുള്ളവരോടോ വഞ്ചന പ്രയോഗിക്കരുത്. പെരുമാററത്തിലും സ്വഭാവത്തിലുമുള്ള സത്യസന്ധതപോലെതന്നെ, ബുദ്ധിപരമായ സത്യസന്ധതയും (അവക്രതയും) അയാൾക്കാവശ്യം ഉണ്ടായിരിക്കണം. ഇന്ദ്രിയസുഖങ്ങൾക്കടിമപ്പെട്ടവനോ, ആസക്തിയും വിരക്തിയും സ്നേഹവും ദ്വേഷവും ഉള്ളവനോ, കള്ളനും വഞ്ചകനും അസൂയാലുവും വിദ്വേഷിയും സ്വാർത്ഥിയും അത്യാഗ്രഹിയും ആയവനോ സത്യാന്വേഷണത്തിൽ വേണ്ടത്ര ശ്രദ്ധയും നിശ്ചയബുദ്ധിയും ഉണ്ടാവുകയില്ല. എല്ലായ്പ്പോഴും ക്ഷോഭിച്ചതും, ആഗ്രഹങ്ങളും ആശകളും നിറഞ്ഞതും, തൃഷ്ണ, കോപം, ഖേദം, അതിയായ സന്തോഷം മുതലായവയാൽ ചഞ്ചലവും ആയ മനസ്സോടുകൂടിയവന് സത്യാന്വേഷണത്തിനു വേണ്ടതായ ശാന്തത കിട്ടുകയില്ല. ശാസ്ത്രജ്ഞനെന്നപോലെതന്നെ ജ്ഞാനിക്കും പ്രേരകശക്തിയായിട്ടുള്ളതു് സത്യമറിയാനുള്ള ആഗ്രഹമാണ്. എന്നാൽ ജ്ഞാനിയുടെ അന്വേഷണമേഖലയിൽ, ശാസ്ത്രത്തിലെപ്പോലെയല്ലാതെ, തന്റെ ആത്മാവുംകൂടി ഉൾപ്പെടുന്നതിനാൽ ആ അറിവുതന്നെ അയാളുടെ ജീവിതവീക്ഷണത്തിൽ പലേ മാററങ്ങളും വരുത്തുന്നു. അതു് അയാളുടെ സ്വഭാവത്തിൽ സാരമായ സ്വാധീനം ചെലുത്തുകയും സാക്ഷാത്ക്കരിച്ച സത്യത്തിന്റെ വെളിച്ചത്തിൽ അതിനെ പാകപ്പെടുത്തുകയും ചെയ്യുന്നു. തൊഴിലിലോ, ജീവിതവൃത്തിയിലോ വലിയ വ്യത്യാസം വരുത്തുന്നില്ലെങ്കിൽക്കൂടി, അതു് പാപിയെ പുണ്യവാളനാക്കി മാററുന്നു. എത്രത്തോളം, തന്നെക്കുറിച്ചുള്ള സത്യത്തെ അറിയാൻ ഇടവരുന്നുവോ അത്രത്തോളം, അയാൾക്ക് അനിയന്ത്രിതവും അസാന്മാർഗ്ഗികവുമായ ജീവിതം നയിക്കാനുള്ള പ്രേരകശക്തി ഇല്ലാതാവുന്നു. ആത്മസാക്ഷാത്ക്കാരത്തിന്റേതായ ആനന്ദം കണ്ടുപിടിക്കുന്ന

digitized by www.sreyas.in

തിനും ആസ്വദിക്കുന്നതിനും അനുസൃതമായി അയാരംക്ക് ബാഹ്യവിഷയങ്ങളിൽ പ്രീതി കുറഞ്ഞുവരുന്നു. ഇന്ദ്രിയങ്ങളുടെയും മനസ്സിന്റെയും നിയന്ത്രണം അയാരംക്ക് സ്വതഃസിദ്ധമായിത്തീരുന്നു. അനാസക്തി അല്ലെങ്കിൽ വൈരാഗ്യം എന്നതു് അയാളെസ്സംബന്ധിച്ചേടത്തോളം അയാളുടെ പ്രവൃത്തിയിൽ ആത്മാവിന്റെ നിസ്സംഗത്വം പ്രതിഫലിക്കുക മാത്രമാണ്. ''ഇതെല്ലാം ആത്മാവാണ്'' എന്നു് അധികമധികം അയാരം അറിയുംതോറും വെറുപ്പും വിദ്വേഷവും സർവ്വഭൂതങ്ങളോടുമുള്ള സ്നേഹത്തിനും ബഹുമാനത്തിനും ഇടം മാറിക്കൊടുക്കും. സ്വാർത്ഥവും ദുരാഗ്രഹവും ദയാധർമ്മത്യാഗാദികരംക്കും, അല്പത കുലീനതയ്ക്കും തറവാടിത്തത്തിനും, മേനിയും ദുരഭിമാനവും വിനയത്തിനും അന്യരോടുള്ള സ്നേഹബഹുമാനങ്ങരംക്കും വഴിമാറിക്കൊടുക്കും. എല്ലാവരുടെ കാര്യത്തിലും സന്ന്യാസം ഒരവശ്യഘടകമാവണമെന്നില്ല. എന്നാൽ ഗാർഹസ്ഥ്യജീവിതത്തിലെ ശല്യങ്ങളും ആഗ്രഹങ്ങളും ഒഴിവാക്കി, പൂർണ്ണമനസ്സോടുകൂടിയതും ഏകാഗ്രവുമായ അനുഷ്ഠാനംവഴി സാക്ഷാത്ക്കാരം സാധിക്കാൻ പററിയ പരിതഃസ്ഥിതിയും ചുററുപാടുകളും സന്ന്യാസജീവിതം നൽകുന്നു എന്നതു് നിസ്തക്കമത്രേ. വിവേചനം, നിർമ്മമത, ഇന്ദ്രിയനിയന്ത്രണം എന്നിവ തീർച്ചയായും ആത്മസാക്ഷാത്ക്കാരത്തിനു് ആവശ്യമായ ഉപാധികളാണ്. ഒരു തികഞ്ഞ യോഗി ബാഹ്യമായ അനുഷ്ഠാനങ്ങളിൽ ശ്രദ്ധയുള്ളവനല്ലായിരിക്കാം; എന്നാൽ സാധകൻ നിഷ്ഠയിൽ അയവു വരുത്തുകയോ ഇന്ദ്രിയങ്ങളിലും മനസ്സിലുമുള്ള പിടി ഒരിക്കലും വിടുകയോ ചെയ്യരുതു്. അയാരം എല്ലായ്പോഴും ജാഗ്രതയോടും ശ്രദ്ധയോടും കൂടിയിരിക്കണം. ജ്ഞാനയോഗിക്കു് മനസ്സിനെയും ഇന്ദ്രിയങ്ങളെയും അടക്കുവാൻ, തന്നെപ്പററി അറിഞ്ഞിട്ടുള്ള സത്യത്തെക്കുറിച്ച് ഓർമ്മിക്കുക (നിദിദ്ധ്യാസനം) മാത്രമേ ചെയ്യേണ്ടതായിട്ടുള്ളൂ. ആത്മാവിന്റെ പൂർണ്ണതയെക്കുറിച്ചുള്ള വെറും ഓർമ്മ

digitized by www.sreyas.in

ദുരാഗ്രഹങ്ങളെ തടഞ്ഞുനിർത്തുന്നു. തന്നോടുതന്നെ അസത്യം പ്രവർത്തിക്കുക, സ്വന്തം പ്രകൃതിയെ ധിക്കരിക്കുക, സ്വന്തം മനസ്സാക്ഷിയെ അടിച്ചമർത്തുക മുതലായവയെല്ലാം ആത്മാവിൻെറ ശരിയായ സ്വരൂപത്തെക്കുറിച്ചുള്ള അറിവിനു് വിരുദ്ധമാകയാൽ വളരെ വേദനാജനകമാണു്. ഇതു് സ്വഭാവത്തിന്മേൽ സ്വതഃസിദ്ധമായ ഒരു നിയന്ത്രണം ഏർപ്പെടുത്തുന്നു. ആത്മനിയന്ത്രണത്തിന്നു് (മനസ്സിൻേറയും ഇന്ദ്രിയങ്ങളുടേയും നിയന്ത്രണത്തിന്നു്) ജ്ഞാനയോഗി വെറും അഭ്യാസത്തെമാത്രം ആശ്രയിക്കുന്നില്ല. ആത്മനിയന്ത്രണാനുഷ്ഠാനം, ഒരു സ്പ്രിങ്ങിനെ അമർത്താൻവേണ്ടി അതിന്മേൽ കയറിയിരിക്കുന്നതിനു തുല്യമാണെന്നു് അയാൾക്കറിയാം. സ്പ്രിങ്ങിന്മേലുള്ള സമ്മർദ്ദം അയയ്ക്കുന്നതോടുകൂടി സ്പ്രിങ്ങ് മേല്പോട്ടു ചാടുന്നു. അപ്രകാരംതന്നെ അനുഷ്ഠാനംകൊണ്ടു് നിയന്ത്രിക്കപ്പെട്ട മനസ്സ് ഏതു നിമിഷവും ദുരാഗ്രഹങ്ങൾക്കു് വശംവദമാകാം, കാരണം അതിനെ മനഃശക്തികൊണ്ടുമാത്രം അമർത്തിനിർത്തുന്നതാണു്. അതു് രാജയോഗികളുടെ സമ്പ്രദായമാണു്. ജ്ഞാനയോഗി ''ഇതെല്ലാം ബ്രഹ്മമാണു്'' എന്ന സത്യത്തെക്കുറിച്ചുള്ള അയാളുടെ അറിവിനെയാണു് ആശ്രയിക്കുന്നതു്. അയാൾ ആത്മാവിൽനിന്നന്യമായി രണ്ടാമതൊന്നിനെ കാണുന്നില്ല. അതിനാൽ ആഗ്രഹങ്ങൾ സ്വാഭാവികമായിത്തന്നെ നശിക്കുന്നു – ഭയവും അപ്രകാരംതന്നെ നശിക്കുന്നു. കാരണം ആത്മാവിൽ നിന്നന്യമായി മറ്റൊന്നോ മറ്റൊരുവനോ ഉള്ളപ്പോഴാണു് ഭയം ഉണ്ടാകുന്നതു് – 'ദ്വിതീയാദ്വൈ ഭയം ഭവതി'. ആത്മാവിൽനിന്നന്യമായി മറ്റൊന്നുണ്ടാകുമ്പോഴാണു് ആഗ്രഹം ഉണ്ടാകുന്നതു് എന്നും നമുക്കു പറയാം. 'ദ്വിതീയാദ്വൈ കാമോ ഭവതി.' സ്വാർത്ഥം, അത്യാഗ്രഹം, അസത്യം, ചതി, വിദ്വേഷം, കാമം മുതലായ മനുഷ്യൻെറ അസാന്മാർഗ്ഗികപ്രവൃത്തികൾക്കെല്ലാം ഉറവിടമായിരിക്കുന്നതു് ആഗ്രഹങ്ങളാണു്. ദുഃസ്വഭാവത്തിൻെറ

digitized by www.sreyas.in

വേരുകരം നശിപ്പിക്കപ്പെട്ടുമ്പോരം, നല്ല പെരുമാററവും സ്വഭാവശുദ്ധിയും സ്വാഭാവികനിലയിൽത്തന്നെ വന്നു ചേരുന്നു. വേദമതവും യജ്ഞാദി അനുഷ്ഠാനങ്ങളും പരലോകവിശ്വാസത്തെ പ്രോത്സാഹിപ്പിക്കുന്നുണ്ടെങ്കിലും, വേദാന്തം സ്വർഗ്ഗാദികളിലുള്ള ആഗ്രഹത്തെ നിരുത്സാഹപ്പെടുത്തിയിട്ടുണ്ടു്. പകരം അലൗകികത്വത്തെപ്പററി ഉദ്ഘോഷിച്ചിട്ടുമുണ്ടു്.

പ്രായോഗികമായ നിലയിൽ വേദാന്തം മുക്തിയെയാണു് ജ്ഞാനത്തിനുള്ള പ്രേരകശക്തിയായി പറഞ്ഞിട്ടുള്ളതു്. പരിശുദ്ധജ്ഞാനത്തെക്കുറിച്ചു്, അതിനുവേണ്ടിത്തന്നെയല്ലാതെ, അന്വേഷണം നടത്തുന്നവക്കു് മറേറതെങ്കിലും ഉദ്ദേശം ഉണ്ടായിരിക്കണം. ദുഃഖത്തിൽനിന്നും ബന്ധത്തിൽനിന്നും ഉള്ള മോചനത്തേക്കാരം വലുതായി മറെറാരുദ്ദേശവും ഉണ്ടാകാൻവയ്യ. ആത്മാവു് നിത്യമുക്തമാണെങ്കിലും, അതിനെ അപ്രകാരം അറിയുന്നതിൻെറ ഫലമായിട്ടാണു് ജീവന്മുക്തിയുണ്ടാവുന്നതു്. മോക്ഷം ജ്ഞാനത്തിൻെറ ഫലമാണു്; അതിൽനിന്നുണ്ടാകുന്നതാണു്. അതുമൂലമുണ്ടാകുന്ന പരമമായ ഫലത്തിനുവേണ്ടി, ചിലർ നിരന്തരമായ ജ്ഞാനസമ്പാദനം ചെയ്തുകൊണ്ടിരിക്കുന്നു. ഇങ്ങനെ മുമുക്ഷുത്വം അഥവാ മോക്ഷത്തിനുള്ള ആഗ്രഹം നിരന്തരപരിശ്രമത്തിനുള്ള ഒരു മുന്നുപാധിയായിഭവിക്കുന്നു. ജ്ഞാനംകൊണ്ടു കിട്ടുന്ന പ്രായോഗികമായ ലാഭം ജീവിച്ചിരിക്കുമ്പോരംത്തന്നെയുള്ള മോക്ഷം – ജീവന്മുക്തി – ആണു്. ജ്ഞാനിയുടെ ദേഹവും മനസ്സും അജ്ഞാനിയുടേതുപോലെതന്നെ പ്രകൃതിനിയമങ്ങരംക്കു് വശംവദമാണു്. പ്രകൃതിയിൽനിന്നും താൻ തികച്ചും ഭിന്നനാണെന്ന അറിവുകൊണ്ടു്, പ്രകൃതിനിയമങ്ങളിൽനിന്നും ജീവൻ അഥവാ ആത്മാവു് മുക്തനാണെന്നു മാത്രമേ ഈ സന്ദർഭത്തിൽ മുക്തി എന്നതിനു് അത്ഥമുള്ളു. മറെറാരാളെക്കുറിച്ചു് അയാരം ജീവന്മുക്തനാണോ അല്ലയോ എന്നു് തീച്ച്പറയാൻ ഒരാരംക്കും

digitized by www.sreyas.in

കഴിയുകയില്ല. മുള്ള കുത്തുന്നുണ്ടോ ഇല്ലയോ എന്ന് ഓരോരുത്തക്കും തന്നത്താൻ അറിയാനേ പററുകയുള്ളു. സത്യത്തെ സാക്ഷാത്ക്കരിക്കുന്നത് തന്നത്താനാകയാൽ ബന്ധവും മോക്ഷവും തന്നത്താൻ അറിയാനേ കഴിയൂ. ശരീരപീഡകളിൽനിന്നുള്ള മുക്തിയല്ല ജ്ഞാനത്തിൻെറ ലക്ഷണം. ഇതു് ഹഠയോഗംകൊണ്ടും വ്യായാമങ്ങൾ, നല്ല ഭക്ഷണം, നല്ല കാലാവസ്ഥ എന്നിവകൊണ്ടുംമററും സാധിക്കാവുന്നതേയുള്ളു. ഒരു പ്രാപഞ്ചികമനുഷ്യനെന്നപോലെ ജ്ഞാനിക്കും ആരോഗ്യം അവശ്യം വേണ്ടതായ ഒരു നേട്ടമാവാം; എന്നാൽ അയാളുടെ പരമമായ ലക്ഷ്യം ഇത്ര തുച്ഛമായ ഒരു കാര്യമാവാൻ വയ്യ. അയാളുടെ മോക്ഷം ജ്ഞാനത്തിൽക്കൂടിയാണ്, അതിനാൽ അതു് ശാരീരികാവസ്ഥയിൽ ഒരു വ്യത്യാസവും വരുത്തുന്നില്ല. തന്നെ ശരീരമായി ജ്ഞാനി കാണുന്നില്ല, അതിലാണ് അയാളുടെ മോക്ഷം. എന്നാൽ അയാളുടെ സ്വാനുഭൂതിയനുസരിച്ച്, ജ്ഞാനിക്ക്, അയാളുടെ ക്ലേശം ആഹ്ലാദംപോലെതന്നെ ഒരു പ്രതീതി മാത്രമാണ്. അയാൾക്ക് രണ്ടും അസത്യമാണ്. അല്ലെങ്കിൽ മറെറാരു കോണിൽക്കൂടി നോക്കിയാൽ സത്യവും അസത്യവും, ക്ലേശവും ആഹ്ളാദവും, ജീവിതവും മരണവും എല്ലാംതന്നെ ബ്രഹ്മമാണ്. ആഗ്രഹിച്ചാലും ഇല്ലെങ്കിലും ജ്ഞാനം അവിദ്യയെ നീക്കി മോക്ഷത്തെ പ്രദാനം ചെയ്യുകയും ആത്മസ്വാതന്ത്ര്യത്തെ പ്രകടിപ്പിക്കുകയും ചെയ്യുന്നു. അജ്ഞാനമാണ് ബന്ധകാരണമെന്നതിനാൽ, സ്വന്തം സ്വരൂപമായ ആത്മസ്വാതന്ത്ര്യം സാക്ഷാത്ക്കരിക്കാൻ സമ്യഗ്ജ്ഞാനത്തിനു മാത്രമേ കഴിയൂ. ഇപ്രകാരം ആത്മാവു് ഒരിക്കലും ബദ്ധനായിരുന്നില്ലെന്നും, എപ്പോഴും മുക്തനായിരുന്നുവെന്നും, മുക്തനായിത്തന്നെ എപ്പോഴും ഇരിക്കുമെന്നും നമുക്ക് അറിയാൻ കഴിയുന്നു.

digitized by www.sreyas.in

## 17 ബ്രഹ്മജ്ഞാനാനന്തരം സാധന ആവശ്യമാണോ ?

ജ്ഞാനപ്രാപ്തിക്കുശേഷം ഏതെങ്കിലും സാധന ആവശ്യമാണോ ? വിചാരത്തിലൂടെ ആത്മജ്ഞാനം സിദ്ധിച്ചശേഷം ഒരാൾക്ക് ബ്രഹ്മമായി ഐക്യം പ്രാപിക്കാൻ ധ്യാനം അഥവാ സമാധി അഥവാ ആന്തരാവബോധം പരിശീലിക്കണമെന്ന ധ്യാനയോഗികളുടെ ആശയം വേദാന്തം പഠിപ്പിക്കുന്ന പരമ്പരാഗതമായ മാർഗ്ഗത്തെക്കുറിച്ചുള്ള അജ്ഞതകൊണ്ടാണെന്ന് നാം തെളിയിച്ചുകഴിഞ്ഞു. കാരണം ''ഞാൻ ബ്രഹ്മമാണ്'' എന്ന അറിവുകൊണ്ട് ഒരാൾ ബ്രഹ്മമായിത്തീരുന്നു. 'ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി.' അതിനാൽ നേടിക്കഴിഞ്ഞിട്ടുള്ളതിനെ നേടാൻവേണ്ടി പ്രയത്നം ചെയ്യേണ്ട ആവശ്യമില്ല. അയാൾ ബ്രഹ്മമാവാൻ സ്വയം ആഗ്രഹിക്കുകയല്ല ചെയ്യുന്നത്. കാരണം അയാൾ മുമ്പുതന്നെ ബ്രഹ്മമല്ലെങ്കിൽ, അയാളല്ലാത്ത ഒന്നായിത്തീരാൻ അയാൾക്കെങ്ങനെ കഴിയും ? ഒരു സാധനത്തിന്റെ ശരിയായ പ്രകൃതി, മാററത്തിന് വശംവദമാകുന്നില്ല. ഒരു സാധനത്തിന് എന്തെങ്കിലും മാററം വരുന്നുവെങ്കിൽ മാററം വരുന്ന അംശം അതിന്റെ ശരിയായ പ്രകൃതിയാവാൻ വയ്യ. എനിക്ക് ബ്രഹ്മത്വം ഇനിയും വന്നുചേരേണ്ടതാണെങ്കിൽ, ആ ബ്രഹ്മത്വം എന്റെ ശരിയായ സ്വരൂപമായിരിക്കുകയില്ല. കർമ്മംകൊണ്ടുണ്ടാവുന്നതെല്ലാം തന്നെ, കർമ്മശക്തി നശിക്കുമ്പോൾ നശിച്ചുപോകുന്നു. മോക്ഷം അല്ലെങ്കിൽ ബ്രഹ്മത്വം ധ്യാനംകൊണ്ടോ ജ്ഞാനം കൊണ്ടുതന്നെയോ ഉണ്ടാക്കാവുന്നതല്ല. സമ്യഗ്ജ്ഞാനം അഥവാ പരമബോധം വസ്തുതന്ത്രമാണ്. അതായത് വസ്തു

digitized by www.sreyas.in

വിൻെറതന്നെ പ്രകൃതിയാൽ നിയന്ത്രിക്കപ്പെടുന്നതോ നിർണ്ണയിക്കപ്പെടുന്നതോ ആണ്. ഒരു വസ്തുവിൻെറ ശരിയായ പ്രകൃതി പുരുഷതന്ത്രമോ ബുദ്ധിതന്ത്രമോ അല്ല, അതായത് ഒരാളുടെ മനഃശക്തികൊണ്ടോ അറിവുകൊണ്ടോ പാകപ്പെടുത്താവുന്നതല്ല. ബ്രഹ്മവിദ്യയുടെ കാര്യത്തിൽ, തെററായ അറിവിനെ അഥവാ മിഥ്യാജ്ഞാനത്തെ നീക്കംചെയ്യാൻ മാത്രമാണ് യുക്തിചിന്തയുടെ പ്രവൃത്തി. ജ്ഞാനത്തിൻെറ അല്ലെങ്കിൽ അറിവിൻെറ അതേ രൂപം തന്നെയായ ബ്രഹ്മം അഥവാ ആത്മാവ് അങ്ങനെതന്നെ സ്ഥിതിചെയ്യുന്നു. അതുകൊണ്ട് ജ്ഞാനിക്ക് സാധനയുടെ രൂപത്തിൽ എന്തെങ്കിലും ചെയ്യേണ്ടതായിട്ടുണ്ടെങ്കിൽ, അയാറം ചെയ്യേണ്ടതു് അവസ്ഥാത്രയവിചാരം കൊണ്ട് (ജാഗ്രത്സ്വപ്നസുഷുപ്തികളുടെ പഠനംകൊണ്ട്) സാക്ഷാത്ക്കരിച്ചിട്ടുള്ളതിനെ വെറുതെ ഒന്ന് ഓർമ്മിക്കുക മാത്രമാണ്. പ്രാഥമിക അനുഷ്ഠാനങ്ങൾ ചെയ്ത് മനസ്സിനെ ശാന്തമാക്കിയിട്ടുള്ളവരിൽ തൻെറ സ്വരൂപത്തിൻെറയും പ്രപഞ്ചത്തിൻെറ സ്വരൂപത്തിൻെറയും സത്യത്തെക്കുറിച്ചുള്ള ഈ സ്മരണ തന്നത്താൻ ഉണ്ടാകുന്നു. എന്നാൽ സാധനകളൊന്നും ശീലിച്ചിട്ടില്ലാത്തവരുടെ കാര്യത്തിൽ, തത്ത്വബോധത്തിനു മുമ്പുണ്ടായിരുന്ന വിചാരവികാരാദിഭാവങ്ങളാൽ അവരുടെ സ്മരണ തടയപ്പെടുന്നു. അങ്ങനെയുള്ളവരുടെ കാര്യത്തിൽ സാക്ഷാത്ക്കരിക്കപ്പെട്ട സത്യവും കുന്നുകൂടിയ ശീലങ്ങളും അതായതു് വാസനകളും തമ്മിൽ ചെറിയ സംഘട്ടനമുണ്ടായെന്നു വരാം. നമ്മുടെ പഴയ വിചാരവും വികാരവും തീർപ്പും പുതിയ സാക്ഷാത്ക്കാരത്തോടു് പൊരുത്തപ്പെട്ടു പോകത്തക്കവണ്ണം മാറേറണ്ടിയിരിക്കുന്നു. നമ്മുടെ പെരുമാററവും സ്വഭാവവും നമ്മുടെ സാക്ഷാത്ക്കാരത്തോടു് ഇണങ്ങിച്ചേരേണ്ടിവരും. പുനഃസംവിധാനമാകുന്ന ഈ പ്രക്രിയ, ആത്മസാക്ഷാത്ക്കാരംകൊണ്ടുണ്ടായ പുതിയ വിചാര

digitized by www.sreyas.in

ധാരയും പഴയ വാസനകളും തമ്മിലുള്ള ഒരു പൊരുത്തക്കേടിനെ സൃഷ്ടിക്കുന്നു. ശമദമങ്ങൾ (ഇന്ദ്രിയങ്ങളുടെയും മനസ്സിൻെറയും അടക്കം) ആകുന്ന സാധനകൾ. ആശാപരിത്യാഗം മുതലായവ തുടരുന്നതുകൊണ്ട്, ജ്ഞാനി തൻെറ പെരുമാററംകൊണ്ടും സ്വഭാവംകൊണ്ടും പഴയ വാസനകൾക്ക് സ്വയം അടിമപ്പെടാൻ സമ്മതിക്കാതെ ജ്ഞാനജന്യമായ പ്രകാശത്തിനു വന്നുചേരുന്ന തടസ്സങ്ങളെ മാററാൻ ശ്രമിക്കുക മാത്രമാണ് ചെയ്യുന്നത്. ഓർമ്മയുടെ കലവറയിൽനിന്നും ഒരു വിപരീതാശയം അയാളുടെ ബോധത്തെ ആക്രമിക്കുമ്പോഴൊക്കെ താൻ സാക്ഷാത്ക്കരിച്ച സത്യത്തെപ്പററി ഓർമ്മിക്കുക മാത്രമേ അയാൾ ചെയ്യേണ്ടതുള്ളു. ഈ ഓർമ്മ തെററായ ആശയങ്ങളെ മുഴുവൻ നീക്കിക്കൊള്ളും. ഈ പരിശീലനമാണ് നിദിദ്ധ്യാസനം. ക്രമേണ അയാളുടെ ശരീരമനസ്സുകൾ സാക്ഷാത്ക്കാരത്തോടു യോജിച്ച് തന്നത്താൻ സംവിധാനം ചെയ്യും. സാക്ഷാത്ക്കരിച്ച സത്യത്തിനു് കീഴടങ്ങുകയും അതിനെ തന്നിലേക്ക് അലിഞ്ഞുചേരാൻ അനുവദിക്കുകയും മാത്രമേ അയാൾ ചെയ്യേണ്ടതുള്ളു. പുനഃസംവിധാനം സമ്പൂർണ്ണമാകുമ്പോൾ ജ്ഞാനിയെ, ജീവിതത്തിൽ മോക്ഷം നേടിയവൻ അഥവാ 'ജീവന്മുക്തൻ' എന്നു പറയുന്നു.



## 18 ജ്ഞാനം കർമ്മവിരോധിയാണൊ ?

വേദാന്തത്തിലെ മായാവാദം, നൂററാണ്ടുകളായി ഭാരതത്തിൻെറ അധഃപതനത്തിനും അശ്രദ്ധയ്ക്കും പ്രവൃത്തിരാഹിത്യത്തിനും യാഥാസ്ഥിതികത്വത്തിനും . ദാരിദ്ര്യത്തിനും അതുപോലുള്ള മററു പല ദൂഷ്യങ്ങൾക്കും മൂലകാരണമായിരുന്നുവെന്നുള്ള ആശയം പല രാഷ്ട്രീയനേതാക്കന്മാർക്കും അജ്ഞരായ പൊതുജനങ്ങൾക്കും ഇപ്പോഴും വിമർശനവിഷയമായിരിക്കുകയാണ്. ഭാരതത്തിൻെറ ചരിത്രനിർമ്മാതാക്കളും പ്രവൃത്തിയിലും വിചാരത്തിലും നായകത്വം വഹിച്ചിരുന്നവരും അതികായന്മാരുമായിരുന്ന ശ്രീകൃഷ്ണൻ ശങ്കരൻ, വിവേകാനന്ദൻ, ബുദ്ധൻ മുതലായ വലിയ വേദാന്താചാര്യന്മാർപോലും മായാവാദത്തിൻെറ പ്രചാരകന്മാരായിരുന്നുവെന്ന സംഗതിയിൽനിന്ന്, ഇത്തരത്തിലുള്ള നിരൂപണം അടിസ്ഥാനരഹിതമാണെന്ന് വ്യക്തമാണ്. അവരുടെ മായാവാദം അവരെ ലോകത്തിൽ വച്ച് ഏററവും നിഃസ്വാർത്ഥരാക്കിത്തീർത്തു; കാരണം അവക്ക് സ്വന്തം ശരീരവും ജീവിതസുഖങ്ങളും, ധനവും ബന്ധുക്കളും സമ്പത്തും എല്ലാംതന്നെ എളുപ്പത്തിൽ ത്യജിക്കാൻ കഴിയുന്ന സ്വപ്നലോകത്തിലെ വെറും നിഴലുകളായിരുന്നു. മററു ശരീരങ്ങളിൽ തങ്ങളുടെതന്നെ ആത്മാവിനെ ദർശിക്കാൻ കഴിഞ്ഞതുകൊണ്ട്, ചുററുമുള്ള സമൂഹത്തിൻെറ കഷ്ടപ്പാടുകളെ നീക്കം ചെയ്യുന്നതിന് ഭൂതദയയോടുകൂടി വ്യാപൃതരാവാനും അവക്കു കഴിഞ്ഞു. ഭഗവദ്ഗീതയുടെ നിലപാടനുസരിച്ച്, ഏററവും വലിയ യോഗി മററുള്ളവരുടെ സന്തോഷത്തെയും സന്താപത്തെയും തൻേറതായി, താൻ അനുഭവിക്കുന്നതുപോലെതന്നെ, അനുഭവിക്കുന്നവനാണ്; കാരണം ഒരേ ആത്മാവുതന്നെയാണ്

digitized by www.sreyas.in

സമസ്തജീവികളിലും ഉള്ളതു് എന്നു് അയാൾ സാക്ഷാൽ ക്കരിക്കുന്നു. ഫലം ഇതായിരുന്നു. അജ്ഞരും പീഡിതരു മായ മനുഷ്യരാശിയോടും, തിര്യഗ്യോനികളോടുപോലും, സർവ്വഭൂതസുഹൃത്തമത്വം അവരിൽനിന്നും ഉടലെടുക്കുകയും തൽഫലമായി സുശക്തമായ പ്രവർത്തനവും സൃഷ്ടിപരമായ ഉത്സാഹവും അവരുടെ കാലശേഷവും നൂററാണ്ടുകളോളം നിലനില്ക്കുകയും ചെയ്തു. വേദാന്തം ഭൗതികപുരോഗ തിയെ എല്ലാമായി, ജീവിതലക്ഷ്യമായി, കണക്കാക്കുന്നി ല്ലായിരിക്കാം. എന്നാൽ അധികാരികളല്ലാത്തവരോടും, വൈരാഗ്യത്താൽ അഥവാ പ്രാപഞ്ചികവിരക്തിയാൽ വേണ്ടപോലെ യോഗ്യത നേടാത്തവരോടും സംസാര ബന്ധങ്ങളെ ത്യജിക്കണമെന്നു് വേദാന്തം അനുശാസിക്കു ന്നില്ല. അവർക്കുവേണ്ടിയാണു് ശാസ്ത്രങ്ങൾ മററു മൂന്നു പുരുഷാർത്ഥങ്ങളായ, അഥവാ ജീവിതമൂല്യങ്ങളായ, ധർമ്മാ ർത്ഥകാമങ്ങൾ വിധിക്കപ്പെട്ടിട്ടുള്ളതു്. ഗീത പറയുന്നതു പോലെ, കർമ്മവ്യാപൃതരായ അജ്ഞരുടെ മനസ്സിൽ യാതൊരുതരത്തിലുള്ള ചിന്താക്കുഴപ്പവും സൃഷ്ടിക്കേണ്ട ആവശ്യമില്ല. പകരം ജ്ഞാനി, തൻെറ വ്യക്തിത്വവും കർമ്മവുമടക്കം പ്രപഞ്ചം മുഴുവൻ മായയാണെന്നു് വിശ്വ സിച്ചുകൊണ്ടുതന്നെ, അജ്ഞന്മാർക്കു് ഉദാഹരണമാവാൻ വേണ്ടി, ഏററവും കർമ്മോന്മുഖനായി വർത്തിക്കുന്നു. പ്രപഞ്ചം മായയാണെങ്കിൽ മനസ്സും ദേഹവുമടക്കം അയാ ളുടെ അസ്തിത്വവും സമസ്തകർമ്മങ്ങളും മായമാത്രമാണു്. ജ്ഞാനിയുടെ അഹങ്കാരവും അപ്രകാരംതന്നെ. അയാൾ സേവിക്കുന്ന ലോകവും, അയാളുടെ അറിവിൽ, ഒരു പോലെ മായമാത്രമാണു്. അതിനാൽ മായാവാദം വൈ രുദ്ധ്യാത്മകമോ തെളിവില്ലാത്തതോ, നിരർത്ഥകമോ അല്ല. മറെറാരുനിലക്കും ജ്ഞാനിയുടെ കർമ്മങ്ങളെ വീക്ഷിക്കാൻ കഴിയും. ഇവിടെ പ്രപഞ്ചത്തിൻെറ മായാഭാവം നാനാ ത്വത്തിൻെറ ഏകത്വത്തിനു് അഥവാ പരമാർത്ഥവസ്തു

digitized by www.sreyas.in

വിൻെറ ഏകത്വത്തിനു് വഴിമാറിക്കൊടുക്കുന്നു. ജ്ഞാനിയുടെ ഈ ദൃഷ്ടിയിൽ സത്തും അസത്തുമായ എല്ലാംതന്നെ ബ്രഹ്മമാണു്. (തത് സത്യം ചാനൃതം ചാഭവത്. തൈ. ഉ. ii. 6.) താഴെക്കാണുന്ന പദ്യത്തിൽ ഗീത ഇങ്ങനെ വ്യക്തമായി ചൂണ്ടിക്കാണിക്കുന്നു:—''യജ്ഞം ബ്രഹ്മമാണു്, ഹവിസ്സ ബ്രഹ്മമാണു്, അഗ്നി ബ്രഹ്മമാണു്, ഹോതാവു് ബ്രഹ്മമാണു്, ലക്ഷ്യം ബ്രഹ്മമാണു്; ഹോതാവു് ബ്രഹ്മകർമ്മസമാധിയിൽ പ്രതിഷ്ഠിതനാണു്.'' അവിടെ എല്ലാ കർമ്മവും, അതിൻെറ ഉദ്ദേശവും ലക്ഷ്യവും കർത്താവുമടക്കം ബ്രഹ്മമായിത്തന്നെ കാണപ്പെടുന്നു. അതുകൊണ്ടു് അയാളുടെ യാതൊരു കർമ്മവും ആത്മാവിൻെറ ഏകത്വം എന്ന സാക്ഷാൽക്കാരത്തിനു് വിരുദ്ധമല്ല.

ജ്ഞാനിക്കു് കർമ്മങ്ങളെല്ലാംതന്നെ ചെയ്തുകൊണ്ടിരിക്കുമ്പോഴും, തൻെറ പ്രവൃത്തികളുടെയും സമസ്തപ്രപഞ്ചത്തിൻെറയും വെറും സാക്ഷിയായി തന്നെ കാണുന്ന മറെറാരു നിലപാടുംകൂടിയുണ്ടു്. ദ്രഷ്ടാവിനെയും ദൃശ്യത്തേയും വിവേചനംചെയ്തറിയുന്ന (ദൃഗ്ദൃശ്യവിവേക) നിലപാടാണു് ഇതു്. ഇവിടെ ആത്മാവും അനാത്മാവുമാകുന്ന ദ്വൈതം, പ്രകൃതിപുരുഷന്മാർ തമ്മിലുള്ള വ്യത്യാസം അഥവാ പ്രകൃതി പുരുഷനെപ്പോലെതന്നെ സത്യമാണു് എന്നതു് നിലനിർത്തുന്നു. ഇതു് സാംഖ്യന്മാരുടെ നിലപാടാണു്. ഈ കാഴ്ചപ്പാടിൽ, ദേഹവും ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും അഹങ്കാരവും അവയുടെ എല്ലാ പ്രവൃത്തികളും ഉൾക്കൊള്ളുന്ന വ്യക്തി പ്രകൃതിയുടെ ഭാഗമാണു്. ഇതിൽ ആത്മാവു് നിഷ്ക്രിയനായ സാക്ഷിയാണു്; അകർത്താവും അഭോക്താവുമാണു്. ഒരു ബൃഹദ്യന്ത്രം പോലെ കറങ്ങിക്കൊണ്ടിരിക്കുന്നതു് ബ്രഹ്മാണ്ഡമാണു്. അതിൻെറ ഒരു ഭാഗമായി, ചക്രത്തിൻെറ ഒരാരമായി ജ്ഞാനിയുടെ മനോവിചാരങ്ങളടങ്ങുന്ന വ്യക്തിത്വം പ്രവർത്തിക്കുന്നു. സാക്ഷിയായ ആത്മാവു് ബ്രഹ്മാണ്ഡത്തിലെ

digitized by www.sreyas.in

പരിവർത്തനങ്ങളും രൂപാന്തരങ്ങളും മാററങ്ങളും പ്രകാശിപ്പിക്കുകമാത്രം ചെയ്യുന്നു. ഈ നാടകത്തിൽ ആത്മാവിനു് പങ്കൊന്നുമില്ല. ശക്തിയേറിയ പ്രവൃത്തനത്തിനിടയ്ക്കു് അതു് പരിപൂർണ്ണശാന്തിയും സമാധാനവും അനുഭവിക്കുന്നു. 'ഞാൻ കർത്താവാണു്, ഭോക്താവാണു്' എന്ന ആശയം വച്ചു പുലർത്തുന്നില്ല. അവരെക്കുറിച്ചു് ഗീതയിൽ ഇങ്ങനെ പറയുന്നു 'എല്ലാ കർമ്മവും പ്രകൃതിയാണു് ചെയ്യുന്നതു്. ഇപ്രകാരം കാണുന്നവനും തന്നെ അകർത്താവായി അറിയുന്നവനും സത്യത്തെ കാണുന്നു. (പ്രകൃത്യൈവ ച കർമ്മാണി ക്രിയമാണാനി സർവ്വശഃ, യഃ പശ്യതി തഥാത്മാനം അകർത്താരം സ പശ്യതി. ഗീതാ. xiii. 29). അല്ലെങ്കിൽ സർവ്വേശ്വരന്റെ കൈകളിൽ വെറും ഒരു യന്ത്രമായി തന്നെത്തന്നെ കാണുന്നവനായ ഒരു ഭക്തൻ ഇതേ സത്യത്തെ നോക്കിക്കാണുന്നതായ മറെറാരു നിലപാടുണ്ടു്. ഗീത ഈ പദ്യത്തിൽ അതിനെക്കുറിച്ചു് ഇങ്ങനെ പറയുന്നു: ഈശ്വരൻ യന്ത്രത്തിൽവച്ച പാവകളെയെന്നപോലെ, അവിടത്തെ മായകൊണ്ടു് എല്ലാ ജീവജാലങ്ങളെയും പ്രവർത്തിപ്പിച്ചുകൊണ്ടു് അവരുടെ ഹൃദയങ്ങളിൽ സ്ഥിതി ചെയ്യുന്നു. (ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേ/ജ്ജുന തിഷ്ഠതി. ഭ്രാമയൻ സർവ്വഭൂതാനി യന്ത്രാരൂഢാനി മായയാ. ഗീത. xviii. 61). അതുകൊണ്ടു് അദ്ദേഹത്തിന്റെ എല്ലാ പ്രവൃത്തികളും ഈശ്വരന്റെ ലീലയുടെ ഒരു ഭാഗം മാത്രമാണു്.

സാധാരണയായി സിദ്ധന്മാരുടെ വീക്ഷണകോണത്തോടനുബന്ധിച്ചുള്ള പ്രവൃത്തിരാഹിത്യം ജ്ഞാനത്തിന്റെ അഥവാ പ്രബുദ്ധതയുടെ ഫലമല്ല, എന്നാൽ അപ്രകാരമുള്ള പ്രബുദ്ധതയുടെ മുന്നോടിയാണു്. പരമസത്യത്തിനുവേണ്ടിയുള്ള ഏകാഗ്രമായ അന്വേഷണത്തിനു് മനശ്ചാഞ്ചല്യങ്ങളാൽ തടസ്സം വരാതെയും ചുമതലകളാലും പ്രാപഞ്ചികകർമ്മങ്ങളാലും തടയപ്പെടാതെയും ഉള്ള വിശ്ര

digitized by www.sreyas.in

മവും ഏകാന്തതയും കിട്ടുന്നതായ ഒരു സ്വച്ഛത ആവശ്യമാണ്. ശാസ്ത്രോപദേശത്തിനും (ശ്രവണം)വിചാരത്തിനും (മനനം) ധ്യാനത്തിനും (നിദിദ്ധ്യാസം) വേണ്ടിയുള്ള ഈ കാലമാണ് വിവിദിഷാകാലം. ഒരു വാനനിരീക്ഷകനേയോ ഊർജ്ജതന്ത്രജ്ഞനേയോ രസതന്ത്രജ്ഞനേയോ ഗവേഷണം നടത്താൻവേണ്ടി നക്ഷത്രബംഗ്ലാവിലേക്കോ ഗവേഷണശാലയിലേക്കോ വിരമിക്കുന്നതുകൊണ്ട് ആരും വിമർശിക്കാറില്ല; അപ്രകാരംതന്നെ സംസ്കാരമുള്ള സമുദായങ്ങളെല്ലാം അംഗീകരിച്ചിട്ടുള്ളതും തനിക്കനുയോജ്യവുമായ ഒരു സ്ഥാനം ഈ പരമസത്യാന്വേഷകനും ഉണ്ട്. വിരമിക്കാനുള്ള കാലം ഹ്രസ്വമോ ദീർഘമോ ആകാം. അത് അന്വേഷകൻെറ യോഗ്യതകളെ ആശ്രയിച്ചിരിക്കുന്നു. എന്നാൽ അയാാം ഒരു വിദ്വാൻ അഥവാ സ്ഥിതപ്രജ്ഞൻ അഥവാ പരമസത്യത്തിൽ പ്രതിഷ്ഠിതൻ ആയിക്കഴിഞ്ഞാൽ, വിരമിക്കൽ പിന്നീടയാാംക്ക് വിധിച്ചിട്ടേയില്ല. ഏതു നിലയിൽ സ്ഥിതിചെയ്താലും, എപ്പോഴും അയാാം സഹജസമാധിയിൽ പ്രതിഷ്ഠിതനാണ്.

ജ്ഞാനത്തേക്കാളധികം ധ്യാനമാണ് ഒരാളെ പുറമെക്ക് പ്രവൃത്തിരഹിതനാക്കിത്തീർക്കുന്നത് എന്നു മനസ്സിലാക്കേണ്ടതാണ്. കാരണം ധ്യാനവും കർമ്മവും മനസ്സിൻെറ ഒരേ കഴിവിൻെറ അഥവാ നിശ്ചയത്തിൻെറ അന്തർമ്മുഖവും ബഹിർമുഖവുമായ ഭാവങ്ങളായതിനാൽ അവയ്ക്ക് ഒരുമിച്ച് നിലനില്പില്ല. ഒരേസമയത്ത് രണ്ടുഭാഗങ്ങളിലേക്ക് മനസ്സിനു് പ്രവഹിക്കാൻ വയ്യ. ആത്മാവിൻെറ നിരന്തര ചിന്തയാകുന്ന മനോവ്യാപാരവും എഴുത്ത്, വായന, കളി, നടപ്പ് എന്നീ പ്രവൃത്തികാംക്കാവശ്യമായ കർമ്മവ്യാപാരങ്ങളും ഒരുമിച്ചു നില്ക്കുകയില്ല. ഒന്ന് മറേറതിനു് വിരാമമിടും. അതുകൊണ്ടാണ് ധ്യാനം കർമ്മത്തിന് വിരുദ്ധമായിരിക്കുന്നത്. എന്നാൽ മനസ്സ് ആത്മചിന്തയിൽ മുഴുകിയിരിക്കണമെന്ന് നിർബ്ബന്ധമില്ലാത്തതിനാൽ, ജ്ഞാനത്തിൻെറ

digitized by www.sreyas.in

കാര്യം വ്യത്യസ്തമാണ്. ഈ സമയത്ത് ധ്യാനത്തിൻെറ ലയത്തിൽനിന്നും അത് മുക്തമാണ്. സ്വന്തം ശരീരത്തെ ക്കുറിച്ചോ ബാഹ്യപ്രപഞ്ചത്തെക്കുറിച്ചോ ബോധമില്ലാതാക്കുന്ന സമാധിയിലേക്ക്, ധ്യാനം യോഗിയെ നയിക്കുന്നു. നേരെമറിച്ച് ജ്ഞാനഭാവത്തിൽ മനസ്സിൻെറ ലയം ഉണ്ടാകുന്നില്ല. മററു ചിന്തകളെയെല്ലാം പുറംതള്ളി മനസ്സ് ആത്മാവിൽ സ്ഥിതിചെയ്യുമ്പോഠം യോഗിക്ക് ശാന്തിയും സ്വാതന്ത്ര്യവും ആനന്ദവും ഉണ്ടാകുന്നു. എന്നാൽ മനസ്സ് അതിൽനിന്നും വിട്ടുമ്പോഠം അയാഠം അസ്വസ്ഥനാവുന്നു, ദേഹേന്ദ്രിയമനസ്സുകളുമായി താദാത്മ്യം പ്രാപിക്കുന്നു, ഉപാധികളോടു ചേന്നുകൊണ്ടുണ്ടാകുന്ന വിഷയബോധം അയാളെ ദുഃഖിതനാക്കുന്നു. സമാധിയിലെ ഏകാന്തതയിലേക്കും ലയത്തിലേക്കും പോകണമെന്നാണ് അയാളുടെ ആഗ്രഹമെന്നതിനാൽ, ബാഹ്യപ്രവൃത്തികളും ചുമതലകളും കടമകളുമെല്ലാം അയാഠം എപ്പോഴും ഇരിക്കാൻ ആഗ്രഹിക്കുന്ന ആത്മാവാകുന്ന സിംഹാസനത്തിൽനിന്നും മനസ്സിനെ വലിച്ചിറക്കാനുള്ള ഭാരങ്ങളായി പരിണമിക്കുന്നു. യോഗാരൂഢനായിരിക്കാൻ ബാഹ്യവൃത്തികളിൽ നിന്നുള്ള നിവൃത്തി ആവശ്യമാണ്. ചിലപ്പോഴെല്ലാം സ്വന്തം ശരീരത്തെയും ബാഹ്യപ്രപഞ്ചത്തെയും കുറിച്ച് ജ്ഞാനി അബോധവാനായിരിക്കുന്നതു കാണാം. എന്നാൽ അത് ജ്ഞാനത്തിൻെറയോ പ്രബുദ്ധതയുടെയോ ഫലമായല്ല, അത് ലയത്തിൻെറ ഫലമായിട്ടാണ്. അങ്ങനെ ഒരു ലയം ജ്ഞാനത്തിൻെറ അവശ്യഘടകമോ അതിനോടു് ചേന്നു നില്ക്കുന്നതോ അല്ല. അതിന് ജ്ഞാനവുമായി ബന്ധമില്ല. നേരെമറിച്ച് ജ്ഞാനം കമ്മത്തിന് വിരുദ്ധമല്ല. ഞാൻ ഒരു ഉരുള ഉണ്ണുമ്പോഠം അത് അരികൊണ്ടാണെന്ന അറിവ്, അതിനെ വായിലിടുന്നതിനും ചവയ്ക്കുന്നതിനും വിഴുങ്ങുന്നതിനും തടസ്സമാവുന്നില്ല. എന്നാൽ വായിലേക്കിടുന്നതിനിടക്ക് ഏതെങ്കിലും ചിന്തയിൽ വല്ലാതെ മുഴുകിപ്പോയാൽ, ഞാൻ ഉരുള താഴെയിട്ടെന്നും,

digitized by www.sreyas.in

പകുതി വഴിക്ക് എൻെറ കൈ അനങ്ങാതെ നിന്നെന്നും വരാം. അപ്രകാരംതന്നെ ജ്ഞാനിയുടെ മനസ്സ് തനിക്ക് സ്വാധീനമായ ധ്യാനത്തിൽ ലയിക്കാത്തപ്പോഠം, ബ്രഹ്മ ജ്ഞാനത്തെക്കുറിച്ചുള്ള അറിവിനു് ഒട്ടും ഊനം തട്ടാതെ തന്നെ, അയാഠം പ്രവത്തിച്ചെന്നിരിക്കാം. ഏതു പരിതഃ സ്ഥിതിയിലും താൻ അതേ സച്ചിദാനന്ദമാണെന്നു് അയാഠം സാക്ഷാത്ക്കരിച്ചിട്ടുണ്ടു്. ഒരിക്കൽ സാക്ഷാത് ക്കരിച്ച ഈ ജ്ഞാനം ഒരിക്കലും മങ്ങുകയോ നശിക്കുകയോ ചെയ്യുന്നില്ല. അപ്രകാരമുള്ള പ്രകാശം ആത്മാവിൻെറ സ്വരൂപംമാത്രമായതിനാൽ, ശ്രുതിപറയുന്നതുപോലെ, അതു് ''സകൃദ്വിഭാതം'' ആണു്. അതുകൊണ്ടു് ജ്ഞാനിയുടെ മനസ്സ് ഏതു പ്രാപഞ്ചികവൃത്തിയിലും മുഴുകിയെന്നിരിക്കാം, ഏതെങ്കിലുമൊരാവശ്യം ഉണ്ടാകുന്നതുവരെ ആത്മാവിനെക്കുറിച്ച് ഓമ്മിച്ചില്ലെന്നും വരാം. ഇങ്ങനെയാണെങ്കിലും ആത്മചിന്തയ്ക്കുള്ള അവസരം വരുമ്പോഠം എന്നെന്നേക്കുമായി പ്രബോധിതമായ മനസ്സിൽ ജ്ഞാനം എപ്പോഴും ഉള്ളതായി കാണാം. അപ്രകാരംതന്നെ പരബ്രഹ്മധ്യാനത്തിൽ ലയിക്കാനുള്ള ചുററുപാടൊന്നുമുണ്ടായില്ലെങ്കിൽ, ബാഹ്യലോകവുമായി ഇടപെടുമ്പോഠം, അയാളുടെ ബാഹ്യവൃത്തികഠം തടസ്സമില്ലാതെ തുടന്നുവെന്നും വരാം. ലോകത്തിൽ അപ്പഴപ്പോഠം ചെയ്യാനുള്ള പ്രവൃത്തിയല്ലാതെ മറെറാന്നുംതന്നെ ശ്രദ്ധിക്കാനില്ലാത്തതുകൊണ്ടു്, അങ്ങനെയുള്ള പ്രവൃത്തികളിൽ അയാളുടെ മനസ്സിനു് സമ്പൂണ്ണമായി സ്വയം മുഴുകാൻ കഴിയും. പരിഹരിക്കാനായി സ്വന്തം പ്രശ്നമൊന്നുംതന്നെ അയാഠംക്കില്ല; പ്രവത്തിക്കേണ്ടതായിട്ടും അയാഠംക്കൊന്നുമില്ല. ഉൽക്കണ്ഠകളോ ദുഃഖങ്ങളോ ആഗ്രഹങ്ങളോ ആശകളോ നിരാശകളോ അയാളെ ശല്യപ്പെടുത്തുന്നില്ല. അതുകൊണ്ടു് പരമശാന്തിയോടും സ്വാതന്ത്ര്യത്തോടും ആനന്ദത്തോടും കൂടിയ ചുററുപാടുകളിൽ, പരിപൂണ്ണശ്രദ്ധയോടും അനാസക്തിയോടും കൂടി അയാഠം പ്രവൃത്തിയെടുക്കുന്നു.

---

digitized by www.sreyas.in

# സൂചനോക്തി അഥവാ പ്രമാണം

"സുഷുപ്തികാലേ ച പരേണ ബ്രഹ്മണാ ജീവ ഏകതാം ഗച്ഛതി. പരസ്മാച്ച ബ്രഹ്മണഃ പ്രാണാദികം ജഗജ്ജായത ഇതി വേദാന്തമര്യാദാ. തസ്മാദ് യത്രാസ്യ ജീവസ്യ നിസ്സംബോധതാ സ്വച്ഛതാ രൂപഃ സ്വാപ ഉപാധിജനിത വിശേഷവിജ്ഞാനരഹിതം സ്വരൂപം യതസ്തദ് ഭ്രംശരൂപമാഗമനം, സോഽത്ര പരമാത്മാ വേദിത വ്യതയാ ശ്രാവിത ഇതി ഗമ്യതേ."

(ബ്രഹ്മസൂത്രഭാഷ്യം-I--IV-18)

സുഷുപ്ത്യവസ്ഥയിൽ പരബ്രഹ്മവുമായി ജീവൻ ഐക്യം പ്രാപിക്കുന്നു; ആ പരബ്രഹ്മത്തിൽനിന്നും പ്രാണാദിജഗത്തു് ജനിക്കുന്നു, എന്നിങ്ങനെയാണു് വേദാന്തത്തിന്റെ പൊതുനിലപാടു്.

അതുകൊണ്ടു്, നിസ്സംബോധതയും സ്വച്ഛതയും സ്വഭാവമായ സുഷുപ്തി സംഭവിക്കുന്നതെവിടെയോ, അതായതു്, ജീവന്റെ ഉപാധിജനിതമായ വിശേഷവിജ്ഞാനം ഇല്ലാത്ത അവസ്ഥ ഏതോ, അതിനെ 'ശ്രുതി' ജ്ഞാനവിഷയമായി പ്രതിപാദിക്കുമ്പോൾ, ജീവൻ സുഷുപ്ത്യവസ്ഥയിൽ പരമാത്മാവുതന്നെയായിത്തീരുന്നുവെന്നും, സുഷുപ്തി ഭഞ്ജിക്കപ്പെടുന്നതോടെയുണ്ടാവുന്ന ജാഗ്രത്തിന്റെ ആഗമനം, സ്വസ്വരൂപത്തിൽനിന്നുള്ള ജീവന്റെ ഭ്രംശമാണെന്നും മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഇതറിയിക്കുന്നതിനു വേണ്ടിയാണു് സുഷുപ്തിയെപ്പററി പ്രതിപാദിച്ചിട്ടുള്ളതും.

digitized by www.sreyas.in

സാധാരണമാർഗ്ഗത്തിൽനിന്നും അല്പം വ്യത്യസ്തമാണെങ്കിലും, ഇവിടെ സ്വീകരിച്ചിട്ടുള്ള നിലപാട് ഉപനിഷത്തുകളും അവയ്ക്കുള്ള ശ്രീശങ്കരൻെറ ഭാഷ്യങ്ങളും ഉപന്യസിച്ചിട്ടുള്ള പുരാതനമായ നിലപാടുതന്നെയാണ് എന്നു മുൻപറഞ്ഞ ചർച്ചകളെ പഠിക്കുന്ന ഒരാൾക്ക് ഉറപ്പു വരാൻ വേണ്ടി, താഴെ പറയുന്ന ഉദ്ധാരണങ്ങൾ ചെറിയ വിശദീകരണങ്ങളോടുകൂടി ഇവിടെ കൂട്ടിച്ചേർത്തിരിക്കുന്നു.

## 1. ഛാന്ദോഗ്യോപനിഷത്ത്

### സദ്‌വിദ്യ

VI. viii. 1. തത്ത്വമസി എന്ന സുപ്രസിദ്ധ മഹാവാക്യം ഈ പ്രകരണത്തിലാണ് ചേർത്തിരിക്കുന്നത്. ഈ ശ്രേഷ്ഠമായ തത്ത്വചിന്തയുടെ ഉപജ്ഞാതാവായ ഉദ്ദാലക ആരുണി തൻെറ പുത്രനായ ശ്വേതകേതുവിനെ സമീപത്തിൽ വിളിച്ച് തന്നിൽനിന്നും താഴെപ്പറയുന്നതിനെക്കുറിച്ച് പഠിക്കാൻ ആവശ്യപ്പെടുന്നു: "ചിന്താപ്രപഞ്ചത്തിൻെറ അന്ത്യത്തിൽ, ഉറങ്ങുന്നു എന്നു പറയുന്ന സമയത്തു്, വ്യക്തി ശുദ്ധസത്തയോട് ഒന്നായിത്തീരുകയും, അങ്ങനെ സ്വന്തം ആത്മാവിൽ ലയിച്ചു ചേരുകയും ചെയ്യുന്നു. അതുകൊണ്ട്, ഒരാൾ ഉറങ്ങി എന്നു പറഞ്ഞാൽ അയാൾ സ്വന്തം സ്വരൂപത്തിലേക്കു് മടങ്ങി എന്നോ അതിൽ ലയിച്ചു എന്നോ ആണ് അർത്ഥം. സമസ്തപ്രപഞ്ചത്തിൻെറയും ആത്മാവായ ഈ സൂക്ഷ്മസത്ത (സുഷുപ്തനായ വ്യക്തി ചെന്നെത്തിയ സ്ഥാനം) ആണ് സത്യം,

digitized by www.sreyas.in

അതാണ് നിന്റെ സ്വന്തം ആത്മാവ്. അല്ലയോ ശ്വേത കേതോ, നീ അതാണ്.''' സുഷുപ്തിയിൽ നീ ഏതാണോ അതാണ് നീ' എന്നാണ് അതിനർത്ഥമെന്ന് സന്ദർഭം തെളിയിക്കുന്നു. ഉറങ്ങുന്നു (സ്വപിതി) എന്ന വാക്ക് ശുദ്ധസത്തിന്റെ പ്രാപ്തിയെയാണ് കുറിക്കുന്നതെന്ന് പാഠം പറയുന്നു. അവിടെ ഒരാൾ സ്വന്തം ആത്മാവിനെ പ്രാപിക്കുകയും [സ്വം അപിതി] ചെയ്യുന്നു. [യത്രൈതത് പുരുഷഃ സ്വപിതി നാമ സതാ സോമ്യ തദാ സമ്പന്നോ ഭവതി സ്വമപീതോ ഭവതി തസ്മാദേനം സ്വപിതീത്യാചക്ഷതേ സ്വം ഹ്യപീതോ ഭവതി.] സ്വപ്നാന്തത്തെ (ജാഗ്രത്സ്വപ്ന ചിന്താപ്രപഞ്ചങ്ങളുടെ അന്ത്യം)ക്കുറിച്ച് ചർച്ച് ചെയ്യുമ്പോഴും അതിനെ സുഷുപ്തിയെന്ന് തീർച്ചപ്പെടുത്തുമ്പോഴും ശ്രീശങ്കരൻ പറയുന്നു: സുഷുപ്തിയൊഴികെ മറ്റൊരവസ്ഥയിലും ബ്രഹ്മജ്ഞാനികൾ സ്വന്തം ആത്മസാക്ഷാത്ക്കാരത്തെ കാണുകയോ അന്വേഷിക്കുകയോ ചെയ്യുന്നില്ല. [നഹ്യന്യത്ര സുഷുപ്താത് സ്വമപീതിം ജീവസ്യേച്ഛന്തി ബ്രഹ്മവിദഃ.] കാരണം അവിടെ ആത്മാവ് അതിനെ പ്രതിബിംബിക്കുന്ന മനസ്സിനെ, ജീവത്വത്തെ, ഉപേക്ഷിക്കുകയും സ്വരൂപമായ പരദേവതയെ പ്രാപിക്കുകയും ചെയ്യുന്നു [തത്ര......മന ആദ്യപരമേ ചൈതന്യപ്രതിബിംബരൂപേണ ജീവേനാത്മനാ മനസി പ്രവിഷ്ടാ നാമരൂപവ്യാകരണായ പരാ ദേവതാ സാ സ്വമേവാത്മാനം പ്രതിപദ്യതേ ജീവരൂപതാം മന ആഖ്യാം ഹിത്വാ.]

കണ്ണാടി മാററുമ്പോൾ തന്റെ പ്രതിബിംബം തന്നിൽ തന്നെ ലയിക്കുന്നതായ അവസ്ഥയോടാണ് ഈ അവസ്ഥയെ താരതമ്യപ്പെടുത്തിയിരിക്കുന്നത്. സംസാരകാരണങ്ങളായ അവിദ്യാകാമകർമ്മങ്ങൾ നിലനില്ക്കുന്നതുകൊണ്ട്, സ്വന്തം ആത്മാവിൽ ലയം സംഭവിക്കാത്ത സ്വപ്നാവസ്ഥയല്ല ഇവിടത്തെ സൂചന എന്നത് എടുത്തുപറയേണ്ടിയിരിക്കുന്നു. ഇതിനുംപുറമേ പുണ്യപാപങ്ങളിൽനിന്നും

digitized by www.sreyas.in

താപമോഹങ്ങളിൽനിന്നും മുക്തവും പരമാനന്ദമെന്നു പറയപ്പെടുന്നതുമായ സുഷുപ്തിയെ അടിസ്ഥാനമാക്കി ബൃഹദാരണ്യകത്തിലുള്ള ഒരു ഉദ്ധാരണത്തിലൂടെ ശ്രീശങ്കരൻ ഈ നിലപാടിനെ ഉറപ്പിച്ചിട്ടുമുണ്ട്. വ്യക്തിത്വത്തിൽനിന്നും അതായത് ജീവത്വത്തിൽനിന്നും വിമുക്തമായ ദിവ്യത്വത്തെ താൻ സുഷുപ്തിയിൽത്തന്നെ കാണിക്കാമെന്ന് ഉദ്ദാലകൻ സ്വന്തം പുത്രനോടു പറഞ്ഞതായി വീണ്ടും ശ്രീശങ്കരൻ ചൂണ്ടിക്കാണിക്കുന്നു. [സുഷുപ്താവേവ സ്വം ദേവതാരൂപം ജീവത്വവിനിർമ്മുക്തം ദർശയിഷ്യാമീത്യാഹ.]

സുഷുപ്തിയിൽ ഒരാൾ പരമസത്തയോട് ഏകീഭൂതമായിത്തീരുന്നുവെന്ന് പറയപ്പെടുന്നു. [സതാ സമ്പന്നോ ഭവതി, ഏകീഭൂതോ ഭവതി.]

ആത്മാവ് സുഷുപ്തിയിൽ ജീവത്വത്തെ വിട്ട് പരമാത്മസത്യത്തെ പ്രാപിക്കുന്നുവെന്ന് ഈ സന്ദർഭത്തിൽ മൂന്നാമതും ശ്രീശങ്കരൻ പറയുന്നു: [മനസി പ്രവിഷ്ടം മന ആദിസംസർഗ്ഗകൃതം ജീവരൂപം പരിത്യജ്യ സ്വം സദ്രൂപം യത് പരമാത്മസത്യമപീതോഽപിഗതോ ഭവതി.]

പരമാത്മസത്യമെന്ന പദം പ്രത്യേകം ശ്രദ്ധിക്കപ്പെടേണ്ടതാണ്; അത് പരമാത്മസത്യത്തിന്റെ ഒരു പ്രതീകമല്ല, പരമാത്മസത്യംതന്നെയാണ് എന്നാണ് അതുകൊണ്ടുദ്ദേശിക്കുന്നത്.

VI. viii. 3 ന്റെ ഭാഷ്യത്തിൽ ശ്രീശങ്കരൻ പറയുന്നു: ഇപ്രകാരം ജീവന്റെ ശരിയായ സ്വരൂപത്തെയും പ്രപഞ്ചത്തിന്റെ ആധാരത്തെയും സുപ്രസിദ്ധമായ സുഷുപ്ത്യനുഭവത്തിലൂടെ കാണിച്ചശേഷം പിന്നീടദ്ദേഹം കാര്യകാരണപരമ്പരയിലൂടെ പ്രപഞ്ചത്തിന്റെ നാരായവേരിനെ കാണിച്ചുതരുന്നു. [ഏവം സ്വപിതി നാമ പ്രസിദ്ധിദ്വാരേണ യജ്ജീവസ്യ സത്യസ്വരൂപം ജഗതോ മൂലം സദ്ദിദർശയിഷുഃ.]

digitized by www.sreyas.in

സുഷുപ്തിയിൽ നാം ശുദ്ധസത്തയെ പ്രാപിക്കുന്നുവെന്നു കാണിച്ചശേഷം, സമസ്തപ്രപഞ്ചത്തിന്നും അതിൻെറ ഉല്പത്തിയും സ്ഥിതിയും ആ പരമസത്തയിലാണെന്നു് 4 ഉം 5 ഉം മന്ത്രങ്ങൾ പറയുന്നു. [സന്മൂലാഃ സോമ്യേമാഃ സർവ്വാഃ പ്രജാഃ സദായതനാഃ സത്പ്രതിഷ്ഠാഃ.]

സുഷുപ്തിയിലെന്നപോലെ മരണത്തിലും നാം ആ പരദേവതയെ പ്രാപിക്കുന്നുവെന്നു കാണിച്ചശേഷം, ഇതിൻെറയെല്ലാം ആത്മാവായ ഈ സൂക്ഷ്മസത്ത സത്യമാണെന്നും, ആത്മാവാണു് – നിൻെറ ആത്മാവാണു് – എന്നും ഉപനിഷത്തു് പഠിപ്പിക്കുന്നു. 'തത്ത്വമസി ശ്വേതകേതോ !' [സ യ ഏഷോഽണിമൈതദാത്മ്യമിദം സർവ്വം തത് സത്യം സ ആത്മാ തത്ത്വമസി ശ്വേതകേതോ! ഛാ. ഉ. VI.viii.7.]

VI. 9 ഉം, 10 ഉം മധുവിൻെറയും നദികളുടെയും ഉദാഹരണങ്ങളിലൂടെ സുഷുപ്തിയിൽ വിദ്യയോ അവിദ്യയോ ഇല്ലെന്നു സ്ഥാപിക്കുന്നു. അവിടെ വ്യക്തി ജാഗ്രദവസ്ഥയിൽ കാണുന്നതുപോലെ, തന്നെ ഒരു പ്രത്യേക സത്തയായി അറിയുന്നില്ല. വ്യക്തിത്വബോധംതന്നെയാണു് അവിദ്യ. തൻെറ ബ്രഹ്മൈക്യത്തെക്കുറിച്ചും ആ അവസ്ഥയിൽ അയാൾ ബോധവാനല്ല. സുഷുപ്തിയിൽ ജ്ഞാനിക്കുപോലും താൻ ബ്രഹ്മമാണെന്ന അറിവു് ഇല്ല. സുഷുപ്തിയിൽ വിദ്യയുടെ ഈ അഭാവം കാരണം സുഷുപ്തിയിലെ ബ്രഹ്മപ്രാപ്തിക്കു് ജാഗ്രത്തിൽ പ്രയോജനമൊന്നുമില്ല. അതുകൊണ്ടാണു് ഒരു സിംഹമോ, നരിയോ, പക്ഷിയോ, താൻ ഉറങ്ങാൻപോയ പഴയ അതേ സിംഹം എന്ന ബോധത്തോടും നരി എന്ന ബോധത്തോടും പക്ഷി എന്ന ബോധത്തോടും കൂടി സുഷുപ്തിയിൽനിന്നും ഉണരുന്നതു്. ഓരോ ദിവസവും ജീവന്മാർ മരണത്തിലും പ്രളയത്തിലുമെന്നപോലെ കാരണാവസ്ഥയാകുന്ന സുഷുപ്തിയിലും എത്തിച്ചേരുന്നുണ്ടെങ്കിലും, തിരകളും കുമിളകളും അവയുടെ കാരണാവസ്ഥയാകുന്ന വെള്ളത്തിലെത്തു

digitized by www.sreyas.in

മ്പോൾ നശിക്കുന്നതുപോലെ അവ നശിക്കുന്നില്ല എന്ന് ശ്രീ ശങ്കരൻ VI. X. 1 ന്റെ ഭാഷ്യത്തിൽ പറയുന്നു. [ദൃഷ്ടം ലോകേ ജലേ വീചിതരംഗഫേനബുദ്ബുദാദയ ഉത്ഥിതാഃ പുനഃ തദ്ഭാവം ഗതാ വിനഷ്ടാ ഇതി. ജീവാഃ തു തത് കാരണഭാവം പ്രത്യഹം ഗച്ഛന്തോഽപി സുഷുപ്തേ മരണപ്രളയയോശ്ച ന വിനശ്യന്തി.] അതുകൊണ്ട് സുഷുപ്തിയിൽ അനുഭവപ്പെട്ടതു് ജീവന്റെ ശരിയായ സ്വരൂപവും പ്രപഞ്ചത്തിന്റെ ആധാരവുമല്ലാതെ മറെറാന്നും തന്നെയല്ല എന്ന് സ്പഷ്ടമാണ്.

തത്ത്വമസിയുടെ അർത്ഥം ശ്രീ ശങ്കരൻ ഉപദേശസാഹസ്രിയിൽ വിശദീകരിച്ചിട്ടുണ്ട്. ഭാഗം 1, 93.

ശിഷ്യൻ: ഭഗവൻ, സുഷുപ്തിയിൽ ഞാൻ ചൈതന്യത്തേയോ മററുവല്ലതിനേയോ കുറിച്ച് ഒരിക്കലും ബോധവാനായിരുന്നില്ല. [ശിഷ്യഃ: ന ഹി കദാചിദ് ഭഗവൻ, സുഷുപ്തേ മയാ ചൈതന്യം വാന്യദ്വാ കിംചിദ് ദൃഷ്ടം.]

ഗുരു: അപ്പോൾ സുഷുപ്തിയിൽ നീ ബോധവാനായിരുന്നു, കാരണം ജ്ഞാനത്തെ നീ നിഷേധിക്കുന്നില്ല, വിഷയജ്ഞാനത്തെ മാത്രമേ നിഷേധിക്കുന്നുള്ളു. നിന്റെ ബോധം പരമമായ ജ്ഞാനമല്ലാതെ മറെറാന്നുമല്ലെന്നു ഞാൻപറഞ്ഞുകഴിഞ്ഞു. യാതൊരു ബോധത്തിന്റെ സാന്നിദ്ധ്യത്തിലാണോ നീ ''ഞാൻ ഒന്നിനെക്കുറിച്ചും ബോധവാനായിരുന്നില്ല'' എന്ന് (സുഷുപ്തിയിൽ വിഷയങ്ങളുടെ അസ്തിത്വം) നിഷേധിച്ചതു് അതാണ് നിന്റെ സ്വന്തം ആത്മാവായ ബോധം അഥവാ വിജ്ഞാനം. ഈ സാക്ഷിക്ക് തെളിവൊന്നും ആവശ്യമില്ല, എന്തുകൊണ്ടെന്നാൽ അതു നാശത്തെ പ്രാപിക്കാത്തതുകൊണ്ട് അതിന്റെ നിത്യത്വം സ്വതഃസിദ്ധമാണ്, തെളിവിനെ ആശ്രയിച്ചല്ല. സ്വതഃസിദ്ധമായ ആത്മാവിൽനിന്നും വ്യത്യസ്തമായ ഒരു ജ്ഞേയവസ്തുവിനെ അറിയാൻ മാത്രമേ തെളിവിന്റെ ആവശ്യമുള്ളു. [ഗുരുഃ: പശ്യൻ തർഹി സുഷുപ്തേ ത്വം, യസ്മാദ് ദൃഷ്ട

digitized by www.sreyas.in

മേവ പ്രതിഷേധസി ന ദ്രഷ്ടീം യാ തവ ദ്രഷ്ടിഃ തത് ചൈതന്യമിതി മയോക്തം. യയാ ത്വം വിദ്യമാനായ ന കിംചിദ് ദ്രഷ്ടമിതി പ്രതിഷേധസി സാ ദ്രഷ്ടിഃ ത്വച്ചൈതന്യം തഹ്റി സർവ്വത്ര അവ്യഭിചാരാത് കൂടസ്ഥനിത്യത്വം സിദ്ധം സ്വതഃ ഏവ, ന പ്രമാണാപേക്ഷം സ്വതഃസിദ്ധസ്യ ഹി പ്രമാതുഃ അന്യസ്യ പ്രമേയസ്യ പരിച്ഛിത്തിം പ്രതി പ്രമാണാപേക്ഷാ.]

## ഭൂമവിദ്യ

VII. XXII. 1., XXIII. 1., XXIV. 1. ഏതിൽ അല്ലെങ്കിൽ എവിടെ മററൊന്നിനെ കാണുന്നില്ലയോ, മററൊന്നിനെ കേൾക്കുന്നില്ലയോ, മററൊന്നിനെ അറിയുന്നില്ലയോ, അതിനെ ഭൂമാവ് അഥവാ അനന്തം എന്ന് XXIV.1-ൽ വിവരിച്ചിരിക്കുന്നു [യത്ര നാന്യത് പശ്യതി നാന്യത് ശൃണോതി, നാന്യത് വിജാനാതി സ ഭൂമാ.]

ഈ ഭൂമാവ് ബ്രഹ്മമാണെന്ന് ശ്രീ ശങ്കരൻ സൂത്രഭാഷ്യം I. III. 9-ൽ സ്ഥാപിച്ചിട്ടുണ്ട്. [അപി ച യേ ഭൂമ്നി ശ്രൂയന്തേ ധർമ്മാംസ്തേ പരമാത്മനി ഉപപദ്യന്തേ. 'യത്ര നാന്യത് പശ്യതി, നാന്യത് ശൃണോതി, നാന്യത് വിജാനാതി സ ഭൂമാ' ഇതി ദർശനാദിവ്യവഹാരാഭാവം ഭൂമ്നി അവഗമ്യതേ. പരമാത്മനി ചായം ദർശനാദിവ്യവഹാരാഭാവോഽവഗതഃ.]

ഈ ഭൂമാവ് സുഷുപ്തിയിലെ ശാന്തമായ ആത്മാവാണെന്നും (സംപ്രസാദനാണെന്നും) ശ്രീശങ്കരൻ ബൃഹദാരണ്യകോപനിഷത്തിലെ IV.III. 33 ൻെറ ഭാഷ്യത്തിൽ ഉറപ്പിച്ചു പറഞ്ഞിട്ടുണ്ട്. ഇപ്രകാരം മററ് ആനന്ദങ്ങൾ പടിപടിയായി ശതഗുണീഭവിച്ച് ഏകത്വത്തിൽ ലയിക്കുന്നതും വേദവിത്തുക്കൾക്ക് അനുഭവപ്പെടുന്നതും ആയ അത് 'സമ്പ്രസാദനെ'ന്നു പറയപ്പെടുന്ന പരമാനന്ദം മാത്ര

digitized by www.sreyas.in

മാണു്, കാരണം അതിൽ മററൊന്നിൻെറ കാണൽ കേഠം ക്കൽ മുതലായ പ്രതീതികഠം ഒന്നും അവശേഷിക്കുന്നില്ല. അതുകൊണ്ടു് അതു് ഭൂമാവാണു്, അനന്തമാണു്, അനശ്വര മാണു്, മററു് ആനന്ദങ്ങഠം അതിനു വിരുദ്ധവുമാണു്. [ഏവം ശതഗുണോത്തരവൃദ്ധ്യുപേതാ ആനന്ദാഃ യത്രൈ കതാം യാന്തി, യശ്ച ശ്രോത്രിയപ്രത്യക്ഷോഽതൈഷ ഏവ സമ്പ്രസാദലക്ഷണഃ പരമ ആനന്ദഃ. തത്ര ഹി നാന്യത് പശ്യതി, നാന്യത് ശൃണോതി, അതോ ഭൂമാ, ഭൂമത്വാദ മൃതഃ, ഇതരേ തദ്വിപരീതാഃ അത്ര ച ശ്രോത്രിയത്വാ- വൃജിനത്വേ തുല്യേ.] ബ്രഹ്മസൂത്രഭൂമാധികരണം-ഉപനിഷ ത്തുകളിലെ ഭൂമനും സമ്പ്രസാദവും പരമാത്മാവിനെയാണു് കുറിക്കുന്നതെന്നു് ബ്രഹ്മസൂത്രത്തിൻെറ 1. III. 8 ഭാഷ്യം സുവ്യക്തമാക്കുന്നു. ഭൂമാവു് എന്നതുകൊണ്ടു് പ്രാണനെ യല്ല, പരമാത്മാവിനെയാണു് അറിയേണ്ടതു്, എന്തുകൊ ണ്ടെന്നാൽ അതു് സമ്പ്രസാദനെയാണു് കുറിക്കുന്നതു്. സുഷുപ്ത്യവസ്ഥയിൽ സമ്യക്പ്രസാദത്തെ പ്രാപിക്കുന്ന തിനാൽ ആ അവസ്ഥയിലെ ആത്മാവാണു് സമ്പ്രസാദം. [പരമാത്മൈവേഹ ഭൂമാ ഭവിതും അഹ്തി, ന പ്രാണഃ – കസ്മാത് ? സമ്പ്രസാദാത് അധ്യുപദേശാത് – സമ്പ്രസാദ ഇതി സുഷുപ്തം സ്ഥാനം ഉച്യതേ, സമ്യക് പ്രസീദതി അസ്മിൻ ഇതി നിർവ്വചനാത്.]

സൂത്രം 1. III. 9 ൻെറ ഭാഷ്യം പ്രത്യേകിച്ചും വാദഗ തിയെ ഇങ്ങനെ ക്രോഡീകരിക്കുന്നു: 'വീണ്ടും ഭൂമൻെറ വിശേഷണങ്ങഠം പരമാത്മാവിനു് ചേരുന്നതാണു്. കാണൽ ആദിയായ എല്ലാ പ്രവൃത്തികളുടെയും അഭാവം ഈ വാക്കുകളിൽ കാണിച്ചിരിക്കുന്നു. ''എവിടെ മററൊ ന്നിനെ കാണുന്നില്ല, കേഠക്കുന്നില്ല, അറിയുന്നില്ല, അതാണു് ഭൂമൻ.'' പരമാത്മാവിലും കാണൽ ആദിയായ എല്ലാ പ്രവൃത്തികളുടെയും അഭാവം ദശിക്കപ്പെടുന്നു.'

digitized by www.sreyas.in

ബൃഹദാരണ്യകത്തിൽ, IV. V. 15-ൽ, ഒരു വാക്യമുണ്ട്. 'എല്ലാം ആത്മാവായിത്തീരുമ്പോൾ ആരെ ആർക്ക് കാണാൻ കഴിയും?' വീണ്ടും, കാണൽ ആദിയായ പ്രവൃത്തികളുടെ അഭാവത്തെക്കുറിച്ച് പരാമർശിക്കപ്പെട്ടിട്ടുള്ളതെല്ലാംതന്നെ ആത്മാവിൻെറ മുക്താവസ്ഥയെ കാണിക്കാൻവേണ്ടിയാണ്, പ്രാണൻെറ സ്വരൂപത്തെ വിശദീകരിക്കാൻവേണ്ടിയല്ല. എന്തുകൊണ്ടെന്നാൽ ആ ഭാഗം പരമാത്മാവിനെക്കുറിച്ച് പ്രതിപാദിക്കുന്നതാണ്. ആ അവസ്ഥയിലെ ആനന്ദത്തെക്കുറിച്ചുള്ള സൂചനയും ആത്മാവിൻെറ ആനന്ദസ്വരൂപത്തെ കാണിക്കാൻവേണ്ടിയാണ്. അതുകൊണ്ടാണ് ഇങ്ങനെ പറയപ്പെട്ടിരിക്കുന്നത്: ഇതാണ് പരമമായ ആനന്ദം. മററു ജീവികൾ ഈ ആനന്ദത്തിൻെറ ഒരു കണികയിൽ മാത്രമാണ് സ്ഥിതിചെയ്യുന്നത്. (ബൃ. ഉ. IV.III. 32) 'ഭൂമാ എന്നതു് ആനന്ദമാണ്, അന്തമുള്ളതിൽ ആനന്ദമില്ല, അനന്തമായതിൽ മാത്രമാണ് ആനന്ദം' എന്നീ വാക്കുകളിൽ ദുഃഖസമ്മിശ്രമായ എല്ലാ ആനന്ദങ്ങളെയും നിഷേധിച്ചശേഷം, ആനന്ദസ്വരൂപം തന്നെയായ ബ്രഹ്മത്തെ – അതായതു ഭൂമനെ – കാണിച്ചിരിക്കുന്നു. 'ഭൂമൻ എന്നതു് അനശ്വരമാണ്' എന്ന പ്രസ്താവവും പരമമായ കാരണത്തിലേക്ക് അതായത് പരമാത്മാവിലേക്കു നയിക്കുന്നു, എന്തുകൊണ്ടെന്നാൽ എല്ലാ പരിണാമങ്ങളും അനശ്വരമായ ഏതോ ഒന്നിനെ ആശ്രയിച്ചാണിരിക്കുന്നത്. 'ഇതൊഴിച്ചെല്ലാം നശ്വരമാണ്' എന്നും ശ്രുതി പറയുന്നു. അപ്രകാരംതന്നെ 'സദ്ഭാവത്വം, സ്വമഹിമാധിഷ്ഠിതത്വം, സർവ്വവ്യാപിത്വം, സർവ്വാത്മത്വം' എന്നിങ്ങനെ ശ്രുതി പരാമർശിക്കുന്നതായ വിശേഷണങ്ങളെല്ലാം പരമാത്മാവിനെസ്സംബന്ധിച്ചല്ലാതെ മററൊന്നിനുംതന്നെ യോജിപ്പിക്കാവുന്നതല്ല. അതിനാൽ ഭൂമാവ് പരമാത്മാവാണ് എന്നു തെളിയിക്കപ്പെട്ടുകഴിഞ്ഞു.

digitized by www.sreyas.in

## ദഹരവിദ്യ

ഭൂമിക്കടിയിൽ കുഴിച്ചിട്ട ഒരു നിധിയുടെ മുകളിൽ കൂടി അങ്ങോട്ടുമിങ്ങോട്ടും നടന്നാലും അതിനെക്കുറിച്ച് അജ്ഞനായ ഒരാൾക്ക് അതു കിട്ടാത്തതുപോലെ, ദിവസം തോറും സമസ്തജീവികളും ബ്രഹ്മലോകത്തേക്കു പോകുന്നുണ്ടെങ്കിലും അതിനെക്കുറിച്ചുള്ള നമ്മുടെ അജ്ഞതകാരണം നാം അതിൽനിന്നും വ്യതിചലിക്കുന്നു എന്നിങ്ങനെ അദ്ധ്യായം VIII. iii. 2 പറയുന്നു. [അഥ യേ ചാസ്യേഹ ജീവാ യേ ച പ്രേതാ യച്ചാന്യദിച്ഛന്ന ലഭതേ സർവ്വം തദത്ര ഗത്വാ വിന്ദതേഽത്ര ഹ്യസ്യൈതേ സത്യാഃ കാമാ അനൃതാപിധാനാസ്തദ്യഥാപി ഹിരണ്യനിധിം നിഹിതമക്ഷേത്രജ്ഞാ ഉപര്യുപരി സഞ്ചരന്തോ ന വിന്ദേയുരേവമേവേമാഃ സർവ്വാഃ പ്രജാ അഹരഹർഗ്ഗച്ഛന്ത്യ ഏതം ബ്രഹ്മലോകം ന വിന്ദന്ത്യനൃതേന ഹി പ്രത്യൂഢാഃ.] ശ്രീശങ്കരൻ തന്റെ ഭാഷ്യത്തിൽ ദിവസംതോറും എന്നതിനോട് സുഷുപ്തിയിൽ എന്നു കൂട്ടിച്ചേർക്കുകയും ബ്രഹ്മലോകമെന്നാൽ ബ്രഹ്മം തന്നെയാണെന്നു പറയുകയും ചെയ്യുന്നു. [ഏവമേവേമാ അവിദ്യാവത്യഃ സർവ്വാ ഇമാഃ പ്രജാ യഥോക്തം ഹൃദയാകാശാഖ്യം ബ്രഹ്മലോകം ബ്രഹ്മൈവ ലോകോ ബ്രഹ്മലോകസ്തമഹരഹഃ പ്രത്യഹം ഗച്ഛന്ത്യോഽപി സുഷുപ്തികാലേ ന വിന്ദന്തി ന ലഭന്തേ ഏഷോഽഹം ബ്രഹ്മലോകമാപന്നോഽസ്മ്യദ്യേതി. അനൃതേന ഹി യഥോക്തേന ഹി യസ്മാത് പ്രത്യൂഢാ ഹൃതാഃ സ്വരൂപാദവിദ്യാദിദോഷൈർബ്ബഹിരപകൃഷ്ടാ ഇത്യർത്ഥഃ.]

അടുത്ത മന്ത്രത്തിന്റെ ഭാഷ്യത്തിൽ ശ്രീശങ്കരൻ, 'ഏവംവിത് സ്വർഗ്ഗലോകമേതി' ഇപ്രകാരം അറിയുന്നവൻ സ്വർഗ്ഗലോകം പ്രാപിക്കുന്നു എന്ന വാക്യത്തിന്റെ പ്രാധാന്യത്തെ വിശദീകരിക്കുന്നു. എല്ലാ ജീവികളും സുഷുപ്തിയിൽ ബ്രഹ്മലോകത്തെ പ്രാപിക്കുന്നുണ്ടെങ്കിലും, ഈ

digitized by www.sreyas.in

കാര്യത്തെക്കുറിച്ച് ജാഗ്രദവസ്ഥയിൽ അറിയുന്നവൻ മാത്രമേ അതിനെ പ്രാപിച്ചതായി പറയാൻ കഴിയുകയുള്ളൂ. [യഥാ ജാനന്നജാനംശ്ച സർവ്വോ ജന്തുഃ സദ്ബ്രഹ്മൈവ തഥാപി തത്ത്വമസീതി പ്രതിബോധിതോ വിദ്വാൻ സദേവ നാന്യോഽസ്മീതി പ്രതിബോധിതോ വിദ്വാൻ സദേവ ന്യാനോഽസ്മീതി ജാനൻ സദേവ ഭവതി; ഏവമേവ വിദ്വാനവിദ്വാംശ്ച സുഷുപ്ത്യാ യദ്യപി സത്സംപദ്യതേ തഥാപ്യേവംവിദേവ സ്വർഗ്ഗലോകമേതീത്യുച്യതേ.]

4-ാം മന്ത്രം പറയുന്നു: സുഷുപ്തിയിലെ ശാന്തമായ ഈ ആത്മാവ് (സമ്പ്രസാദൻ) ഈ ശരീരത്തെ വിട്ട് പരംജ്യോതിസ്സിനെ പ്രാപിക്കുകയും സ്വസ്വരൂപത്തിൽ സ്ഥിതിചെയ്യുകയും ചെയ്യുന്നു. ഈ ആത്മാവാണ് അനശ്വരനും നിർഭയനുമായിട്ടുള്ളത്. ഇതാണ് ബ്രഹ്മം. ഈ ബ്രഹ്മത്തിന്റെ പേരാണ് സത്യം എന്നത്. [അഥ യ ഏഷ സമ്പ്രസാദോഽസ്മാച്ഛരീരാത്സമുത്ഥായ പരംജ്യോതിരുപസംപദ്യ സ്വേന രൂപേണാഭിനിഷ്പദ്യത ഏഷ ആത്മേതി ഹോവാചൈതദമൃതമഭയമേതദ് ബ്രഹ്മേതി. തസ്യ ഹ വാ ഏതസ്യ ബ്രഹ്മണോ നാമ സത്യമിതി.] ഇതിന്റെ ഭാഷ്യത്തിൽ ശ്രീശങ്കരൻ സമ്പ്രസാദമെന്ന വാക്കിന്റെ അർത്ഥത്തെ വിശദീകരിക്കുന്നു. ജാഗ്രത്സ്വപ്നാവസ്ഥകളിലെ ദുഃഖങ്ങളിൽ നിന്നും മാലിന്യങ്ങളിൽനിന്നും മുക്തമായ ആത്മാവാണ് അത്. എല്ലാ ജീവികളും ശുദ്ധസത്തയിൽ എത്തിച്ചേരുന്നതായ സുഷുപ്ത്യവസ്ഥയിൽ അതിനെ പ്രാപിക്കാം. [സുഷുപ്തികാലേ സ്വേനാത്മനാ സതാ സമ്പന്നഃ സൻ സമ്യക് പ്രസീദതീതി ജാഗ്രത്സ്വപ്നയോർവ്വിഷയേന്ദ്രിയസംയോഗജാതം കാലുഷ്യം ജഹാതീതി സമ്പ്രസാദശബ്ദോ യദ്യപി സർവ്വജന്തൂനാം സാധാരണസ്തഥാപ്യേവംവിത് സ്വർഗ്ഗലോകമേതീതി.]

സുഷുപ്തിയിൽ സമ്പ്രസാദം പ്രാപിക്കുന്ന പരംജ്യോതിസ്സ് പരമാത്മസ്വരൂപമായ ശുദ്ധബോധമാണെന്നു പറ

digitized by www.sreyas.in

യപ്പെടുന്നു. [പരം പരമാത്മലക്ഷണം വിജ്ഞപ്തിസ്വഭാവം ജ്യോതിരുപസംപദ്യ സ്വാസ്ഥ്യമുപഗമ്യേത്യേതത്.] ബ്രഹ്മമല്ലാതെ മറെറാന്നുമല്ലാത്തതിനാൽ ഇതിനെ സത്യമെന്നു പറയുന്നുവെന്നു് ശ്രീശങ്കരൻ കൂട്ടിച്ചേർക്കുന്നു: 'സത്യം ഹ്യവിതഥം ബ്രഹ്മ.'

വാസ്തവത്തിൽ ബ്രഹ്മമല്ല, ബ്രഹ്മത്തിൻെറ ഒരു പ്രതീതി മാത്രമാണു് സുഷുപ്തിയിൽ അനുഭവപ്പെടുന്നതു് എന്ന ആശയത്തെ ശ്രീശങ്കരനും ഉപനിഷത്തുകളും ഇപ്രകാരം മനഃപൂർവ്വം നിരസിച്ചിരിക്കുന്നു.

സുഷുപ്തിയിൽ പരിപൂർണ്ണശാന്തിയെ പ്രാപിച്ച ആത്മാവു് സ്വപ്നമൊന്നുംതന്നെ കാണുന്നില്ല എന്നു് VII. VI. 3 ൽ പഠിപ്പിക്കുന്നു. ആ അവസ്ഥയിൽ അതു് സ്വതേജസ്സുമായി ഏകത്വം പ്രാപിച്ചിരിക്കകൊണ്ടു് യാതൊരു പാപവും അതിനെ സ്പർശിക്കുന്നില്ല. [തദ്യത്രൈതത്സുപ്തഃ സമസ്തഃ സമ്പ്രസന്നഃ സ്വപ്നം ന വിജാനാത്യാസു തദാ നാഡീഷു സൃപ്തോ ഭവതി തം ന കശ്ചന പാപ്മാ സ്പൃശതി തേജസാ ഹി തദാ സമ്പന്നോ ഭവതി.] പാപം സ്പർശിക്കാതിരിക്കാനുള്ള കാരണം ആത്മാവു് സ്വരൂപാവസ്ഥിതനായതാണു് എന്നു ഭാഷ്യത്തിൽ പറയുന്നു. [തം സതാ സമ്പന്നം ന കശ്ചന കിഞ്ചിദപി ധർമ്മാധർമ്മരൂപഃ പാപ്മാ സ്പൃശതീതി സ്വരൂപാവസ്ഥിതത്വവത്തദാത്മനഃ.] സ്വരൂപാവസ്ഥിതി കൈവന്ന ഒരുവനെ പാപം സ്പർശിക്കാത്തതു് എന്തുകൊണ്ടാണു്? എല്ലാ ജീവരാശികളുമായി ഐക്യംപ്രാപിച്ചതുകൊണ്ടു് അതിനെ സ്പർശിക്കാൻ രണ്ടാമതൊന്നില്ല. ഭാഷ്യത്തിൽ പറയുന്ന വിശദീകരണം ഇതാണു്. [അവിഷയത്വാത്. അന്യോ ഹ്യന്യസ്യ വിഷയോ ഭവതി ന ത്വനന്യത്വം കേനചിത് കുതശ്ചിദപി സത്സമ്പന്നസ്യ] ആത്മാവു് സ്വസ്വരൂപത്തിൽനിന്നു ച്യുതനാവുന്നതും ബാഹ്യവിഷയങ്ങളെപ്പററി ബോധവാനാ

digitized by www.sreyas.in

കുന്നതും ജാഗ്രത്തിലാണ്. കാരണം അവിദ്യാകാമകർമ്മങ്ങളുടെ ബീജം ബ്രഹ്മവിദ്യകൊണ്ടു് ഭസ്മീകരിക്കപ്പെട്ടിട്ടില്ല. 6-ാം ഭാഗത്തിൽ നാം ഇതിനെ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. [സ്വരൂപപ്രച്യവനം സ്വാത്മനോ ജാഗ്രത്സ്വപ്നാവസ്ഥാംപ്രതി ഗമനം ബാഹ്യവിഷയപ്രതിബോധോ അവിദ്യാകാമകർമ്മബീജസ്യ ബ്രഹ്മവിദ്യാഹുതാശദാഹനിമിത്തമിത്യവോചാമ ഷഷ്ഠ ഏവ.]

## സമ്പ്രസാദവിദ്യ

അദ്ധ്യായം VIII. XI. 1. ഈ വിഭാഗത്തിൽ പ്രജാപതി ഇന്ദ്രന് തന്റെ അന്തിമോപദേശം താഴെപ്പറയുന്ന വാക്കുകളിൽ പകർന്നുകൊടുക്കുന്നു: ''ജീവൻ പരിപൂർണ്ണശാന്തിയിൽ മുഴുകി സുഷുപ്തിയെ പ്രാപിക്കുന്നതും സ്വപ്നരഹിതവുമായ സ്ഥാനം ഏതാണോ അതാണ് ആത്മാവ് – അതു് അമൃതമാണ്,അഭയമാണ്, ബ്രഹ്മമാണ്. [തദ്യത്രൈതത് സുപ്തഃ സമസ്തഃ സമ്പ്രസന്നഃ സ്വപ്നം ന വിജാനാത്യേഷ ആത്മേതി ഹോവാചൈതദമൃതമഭയമേതദ് ബ്രഹ്മേതി.]

സുഷുപ്തിയിൽ പരമസത്യത്തെ പ്രാപിക്കുന്നുവെന്ന് ആദ്യമായി കേൾക്കുമ്പോൾ മററെല്ലാവരും ചെയ്യാറുള്ളതുപോലെ ഇന്ദ്രനും തന്റെ പ്രതിഷേധത്തെ ഇങ്ങനെ പ്രകടിപ്പിച്ചു എന്നതു് കൗതുകകരമായി തോന്നാം. ''പൂജ്യഭഗവൻ, ഇപ്പോൾ അറിയുന്നതുപോലെ, 'ഇതു് ഞാനാണ്'' എന്ന് എന്നെപ്പററി ആ അവസ്ഥയിൽ ഞാൻ അറിഞ്ഞില്ല. ഈ ഭൂതങ്ങളെയും ഞാൻ തീരെ അറിഞ്ഞില്ല. അവിടെ എല്ലാം നാശത്തെ പ്രാപിച്ചു എന്നാണ് തോന്നിയതു്. ഇതിനെക്കുറിച്ചറിയുന്നതുകൊണ്ടു് ഒരു ഗുണവും ഞാൻ കാണുന്നില്ല.'' [നാഹ ഖല്വയമേവം ഭഗവൻ സമ്പ്രത്യാത്മാനം ജാനാത്യയമഹമസ്മീതി നോ ഏവേമാനി ഭൂതാനി വിനാശമേവാപീതോ ഭവതി നാഹമത്ര ഭോഗ്യം പശ്യാമീതി.] എന്നാൽ പ്രജാപതി മറുപടി പറഞ്ഞു: ''അതു്

digitized by www.sreyas.in

അങ്ങനെതന്നെയാണ്. ഇതേ സത്തയെ ഞാൻ നിനക്ക് വിവരിച്ചു തരാം.'' [ഏവം ത്വേവ ന ഭൂയോ വ്യാഖ്യാസ്യാമി]. VIII. XII. 1 ന്റെ ഭാഷ്യത്തിൽ ശ്രീശങ്കരൻ പറയുന്നു: ''പരമാർത്ഥസത്യമായ ആത്മാവിന്റെ ഏകത്വത്തെ ശൂന്യതയല്ലാതെ മററൊന്നുമല്ലെന്ന് ഇന്ദ്രനെപ്പോലെ തന്നെ വിശ്വസിക്കുന്നവർ, അവർ വേദത്തെ പ്രമാണമായി സ്വീകരിക്കുന്നുണ്ടെങ്കിൽപ്പോലും, ബാഹ്യവിഷയങ്ങളിൽ മുഴകി സംസാരത്തിൽ ചുററിത്തിരിയുന്നു. അപ്പോൾ, സ്വാഭാവികമായിത്തന്നെ ബാഹ്യവിഷയങ്ങളിൽ തല്പരരായവരെപ്പററി എന്തു പറയാനാണ്? അതുകൊണ്ട്, സ്നേഹബന്ധങ്ങളെയെല്ലാം ത്യജിച്ചിട്ടുള്ളവരും പരമഹംസപരിവ്രാജകന്മാരുടെ ആശ്രമത്തെ പ്രാപിച്ചവരും, വേദാന്തപഠനത്തിൽ വ്യാപൃതരുമായ പൂജ്യതമന്മാർ, പ്രജാപതിയാൽ ആവിഷ്കൃതമായ ഈ മാർഗ്ഗത്തെ മനസ്സിലാക്കുകതന്നെ വേണം. [തഥാന്യേ കർമ്മിണോ ബാഹ്യവിഷയാപഹൃതചേതസോ വേദപ്രമാണാ അപി പരമാർത്ഥസത്യമാത്മൈകത്വം വിനാശമിവേന്ദ്രവന്മന്യമാനാ ഘടീയന്ത്രവദാരോഹാവരോഹപ്രകാരൈരനിശം സംഭ്രമന്തി കിമന്യേ ക്ഷുദ്രജന്തവോ വിവേകഹീനാഃ സ്വഭാവത ഏവ ബഹിർവ്വിഷയാപഹൃതചേതസഃ. തസ്മാദിദം ത്യക്തസർവ്വബാഹ്യൈഷണൈരനന്യശരണൈഃ പരമഹംസപരിവ്രാജകൈഃ അത്യാശ്രമിഭിർവ്വേദാന്തവിജ്ഞാന പരൈരേവ വേദനീയം പൂജ്യതമൈഃ പ്രാജാപത്യം ചേമം സമ്പ്രദായമനുസരദ്ഭിരുപനിബദ്ധം പ്രകരണചതുഷ്ടയേന.]

VIII. XII 2 ഉം 3 ഉം, സമ്പ്രസാദനെ സൂചിപ്പിക്കുകയും, അതിന്റെ ശരീരവിസ്മൃതിയേയും പരംജ്യോതിഃപ്രാപ്തിയെയും സ്വസ്വരൂപസ്ഥിതിയെയും ഉറപ്പിച്ച് പറഞ്ഞു് അതിനെ ഉത്തമപുരുഷനെന്നു് വിശേഷിപ്പിക്കുകയും ചെയ്യുന്നു. അപ്രകാരംതന്നെ സുഷുപ്തിയിലെ ജീവൻ

digitized by www.sreyas.in

ഈ ശരീരാഭിമാനത്തെ വിട്ട്, പരംജ്യോതിസ്സിനെ പ്രാപിച്ച് സ്വസ്വരൂപത്തിൽ സ്ഥിതിചെയ്യുന്നു. അതാണ് ഉത്തമപുരുഷൻ. [ഏവമേവൈഷ സമ്പ്രസാദോഽസ്മാച്ഛരീരാത് സമുത്ഥായ പരം ജ്യോതിരുപസംപദ്യ സ്വേന രൂപേണാഭിനിഷ്പദ്യതേ സ ഉത്തമപുരുഷഃ.] ഭാഷ്യത്തിൽ സമ്പ്രസാദം മുക്തജീവനോടാണ് തുലനം ചെയ്യപ്പെട്ടിട്ടുള്ളത്. കയറിൽനിന്നും പാമ്പിൻെറ ആരോപണം പ്രകാശത്തിൻെറ സാന്നിദ്ധ്യംകൊണ്ട് നീക്കപ്പെടുന്നതുപോലെ, വിവേചനമാകുന്ന പ്രകാശത്തിൽ ആത്മാവ് സ്വസ്വരൂപത്തെ പ്രാപിച്ചതായി പറയപ്പെടുന്നു. ഈ അവസ്ഥയിൽ സമ്പ്രസാദൻ ക്ഷരത്തിനും അക്ഷരത്തിനും (നാശമുള്ളതിനും നാശമില്ലാത്തതിനും), വ്യാകൃതത്തിനും അവ്യാകൃതത്തിനും (വ്യക്തത്തിനും അവ്യക്തത്തിനും) ഉപരിയായ നിലയെ പ്രാപിക്കുകയും അപ്രകാരം അത് നിർവ്വചിക്കപ്പെടുകയും ചെയ്യുന്നു. സമ്പ്രസാദം സ്വസ്വരൂപത്തിൽ സ്ഥിതിചെയ്തുകൊണ്ട് സർവ്വഭൂതങ്ങളുടെയും ആത്മാവായി വർത്തിക്കുന്നുവെന്നും ഭാഷ്യം പറയുന്നു. 'സ സമ്പ്രസാദഃ സ്വേന രൂപേണ സ്വാത്മനി സ്വസ്ഥതയാ സർവ്വാത്മഭൂതഃ പശ്യേതി.' ഇപ്രകാരം സുഷുപ്തിയിലെ ശാന്തിസ്വരൂപനായ ആത്മാവിനും മുക്തജീവനും ഉപനിഷത്തുകൾ ഒരേ പദം ഉപയോഗിക്കുന്നു.

സുഷുപ്തിയിലെ ആത്മാവിൻെറ സമീപം രണ്ടാമതൊന്നില്ല എന്ന അവസ്ഥ മുക്തജീവനും തുല്യമായി ബാധകമാണെന്ന് പിന്നീട് അതേ സന്ദർഭത്തിൽ പറയുന്നു. "യദ്യപി സുഷുപ്തേ, തദുക്തം മുക്തസ്യാപി സർവ്വൈകത്വാദ് ദ്വിതീയാഭാവഃ." ഇപ്രകാരം ഛാന്ദോഗ്യോപനിഷത്തിലുടനീളം ബ്രഹ്മവിദ്യയെ പഠിപ്പിക്കുന്നത് സുഷുപ്ത്യനുഭവത്തെ ചൂണ്ടിയാണ്. സമ്പ്രസാദവിദ്യ ബ്രഹ്മവിദ്യതന്നെയാണ്.

digitized by www.sreyas.in

## 2 തൈത്തിരീയോപനിഷത്തു്.

(II. VI1I. 5 ൻെറ ഭാഷ്യം)

മററു വിഷയങ്ങളെയെല്ലാം മാററി ഒന്നിൽത്തന്നെ മനസ്സിൻെറ ഏകാഗ്രതയും ലയവും സംഭവിക്കുന്നതുകൊണ്ടുണ്ടാകുന്ന ജാഗ്രദവസ്ഥയിലെ അഗ്രഹണംപോലെയല്ല സുഷുപ്തിയിലെ അഗ്രഹണം എന്നു് ശ്രീശങ്കരൻ ഇതിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. കാരണം ഈ അവസ്ഥയിൽ പരിപൂൎണ്ണ അഗ്രഹണം സംഭവിക്കുന്നു. ജാഗ്രത്സ്വപ്നാവസ്ഥകളിൽ മററു വിഷയങ്ങളുടെ ഗ്രഹണം അവിദ്യ കാരണമാണു്, ജ്ഞാനോദയത്തിൽ അതു് അപ്രത്യക്ഷമാകുകയും ചെയ്യുന്നു. സുഷുപ്തിയിലെ അഗ്രഹണവും അവിദ്യകൊണ്ടാണെന്നു് പറയുകയാണെങ്കിൽ, നാം അല്ല എന്നു് പറയും; കാരണം ദ്വീതീയവസ്തുവിൻെറ അഗ്രഹണം ആത്മാവിൻെറ സ്വഭാവമാണു്; [സുഷുപ്തേഽഗ്രഹണമന്യാസക്തവദിതി ചേത് ? ന സൎവ്വാഗ്രഹണാത്. ജാഗ്രത്സ്വപ്നയോരന്യസ്യ ഗ്രഹണാത് സത്വമേവേതി ചേന്ന, അവിദ്യാകൃതത്വാജ്ജാഗ്രത്സ്വപ്നയോഃ, യദന്യഗ്രഹണം ജാഗ്രത്സ്വപ്നയോസ്തദവിദ്യാകൃതമവിദ്യാഭാവേഽഭാവാത്. സുഷുപ്തേരഗ്രഹണമപ്യവിദ്യാകൃതമിതി ചേത് ? ന, സ്വാഭാവികത്വാത്.] എന്തുകൊണ്ടെന്നാൽ ആത്മാവു് അദ്വിതീയമാണു്, ജാഗ്രത് സ്വപ്നാവസ്ഥകളിലെ ''എല്ലാം'' ആണു്. വിദ്യയും അവിദ്യയും മനസ്സുകൊണ്ടു് അറിയാൻ കഴിയുന്ന വിഷയങ്ങളാകയാൽ, അവയും ആത്മാവിൻെറ ധൎമ്മങ്ങളല്ലെന്നു് പിന്നീടു് ഇതേ സന്ദർഭത്തിൽ ഭാഷ്യം പറയുന്നു. മുൻപറഞ്ഞ വാക്യം പറയുന്നു: 'വിദ്യയും അവിദ്യയും ആത്മധൎമ്മങ്ങളാണെന്നു പറഞ്ഞാൽ നാമതിനെ നിഷേധിക്കുന്നു, കാരണം

digitized by www.sreyas.in

അവ വിഷയങ്ങളാണ്. ആകൃതിയും നിറവും മററുമെന്ന പോലെ, വിവേകാവിവേകങ്ങളും മനസ്സിൽ നേരിട്ട് അനുഭവപ്പെടുന്നു. നേരിട്ടു കണ്ടതായ രൂപം സാക്ഷിയുടെ ധർമ്മമല്ല. അപ്രകാരംതന്നെ 'ഞാൻ മൂഢനാണ്', 'എൻെറ അറിവ് വ്യക്തമല്ല' എന്നീ രൂപത്തിൽ അവിദ്യയും നമ്മുടെ അനുഭവത്തിൽ പ്രകടമാവുന്നു. അങ്ങനെ വിദ്യയും വിവേകവും നേരിട്ട് അനുഭവപ്പെടുന്നു. പിന്നെ ആത്മജ്ഞാനി ആത്മവിദ്യയെ മററുള്ളവക്ക് പകന്നുകൊടുക്കുന്നു. അങ്ങനെ മററുള്ളവർ അതിനെ മനസ്സിലാക്കുന്നു. അതിനാൽ വിദ്യയും അവിദ്യയും നാമരൂപങ്ങളാകുന്ന വിഭാഗത്തിൽ ഉൾപ്പെടുന്നു. ഈ നാമരൂപങ്ങൾ, രാപ്പകലുകൾ സൂര്യനിലെന്നപോലെ ആരോപിതങ്ങളാണ്, പരമാത്മത്തിൽ അതിൽ ഉള്ളവയല്ല.' [വിദ്യാവിദ്യയോ സ്വധർമ്മത്വമിതി ചേന്ന, പ്രത്യക്ഷത്വാത്. വിവേകാവിവേകൗ രൂപാദിവത് പ്രത്യക്ഷാവുപലഭ്യേതേ അന്തഃകരണസ്ഥൗ. ന ഹി രൂപസ്യ പ്രത്യക്ഷസ്യ സതോ ദ്രഷ്ടൃധർമ്മത്വം. അവിദ്യാ ച സ്വാനുഭവേന രൂപ്യതേ മൂഢോഽഹമവിവിക്തം മമ വിജ്ഞാനമിതി. തഥാ വിദ്യാവിവേകോഽനുഭൂയതേ. ഉപദിശന്തി ചാന്യേഭ്യ ആത്മനോ വിദ്യാം ബുധാഃ. തഥാ ചാന്യേഽവധാരയന്തി. തസ്മാന്നാമരൂപപക്ഷസ്യൈവ വിദ്യാവിദ്യേ നാമരൂപേ ച നാത്മധർമ്മൗ. "നാമരൂപയോർനിർവ്വഹിതാ തേ യദന്തരാ തദ്ബ്രഹ്മ." ഇതി ശ്രുത്യന്തരാത്. തേ ച പുനർനാമരൂപേ സവിതര്യഹോരാത്രേ ഇവ കല്പിതേ ന പരമാത്മതോ വിദ്യമാനേ.] സുഷുപ്തിയിൽ എന്നപോലെ സ്വാഭാവികാവസ്ഥയിൽ സ്ഥിതിചെയ്യുമ്പോൾ ആത്മാവ് ഇവയിൽനിന്നും മുക്തമാണ് എന്ന തീർപ്പ് ന്യായമായതാണ്; ആ അവസ്ഥയിൽ മനസ്സും അപ്രത്യക്ഷമാകുന്നു.

ഇവിടെ ഒരു പൂർവ്വപക്ഷം ഉന്നയിക്കപ്പെടാം: സുഷുപ്തിയിൽ ജീവൻ, ജഗത്ത്, ഈശ്വരൻ ആദിയായ അവിദ്യ

digitized by www.sreyas.in

യുടെ ചില പ്രത്യേകഭാവങ്ങൾ (തൂലാവിദ്യ) അപ്രത്യക്ഷമാകാമെങ്കിലും, അടിസ്ഥാനപരമായ അവിദ്യ (മൂലാവിദ്യ) നിലനില്ക്കാം. ജീവന്റെ സ്ഥൂലസൂക്ഷ്മശരീരങ്ങൾ ലയിക്കുകയോ അടങ്ങുകയോ ചെയ്തിട്ടുണ്ടാവാം, എന്നാൽ കാരണശരീരം തുടന്നും നിലനില്ക്കാം; നാമരൂപങ്ങളാകുന്ന വിക്ഷേപം അപ്രത്യക്ഷമാകാം, എന്നാൽ ആവരണം തുടന്നും നിലനില്ക്കാം; അതുകൊണ്ടാണ് സുഷുപ്തിയിൽ നാം ഒന്നും അറിയാത്തതു്.

ഈ പൂർവ്വപക്ഷത്തിനുള്ള സമാധാനം താഴെ പറയും പ്രകാരമാണ്. സുഷുപ്തിയിലെ അഗ്രഹണമെന്നും അജ്ഞാനമെന്നും പറയപ്പെടുന്ന കാണായ്കയേയും അറിയായ്കയേയും, ജാഗ്രത്സ്വപ്നങ്ങൾക്ക് നിദാനമായിരിക്കുന്ന, ആത്മാവിലെ ദ്വന്ദ്വാരോപണമാകുന്ന അവിദ്യയുമായി കൂട്ടിക്കുഴയ്ക്കുന്നതിനാലാണ് ഇതു സംഭവിക്കുന്നതു്. യുക്തിപരമായ വേദാന്തം ഈ അഗ്രഹണത്തെ നിഷേധിക്കുന്നില്ല. ഈ അഗ്രഹണം അദ്വൈതംകൊണ്ടാണെന്നു് അതു് പറയുന്നുവെന്നു മാത്രം; ഗ്രഹിക്കാനായി അവിടെ രണ്ടാമതൊരു വസ്തു ഇല്ല. മൂലാവിദ്യ, അഥവാ കാരണശരീരം അഥവാ ആവരണം എന്നു പറയപ്പെടുന്ന ഒരു ദ്വിതീയ വസ്തു അവിടെ ഉണ്ടായിരുന്നെങ്കിൽ, ആത്മബോധം നഷ്ടപ്പെടാത്ത സുഷുപ്ത്യവസ്ഥയിൽ, നാം എന്തുകൊണ്ടതറിഞ്ഞില്ല ? ആത്മാവിനു് തന്റെ ബോധസ്വരൂപം നഷ്ടപ്പെടുന്നില്ലെന്നു് തെളിയിച്ചുകഴിഞ്ഞു; അല്ലെങ്കിൽ, സുഷുപ്തിയിൽ നാം ഒന്നുമറിഞ്ഞില്ല എന്നു നമുക്കു് ഓക്കാൻ കഴിയുമായിരുന്നില്ല. ശമിച്ചുകഴിഞ്ഞ അവിദ്യയുടെ പരിണാമങ്ങളായ നാമരൂപങ്ങളെയാണ് കാണാതിരുന്നതു്, മൂലവസ്തുവായ മൂലാവിദ്യയേയോ കാരണശരീരത്തേയോ അല്ല എന്നു പറയുകയാണെങ്കിൽ, എന്തുകൊണ്ടു് അതിനെ അറിയാതിരിക്കണം എന്ന ചോദ്യം ചോദിക്കാം. ഒരു

digitized by www.sreyas.in

പശുവിനെ നില്ക്കുന്ന സമയത്തു് കാണാമെന്നും കിടക്കു
മ്പോഠം കാണാൻ കഴിയുകയില്ലെന്നും വരുമോ ? തിരകളെ
കാണാൻ കഴിയുമെന്നും എന്നാൽ തിരകഠം ശമിച്ച സമു
ദ്രത്തെ കാണാൻ കഴിയുകയില്ലെന്നും വരുമോ? വസ്തുക്കളെ
കാണാമെന്നും, അതേ വസ്തുക്കളെ നമ്മുടെ കാഴ്ചയിൽ
നിന്നും മറയ്ക്കുന്ന മറയെ കാണാൻ കഴിയുകയില്ലെന്നും
വരുമോ ? അവിദ്യ അഥവാ അജ്ഞാനം അതിൻെറ കാര
ണമായ ബീജരൂപത്തിലെങ്കിലും നിലനിന്നിരുന്നുവെ
ങ്കിൽ അതു് അറിയപ്പെടണമായിരുന്നു. അതുകൊണ്ടു്
സുഷുപ്തിയിൽ മൂലാവിദ്യയുടെ അഥവാ കാരണശരീര
ത്തിൻെറ അഥവാ ആവരണത്തിൻെറ ഉണ്മ, ജാഗ്രദവസ്ഥ
യിൽ ഊഹിക്കപ്പെടുക മാത്രമാണു് ചെയ്യുന്നതു്; അതു്
നേരിട്ടുള്ള അനുഭവത്തിനു് വിരുദ്ധവും അതുകൊണ്ടു്
യുക്തിക്കു് അസ്വീകാര്യവുമാണു്. അഗ്രഹണമെന്ന സംഗ
തിയെ അവിദ്യയോടു് കൂട്ടിക്കുഴച്ചിരിക്കുകയാണു്. അതു
കൊണ്ടാണു് മേൽപറഞ്ഞ തെററിദ്ധാരണ.

digitized by www.sreyas.in

## 3 പ്രശ്നോപനിഷത്ത്

ഈ ഉപനിഷത്തിൽ ബ്രഹ്മവിദ്യയെ കറിക്കുന്ന ഭാഗം നാലാമദ്ധ്യായത്തോടുകൂടി തുടങ്ങുന്നു (നാലാമത്തെ പ്രശ്നം അഥവാ ചോദ്യം). കഴിഞ്ഞ മൂന്നദ്ധ്യായങ്ങളിൽ അപരാ വിദ്യയെക്കറിച്ച് ചച്ച് ചെയ്തശേഷം, ഉപനിഷത്തുകൾ, മാഗ്ഗലക്ഷ്യങ്ങളിൽനിന്നു വ്യത്യസ്തവും, പ്രാണമനസ്സുകളിൽനിന്നു നിർമ്മുക്തവും, ഇന്ദ്രിയങ്ങൾക്ക് അജ്ഞാതവും, മംഗളകരവും, ശാന്തവും, പരിണാമരഹിതവും, ബാഹ്യാന്തരപ്രതിബിംബരഹിതവും, പുരുഷനെന്ന് അറിയപ്പെടുന്നതും, പരവിദ്യകൊണ്ടു് സാക്ഷാത്ക്കരിക്കാമെന്ന് പറയപ്പെടുന്നതുമായ പരമസത്യത്തെ ആവിഷ്കരിക്കാൻ ഉദ്ദേശിക്കുന്നു എന്ന പ്രസ്താവനയോടുകൂടി ശ്രീശങ്കരൻ ഈ വിഷയത്തെ അവതരിപ്പിക്കുന്നു. 'കസ്മിൻ സർവ്വേ സംപ്രതിഷ്ഠിതാഃ' എന്നതാണ് ചോദ്യം. ഇവയെല്ലാം പ്രതിഷ്ഠിതമായിരിക്കുന്നത് എന്തിലാണ്? ഗാർഗ്ഗ്യന്റെ ചോദ്യത്തിന് ഗുരുവായ പിപ്പലാദൻ ഇങ്ങനെ ഉത്തരം പറയുന്നു: 'ഇവയെല്ലാം (ഈ വിഷയപ്രപഞ്ചം മുഴുവൻ) മനസ്സെന്നു പറയുന്ന പരദേവനിൽ ഏകീഭവിക്കുന്നു. ആ കാരണംകൊണ്ടാണ് സുഷുപ്തിയെന്നു പറയുന്ന ആ അവസ്ഥയിൽ പുരുഷൻ കേൾക്കുകയോ, കാണുകയോ, മണക്കുകയോ, ആനന്ദിക്കുകയോ, വിസർജ്ജിക്കുകയോ, ചലിക്കുകയോ ചെയ്യാത്തതും. [തത്സർവ്വം പരേ ദേവേ മനസ്യേകീഭവതി. തേന തർഹ്യേഷ പുരുഷോ ന ശൃണോതി ന പശ്യതി ന ജിഘ്രതി ന രസയതേ ന സ്പൃശതേ നാഭിവദതേ നാദത്തേ നാനന്ദയതേ ന വിസൃജതേ നേയായതേ സ്വപിതീത്യാചക്ഷതേ.] ആ അവസ്ഥയിൽ പ്രാണങ്ങൾ അഥവാ ദൈഹികശക്തികൾ മാത്രമേ പ്രവ

digitized by www.sreyas.in

ത്തിക്കുന്നതായി പറയപ്പെടുന്നുള്ളു എന്ന് മൂന്നാമത്തെ മന്ത്രം പറയുന്നു. ഉദാനൻ ഒരു യാഗത്തിലെന്നപോലെ ഈ അവസ്ഥയിലെ യജമാനനെ ബ്രഹ്മത്തിലേയ്ക്ക് നയിക്കുന്നുവെന്ന് നാലാമത്തെ മന്ത്രത്തിൽ പറയുന്നു. പുരോഹിതൻ യജ്വാവിനെ സ്വർഗ്ഗത്തിലേയ്ക്ക് നയിക്കുന്നു. ജാഗ്രദവസ്ഥയിൽ അനുഭവിച്ചതും അനുഭവിക്കാത്തതുമായ വസ്തുക്കൾ സ്വപ്നപ്രപഞ്ചത്തിൽ ഉൾപ്പെടുന്നുവെന്നും പുരുഷന്റെ പരമതേജസ്സ് ആ അവസ്ഥയുടെ സാക്ഷിയായി പ്രകടീഭവിക്കുന്നുവെന്നും .അഞ്ചാമത്തെ മന്ത്രം പറയുന്നു. ആറാമത്തെ മന്ത്രം സുഷുപ്ത്യവസ്ഥയെ വിവരിക്കുന്നു. ജീവൻ ആത്മപ്രകാശംകൊണ്ട് അഭിഭൂതനായിത്തീരുമ്പോൾ, അവിടെ ഈ തേജസ്സ് സ്വപ്നമൊന്നുംതന്നെ കാണുന്നില്ല ഒരേപോലെയുള്ളതും എങ്ങും നിറഞ്ഞുനില്ക്കുന്നതുമായ ഒരു പ്രകാശം മാത്രമേ ഉള്ളൂ എന്നതിനാൽ ഒരു വിഷയത്തെ മറ്റൊന്നിൽനിന്നും തിരിച്ചറിയാൻ കഴിയുന്നില്ല. അപ്പോൾ ഈ ആനന്ദം ഇവിടെ ഈ ശരീരത്തിൽ ഉദിക്കുന്നു. [സ യദാ തേജസാഽഭിഭൂതോ ഭവത്യത്രൈവ ദേവഃ സ്വപ്നാന്ന പശ്യത്യഥ തദൈതസ്മിൻ ശരീര ഏതത് സുഖം ഭവതി.] ഭാഷ്യം വിശദീകരിക്കുന്നു: പിത്തം എന്ന നീരിനാൽ മനോവൃത്തികൾ തിരസ്കരിക്കപ്പെടുകയോ തടയപ്പെടുകയോ ചെയ്യുമ്പോൾ, മനോവൃത്തികൾ ഹൃദയത്തിലേയ്ക്ക് ഉപസംഹരിക്കപ്പെടുന്നു. വിഷയരൂപത്തിലുള്ള യാതൊരറിവുമില്ലാതെ, *മനസ്സ് ശരീരത്തിന്റെ എല്ലാ ഭാഗത്തും വ്യാപിക്കുമ്പോൾ, സുഷുപ്തിയെന്നു പറയുന്നത് സംഭവിക്കുന്നു. ദർശനകവാടങ്ങളെയെല്ലാം തേജസ്സ് തടഞ്ഞിരിക്കകൊണ്ടു മനസ്സാകുന്ന ഈ ദേവൻ സ്വപ്നമൊന്നും കാണുന്നില്ല. ഇപ്രകാരം ശരീരം മുഴുവൻ ബോധം വ്യാപിക്കുമ്പോൾ, അത് ശാന്തമായിത്തീരുന്നു; സുഷുപ്തിയിലെ ഈ ആനന്ദം സംഭവിക്കുന്നത് അപ്പോഴാണ്. ഇതിനും പുറമെ, അവിദ്യാകാമകർമ്മങ്ങളാൽ പരിമിതമാക്കപ്പെട്ട ഇന്ദ്രിയങ്ങളും മനസ്സും ഈ അവസ്ഥയിൽ പൂർണ്ണമായും ശമിക്കുന്നു എന്നും

* 'മനസ്സ്'' എന്നു പറയുന്നത് പരമാത്മാവിനെ ഉദ്ദേശിച്ചാണ്.

digitized by www.sreyas.in

പറയപ്പെടുന്നു. അവ അങ്ങനെ ശമിക്കുമ്പോാം, പരിമിതോപാധികൾ (ദേഹേന്ദ്രിയങ്ങൾ) കാരണം സ്വസ്വരൂപത്തിൽനിന്നും വ്യത്യസ്തമായി തോന്നപ്പെട്ട ആത്മാവ് അദ്വയവും ശിവവും ശാന്തവുമായിത്തീരുന്നു. [സ യദാ മനോരൂപോ ദേവോ യസ്മിൻ കാലേ സൗരേണ പിത്താഖ്യേന തേജസാ നാഡീശയേന സർവ്വതോഽഭിഭൂതോ ഭവതി തദാ സഹ കരണൈഃ മനസോ രശ്മയോ ഹൃദ്യുപസംഹൃതാ ഭവന്തി. യദാ മനോ ദാർവ്വഗ്നിവദ് വിശേഷവിജ്ഞാനരൂപേണ കൃത്സ്നം ശരീരം വ്യാപ്യാവതിഷ്ഠതേ തദാ സുഷുപ്തോ ഭവതി. അത്രൈതസ്മിൻ കാല ഏഷ മന ആഖ്യോ ദേവഃ സ്വപ്നാന്ന പശ്യതി ദർശനദ്വാരസ്യ നിരുദ്ധത്വാത് തേജസാ. അഥ തദൈതസ്മിൻ ശരീര ഏതത്സുഖം ഭവതി യദ്വിജ്ഞാനം നിരാബാധമവിശേഷേണ ശരീരവ്യാപകം പ്രസന്നം ഭവതീത്യർത്ഥഃ. ഏതസ്മിൻ കാലേഽവിദ്യാകാമകർമ്മനിബന്ധനാനി കാർയ്യകരണാനി ശാന്താനി ഭവന്തി. തേഷു ശാന്തേഷു ആത്മസ്വരൂപമുപാധിഭിരന്യഥാവിഭാവ്യമാനമദ്വയമേകം ശിവം ശാന്തം ഭവതി.] സായാഹ്നത്തിൽ പക്ഷികൾ അവയുടെ കൂടുകളിലേയ്ക്കു മടങ്ങുന്നതുപോലെ സമസ്തപ്രപഞ്ചവും പരമാത്മാവിലേയ്ക്കു മടങ്ങുന്നുവെന്ന് ഏഴാമത്തെ മന്ത്രം പറയുന്നു. [സ യഥാ സോമ്യ വയാംസി വാസോവൃക്ഷം സമ്പ്രതിഷ്ഠന്തേ ഏവം ഹ വൈ തത്സർവ്വം പര ആത്മനി സമ്പ്രതിഷ്ഠതേ.] എട്ടാമത്തെ മന്ത്രത്തിൽ, ഇന്ദ്രിയങ്ങളും ഇന്ദ്രിയവിഷയങ്ങളും അടക്കമുള്ള പ്രപഞ്ചം മുഴുവൻ പരമാത്മാവിലേയ്ക്കു് പ്രവേശിച്ചതായി പറയപ്പെടുന്നു. കാണുകയും, തൊടുകയും, കേൾക്കുകയും, മണക്കുകയും, രുചിക്കുകയും, ചിന്തിക്കുകയും അറിയുകയും ചെയ്യുന്ന സാക്ഷിയായ ജീവൻ, 'പുരുഷൻ' എന്നു പറയുന്ന ബോധരൂപമാണ്. അയാൾ പരമാത്മാവിൽ സമ്പ്രതിഷ്ഠിതനായിത്തീരുന്നു എന്ന് ഒമ്പതാമത്തെ മന്ത്രം പറയുന്നു. [ഏഷ ഹി ദ്രഷ്ടാ, സ്പ്രഷ്ടാ ശ്രോതാ രസയിതാ മന്താ ബോദ്ധാ കർത്താ വിജ്ഞാനാത്മാ പുരുഷഃ. സ പരേഽക്ഷര ആത്മനി

digitized by www.sreyas.in

സമ്പ്രതിഷ്ഠതേ.] ഭാഷ്യത്തിൽ സൂര്യന്റെ പ്രതിബിംബത്തിന് കാരണമായ ജലം വററുമ്പോഠം പ്രതിബിംബം സൂര്യനിലേയ്ക്കുതന്നെ പുനഃപ്രവേശിക്കുന്നതിനോടാണ് ആത്മാവിന്റെ ഈ പ്രവേശത്തെ ഉപമിച്ചിരിക്കുന്നത്. [സ ച ജലസൂര്യകാദി പ്രതിബിംബസ്യ സൂര്യാദിപ്രവേശവജ്ജഗദാധാരശേഷേ പരേഽക്ഷര ആത്മനി സമ്പ്രതിഷ്ഠതേ.] അവിദ്യയിൽനിന്നും മുക്തവും, രൂപരഹിതവും, ധമ്മരഹിതവും, പരിശുദ്ധവും, അനശ്വരവും, സത്യവും ആയി ആത്മവിത്തിനാൽ പ്രാപിക്കപ്പെട്ട അതു് പരമസത്തതന്നെയാണ് എന്നു പത്താമത്തെ മന്ത്രം ഉറപ്പിച്ചു പറയുന്നു. അപ്രകാരമുള്ളവൻ സവ്വജ്ഞനായിത്തീരുന്നു; അവൻ സവ്വവുമായിത്തീരുന്നു. പ്രാണേന്ദ്രിയങ്ങളോടും അവയുടെ വ്യക്തിബോധം രൂപംപൂണ്ട ദേവന്മാരോടുംകൂടി ജീവൻ സവ്വവ്യാപിയും സവ്വജ്ഞനുമായി സുഷുപ്തിയിൽ പുനർലയം പ്രാപിക്കുന്നതായ ആത്മജ്ഞാനഫലത്തെക്കുറിച്ചു് അടുത്ത മന്ത്രം ഉറപ്പിക്കുന്നു. ഈ അദ്ധ്യായത്തിന്റെ തുടക്കത്തിൽ പറയപ്പെട്ട സവ്വാത്മഭാവം അഥവാ പരവിദ്യയുടെ പരമലക്ഷ്യം ഇതാണ്.

സുഷുപ്തിയോടാണ്, മററൊരവസ്ഥയോടുമല്ല ഇവിടുത്തെ പരാമശം എന്നു് 6-ാം പ്രശ്നത്തിന്റെ മുഖവുരയിൽ ശ്രീശങ്കരനാൽ ഇപ്രകാരം ഉറപ്പിക്കപ്പെട്ടിട്ടുണ്ടു്. ജീവാത്മാവടക്കമുള്ള കാര്യകാരണപ്രപഞ്ചം മുഴുവൻ സുഷുപ്ത്യവസ്ഥയിൽ പരമാത്മാവിൽ പുനർലയം പ്രാപിക്കുന്നു എന്നു് മുൻപുതന്നെ പറഞ്ഞുകഴിഞ്ഞു. [സമസ്തം ജഗത് കാര്യകാരണലക്ഷണം സഹ വിജ്ഞാനാത്മനാ പരസ്മിന്നക്ഷരേ സുഷുപ്തികാലേ സമ്പ്രതിഷ്ഠിത ഇത്യുക്തം.] പ്രപഞ്ചം പ്രളയകാലത്തു് പരമാത്മാവിൽ വിലയിക്കുകയും സൃഷ്ടിയിൽ അതിൽനിന്നുതന്നെ ഉത്ഭവിക്കുകയും ചെയ്യുന്നുവെന്ന നിഗമനം ചൂണ്ടിക്കാണിക്കപ്പെട്ടുകഴിഞ്ഞു. [സാമത്ഥ്യാത് പ്രളയേഽപി തസ്മിന്നേവാക്ഷരേ സമ്പ്രതിഷ്ഠതേ ജഗത്തത ഏവോത്പദ്യത ഇതി ച സിദ്ധം ഭവതി.]

---

digitized by www.sreyas.in

# 4 ബൃഹദാരണ്യകോപനിഷത്ത്

ഈ ഉപനിഷത്തും അതിനുള്ള ശ്രീശങ്കരന്റെ ഭാഷ്യവും സുഷുപ്ത്യനുഭവത്തെ സുവിസ്തൃതമായി വിശകലനം ചെയ്തിരിക്കുന്നു. തുടക്കത്തിൽത്തന്നെ (II. i. 16) അജാതശത്രു ഗാർഗ്ഗ്യനോട്, അയാളെ ഉത്തേജിപ്പിക്കുവാനും അന്വേഷണോത്സുകനാക്കുവാനുംവേണ്ടി, സുഷുപ്ത്യനുഭവത്തിന്റെ സ്വരൂപത്തെക്കുറിച്ചു ചോദിക്കുന്നു. ഭാഷ്യത്തിൽ ശ്രീശങ്കരൻ അഭിപ്രായപ്പെടുന്നു: കർമ്മത്തിന്റെ ആകത്തുകയിൽനിന്നും കർത്താവിൽനിന്നും കർമ്മഫലത്തിൽനിന്നും മുക്തമായിരിക്കുമ്പോൾ, ഉണരുന്നതിനുമുൻപായിട്ടാണ് ആത്മാവ് ചൂണ്ടിക്കാണിക്കപ്പെടേണ്ടത്. ഉണരുന്നതിനു മുൻപ് (ഗാഢനിദ്രയിൽ), പുരുഷൻ പൂർവ്വകർമ്മഫലങ്ങളായ സന്തോഷം മുതലായവ യാതൊന്നുംതന്നെ ലേശംപോലും അറിയുന്നില്ല. അതുകൊണ്ട്, പൂർവ്വകർമ്മത്താൽ സ്പർശിക്കപ്പെടാത്തതിനാൽ, അതുതന്നെയാണ് ആത്മാവിന്റെ ശരിയായ സ്വരൂപമെന്ന് നാം മനസ്സിലാക്കുന്നു. ആത്മാവ് അതിന്റെ സ്വസ്വരൂപത്തിലായിരുന്നുവെന്നും, അതിൽനിന്നും ച്യുതനാവുമ്പോൾ മാത്രമേ പുനർജ്ജന്മത്തിനു വിധേയനായി സ്വസ്വരൂപവിരുദ്ധനായിത്തീരുന്നുള്ളുവെന്നും പഠിപ്പിക്കാൻവേണ്ടി, സ്തബ്ധനായിത്തീർന്ന ഗാർഗ്ഗ്യനെ ഉദ്ബുദ്ധനാക്കുന്നതിന് അജാതശത്രു ചോദിക്കുന്നു. പ്രാണവചനേന്ദ്രിയമനസ്സുകൾ എല്ലാം ലയിക്കുന്ന ഹൃദയാകാശത്തിൽ, ഈ വിജ്ഞാനമയപുരുഷൻ – വ്യക്തിബോധമുള്ളതിനാൽ ജീവൻ – ശയിക്കുന്നുവെന്ന് അജാതശത്രു II. i. 16 മന്ത്രത്തിൽ പറയുന്നു. അപ്പോൾ പുരുഷൻ സുഷുപ്തിയിൽ ലയിച്ചു എന്നു പറയപ്പെടുന്നു. ''ഏതത് പുരു

digitized by www.sreyas.in

ഷഃ സ്വപിതി നാമ.'' ജീവൻെറ സ്വരൂപത്തോട് തുല്യ മായ പരമാത്മാവ് എന്നാണ് ആകാശം എന്നതിന് ഇവി ടെ അർത്ഥമെന്ന് ഭാഷ്യം പറയുന്നു. സാധാരണ ആകാശ ത്തിലല്ല, ജനനമരണങ്ങൾക്കതീതവും സ്വസ്വരൂപവുമായ ആ പരമാത്മാവിൽ അതു ശയിക്കുന്നു, കാരണം അതിനാ ശ്രയമായി മററൊരു ശ്രുതിയുണ്ട്: ''ഹേ സോമ്യ, അപ്പോൾ അതു് സത്തിനോട്ട് ചേരുന്നു'' (ഛാ. ഉ. VI. viii. 1.) അതു് പരിമിതോപാധി (സൂക്ഷ്മശരീരം) ബന്ധംകൊണ്ട് ഉണ്ടായ വ്യക്തിഭാവത്തെ ഉപേക്ഷിക്കുകയും, രൂപരഹിത വും സ്വാഭാവികവുമായ പരമാത്മാവിൽ വർത്തിക്കുകയും ചെയ്യുന്നു എന്നാണ് ആശയം. [ആകാശശബ്ദേന പര ഏവ സ്വ ആത്മോച്യതേ, തസ്മിൻ സ്വേ ആത്മന്യാകാശേ ശേതേ സ്വാഭാവികേ/സാംസാരികേ. ന കേവല ആകാശ ഏവ, ശ്രുത്യന്തരസാമർത്ഥ്യാത് ''സതാ സോമ്യ തദാ സമ്പന്നോ ഭവതി'' ഇതി. ലിംഗോപാധിസംബന്ധകൃതം വിശേഷാത്മസ്വരൂപമുത്സൃജ്യ അവിശേഷേ സ്വാഭാവികേ ആത്മന്യേവ കേവലേ വർത്തത ഇത്യഭിപ്രായഃ.] കരണ ങ്ങൾ ഉപസംഹരിക്കപ്പെടുമ്പോൾ, ക്രിയാകാരകഫലങ്ങ ളായി രൂപം പ്രാപിക്കാതെ ആത്മാവ് സ്വാത്മാവിൽത്ത ന്നെ വിശ്രമിക്കുന്നു എന്ന് ചില വരികൾ കഴിഞ്ഞതിനു ശേഷം ഭാഷ്യം പറയുന്നു. (തസ്മാദുപസംഹൃതേഷു വാഗാ ദിഷു ക്രിയാകാരകഫലാത്മതാഭാവാത് സ്വാത്മസ്ഥ ഏവാത്മാ ഭവതീത്യവഗമ്യതേ.]

ജീവൻ ആനന്ദത്തിൻെറ പൂർണ്ണതയെ പ്രാപിക്കുന്നുവെ ന്ന് II. i. 19-ൽ പറയുന്നു. സുഷുപ്തിയിലെത്തുമ്പോൾ അയാൾ ഒന്നും അറിയുന്നില്ല...... വാസ്തവത്തിൽ യുവാവാ യാലും, മഹാരാജാവായാലും, മഹാബ്രാഹ്മണനായാലും, ആനന്ദത്തിൻെറ ഉച്ചകോടിയിൽ എത്തിക്കഴിഞ്ഞാൽ ശരിക്കും വിശ്രമിക്കുന്നതുപോലെ. [അഥ യദാ സുഷുപ്തോ ഭവതി യദാ ന കസ്യചന വേദ ...സ യഥാ കുമാരോ വാ

digitized by www.sreyas.in

മഹാരാജോ വാ മഹാബ്രാഹ്മണോ വാതിഘ്നീമാനന്ദസ്യ ഗത്വാ ശയീതൈവം ഏവൈഷ ഏതച്ഛേതേ.] 'സുഷുപ്തിയിൽ ജീവൻ അതിൻെറ സ്വാഭാവികമായ ശാന്തഭാവം സ്വീകരിക്കുമ്പോൾ, ജലമെന്നപോലെ, മററു വസ്തുക്കളോടുള്ള ചേർച്ച്കൊണ്ടുണ്ടാകുന്ന മാലിന്യത്തെ ഉപേക്ഷിക്കുന്നു' എന്നു് ഭാഷ്യം പിന്നീടു പറയുന്നു. ആഗ്രഹങ്ങളിൽനിന്നും ഉപരിയായതിനാലും ദുഃഖങ്ങളിൽനിന്നും മുക്തമായതിനാലും ആത്മാവിനു് ശരീരത്തോടു ബന്ധമൊന്നുമില്ലെന്നു് വീണ്ടും പറയപ്പെട്ടിട്ടുണ്ടു്. [യദാ യസ്മിൻ കാലേ സുഷുപ്തഃ സമ്പ്രസാദം സ്വാഭാവ്യം ഗതോ ഭവതി– സലിലമിവാന്യ കാലുഷ്യം ഹിത്വാ സ്വാഭാവ്യേന പ്രസീദതി...... ന ഹി സുഷുപ്തികാലേ ശരീരസംബന്ധോസ്തി. 'തീർണ്ണോ ഹി തദാ സർവ്വാഞ്ഛോകാൻ ഹൃദയസ്യ' ഇതി ഹി വക്ഷ്യതി. സർവ്വ സംസാരദുഃഖവിയുക്താ ഇയമവസ്ഥത്യത്ര ദൃഷ്ടാന്തഃ....... അയം സ്വാഭാവികേ സ്വേ ആത്മനി സർവ്വസംസാരധർമ്മാതീതോ വർത്തതേ സ്വാപകാല ഇതി.]

ഭാഷ്യത്തിൽ ഈ വിഭാഗത്തിൻെറ പ്രാധാന്യം ഇപ്രകാരം വിശദീകരിക്കപ്പെട്ടിരിക്കുന്നു. സുഷുപ്തിയിൽ ആത്മാവു് അതിൽനിന്നും വ്യത്യസ്തമായ ഒരു അന്യസ്ഥലത്തായിരുന്നില്ല, അതിൽനിന്നും വ്യത്യസ്തമായ ഒരു അന്യസ്ഥലത്തുനിന്നും വന്നതല്ല, അതിൽനിന്നും അന്യമായ ഒരു സാധനവും അതിനില്ല. പ്രാധാന്യം പിന്നെ എന്താണു് ? ആത്മാവു് സ്വാത്മാവിൽത്തന്നെയായിരുന്നു. ശ്രുതിയിലെ ഈ വരികൾ ഇതിനെ തെളിയിച്ചിട്ടുണ്ടു്. ''അതു് അതിൽത്തന്നെ ലയിക്കുന്നു' [ഛാ. ഉ. VI. viii. 1], 'സോമ്യ, അപ്പോൾ അതു് സത്തിനോടു് ഏകീഭവിക്കുന്നു' (Ibid), 'പരമാത്മാവിനാൽ സമ്പരിഷ്വക്തമായിത്തീന്നിരിക്കുന്നു' (ബൃ. IV. iii. 21), 'പരമാത്മാവിൽ വിശ്രമിക്കുന്നു' (പ്രശ്നം I. v. 7.) അതേ കാരണംകൊണ്ടു തന്നെ അതിൽനിന്നും വ്യത്യസ്തമായ ഒരു അന്യസ്ഥല

digitized by www.sreyas.in

ത്തുനിന്നല്ല അതു് വരുന്നതു്. ആത്മാവിനു പുറമെ മറെറാരു വസ്തു ഇല്ലാത്തതിനാൽ ''ഈ ആത്മാവിൽ നിന്നും'' എന്നിങ്ങനെ പാഠത്തിൽത്തന്നെ പറഞ്ഞിരിക്കുന്നു. [നായമാത്മാ അന്യോഽന്യത്രാഭൂദന്യോ വാ അന്യസ്മാദാഗതഃ സാധനാനന്തരം വാ ആത്മന്യസ്തി. കിം തർഹി? സ്വാത്മന്യേവാഭൂത് ''സ്വം (ആത്മാനം) അപീതോ ഭവതി,'' ''സതാ സോമ്യ തദാ സമ്പന്നോ ഭവതി,'' ''പ്രാജ്ഞേനാത്മനാ സമ്പരിഷ്വക്തഃ, ''പര ആത്മനി സമ്പ്രതിഷ്ഠിതേ'' ഇത്യാദി ശ്രുതിഭ്യഃ. അത ഏവ നാന്യോഽന്യസ്മാദാഗച്ഛതി. തത് ശ്രുത്യൈവ പ്രദശ്യതേ 'അസ്മാദാത്മനഃ' (അടുത്ത ബ്രാഹ്മണത്തിൽ) ഇതി. ആത്മവ്യതിരേകേണ വസ്ത്വന്തരാഭാവാത്.]

II. i. 20-ൽ ഉപനിഷത്തു വീണ്ടും പറയുന്നു: സുഷുപ്തിയിലെ ഈ ആത്മാവിൽനിന്നാണു് എല്ലാ പ്രാണശക്തികളും, എല്ലാ പ്രപഞ്ചങ്ങളും, എല്ലാ ദേവന്മാരും, എല്ലാ ഭൂതങ്ങളും ഉത്ഭവിക്കുന്നതു്. പ്രാണശക്തികളുടെയെല്ലാം ആധാരവും, സമസ്തപ്രപഞ്ചത്തിൻെറയും ഉത്ഭവസ്ഥാനവുമായ സാകാരനായ ഈശ്വരനും വാസ്തവത്തിൽ സ്ഥിതി ചെയ്യുന്നതു് നിരാകാരമായ ആത്മാവിലാണു്. (സുഷുപ്തിയിൽ പ്രകാശിക്കുന്ന) പരമമായ സത്യത്തിലാണു്. [സ യഥോർണ്ണനാഭിസ്തന്തുനോച്ചരേദ്യഥാഗ്നേഃ ക്ഷുദ്രാ വിസ്ഫുലിംഗാ വ്യുച്ചരന്ത്യേവമേവാസ്മാദാത്മനഃ സവേ പ്രാണാഃ സർവ്വേ ലോകാഃ സർവ്വേ ദേവാഃ സർവ്വാണി ഭൂതാനി വ്യുച്ചരന്തി തസ്യോപനിഷത് സത്യസ്യ സത്യമിതി പ്രാണാ വൈ സത്യം തേഷാമേഷ സത്യം.]

അടുത്തതായി നാം IV. iii. 18 ലേയ്ക്കെത്തുന്നു. ആത്മാവു് മുക്തമാണെന്നു് ജാഗ്രത്സ്വപ്നസുഷുപ്തികളാകുന്ന മൂന്നവസ്ഥകളെ തെളിയിക്കുന്നതായി അവയുടെ വിശദീകരണത്തെക്കുറിച്ചുള്ള മുഖവുരയിൽ പറയപ്പെട്ടിരിക്കുന്നു.

digitized by www.sreyas.in

'ആത്മാവു് ബന്ധരഹിതമാണെന്നു് നമുക്കെങ്ങനെ അറിയാം ? എന്തുകൊണ്ടെന്നാൽ അനുക്രമം ജാഗ്രത്തിൽ നിന്നും സ്വപ്നാവസ്ഥയിലേയ്ക്കും, ഇതിൽനിന്നും ഗാഢ സുഷുപ്ത്യവസ്ഥയിലേയ്ക്കും, അതിൽനിന്നും വീണ്ടും സ്വപ്നാ വസ്ഥയിലേയ്ക്കും, പിന്നെ ജാഗ്രത്തിലേയ്ക്കും, വീണ്ടും സ്വപ്നാവസ്ഥയിലേയ്ക്കും നിരന്തരമായി സഞ്ചരിച്ചുകൊ ണ്ടിരിക്കുന്നു എന്നപോലെ തോന്നുന്നതിനാൽ, ഈ മൂന്നവ സ്ഥകളിൽനിന്നും ഭിന്നമാണു് അതെന്നു് ഇതു തെളിയി ക്കുന്നു.' മൂന്നവസ്ഥകളിലും മാറി മാറി സഞ്ചരിക്കുന്നതു കൊണ്ടു് സ്വയംപ്രകാശനായ ആത്മാവു് ദേഹേന്ദ്രിയവ്യ തിരിക്തനും കാമകർമ്മനിവൃത്തനുമാണെന്നു് മുൻപറഞ്ഞ അദ്ധ്യായങ്ങളിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്. ഈ സാപേ ക്ഷകധർമ്മങ്ങൾ (മൂന്നവസ്ഥകൾ) അതിൻെറ സ്വന്തമല്ല. അതിൻെറ വ്യവഹാരം പരിമിതോപാധികൾ കാരണ മാണു്, അജ്ഞതകൊണ്ടു് ആരോപിക്കപ്പെട്ടതുമാണു്. ഈ ഖണ്ഡികയുടെ മുഴുവൻ രത്നച്ചുരുക്കം ഇതാണെന്നു പറയപ്പെ ടുന്നു. അവിടെ ജാഗ്രത്‌സ്വപ്നസുഷുപ്തികളാകുന്ന മൂന്നവ സ്ഥളെ കൂട്ടിച്ചേർത്തു കാണിച്ചിട്ടില്ല, വേറേ വേറെയാണു് വിവരിക്കപ്പെട്ടിരിക്കുന്നതു്. ഉദാഹരണമായി ജാഗ്രദവ സ്ഥയിൽ, അജ്ഞതകാരണം ആത്മാവു് സംഗത്തോടും മൃത്യുവിനോടും (കർമ്മത്തോടും) ശരീരേന്ദ്രിയങ്ങളോടും ബന്ധപ്പെട്ടപോലെ കാണിക്കപ്പെട്ടിരിക്കുന്നു; സ്വപ്നാവ സ്ഥയിൽ അതു് കാമങ്ങളോടു് ബന്ധപ്പെട്ടും എന്നാൽ മൃത്യു ഭാവത്തിൽനിന്നും മുക്തമായും കാണപ്പെടുന്നു; ഗാഢസുഷു പ്ത്യവസ്ഥയിൽ അതു് പരിപൂർണ്ണശാന്തവും നിസ്സംഗവും ആയ ഭാവത്തിലാണു്; ഈ നിസ്സംഗത്വം അതിൻെറ പ്രത്യേകതയാണു്. നാം ഈ ഖണ്ഡികകളെയെല്ലാം യോജി പ്പിച്ചു നോക്കുകയാണെങ്കിൽ അതിൻെറ ഫലം ആത്മാവു് സ്വാഭാവികമായി നിത്യമുക്തബുദ്ധപരിശുദ്ധമാണു് എ ന്നതാണു്. ഈ സമഗ്രമായ കാഴ്ചപ്പാടു് ഇനിയും കാണിച്ച

digitized by www.sreyas.in

കഴിഞ്ഞിട്ടില്ല അതുകൊണ്ടാണ് അടുത്ത ഖണ്ഡിക. ഗാഢ നിദ്രയിൽ മാത്രമേ ആത്മാവ് അപ്രകാരമായിത്തീരുന്നുള്ളു വെന്നു് പിന്നീട് പ്രതിപാദിക്കപ്പെടും. 'അതിൻെറ ആ രൂപം കാമത്തിന്നതീതവും പാപഭയങ്ങളിൽനിന്നും മുക്ത വുമാണു്.' അതു് അപ്രകാരം അതായതു് നിസ്തുലം ആയ തുകൊണ്ടാണു് ആത്മാവ് ഈ അവസ്ഥയെ പ്രാപിക്കാൻ ഇച്ഛിക്കുന്നതു്. [സുഷുപ്തേ പുനഃ സമ്പ്രസന്നോ അസങ്ഗോ ഭവതീതി അസങ്ഗതാപി ദൃശ്യതേ. ഏകവാക്യതയാ രൂപസംഹ്രിയമാണം ഫലം നിത്യമുക്തബുദ്ധശുദ്ധസ്വഭാവ താസ്യ നൈകത്ര പുഞ്ജീകൃത്യ പ്രദർശിതാ ഇതി തത് പ്രദ ർശനായ കണ്ഡികാ ആരഭ്യതേ. സുഷുപ്തേ ഹ്യേവംരൂപ താസ്യ വക്ഷ്യമാണാ "തദ്വാ അസ്യൈതദതിച്ഛന്ദാ അപഹതപാപ്മാഭയം രൂപം" ഇതി, യസ്മാദേവം രൂപം വിലക്ഷണം സുഷുപ്തം പ്രവിവിക്ഷ്യതി. ]

സുഷുപ്ത്യവസ്ഥയിൽ ആത്മാവ് കാമങ്ങളിൽനിന്നും സർവ്വവിധ വിഷയദർശനങ്ങളിൽനിന്നും – അതായതു് ശ്രീശങ്കരൻെറ മതമനുസരിച്ച്, ജാഗ്രദവസ്ഥകൂടി ഉൾപ്പെ ടുന്ന സ്വപ്നം – മുക്തമാണെന്നു് 19–ാമത്തെ മന്ത്രം പറയുന്നു. [യത്ര സുപ്തോ ന കഞ്ചന കാമം കാമയതേ ന കഞ്ചന സ്വപ്നം പശ്യതി.] ഈ അവസ്ഥയിൽ ആത്മാവ് സർവ്വ സംസാരധർമ്മങ്ങളിൽനിന്നും വിലക്ഷണവും ക്രിയാകാരക ഫലജന്യമായ ആയാസം ഇല്ലാത്തതുമാണെന്നു് ഭാഷ്യ ത്തിൽ പറയപ്പെട്ടിരിക്കുന്നു. [സർവ്വസംസാരധർമ്മവില ക്ഷണം സർവ്വക്രിയാകാരകഫലായാസശൂന്യം സ്വമാ ത്മാനം പ്രവിശതി. ]

അടുത്ത (20) മന്ത്രത്തിൻെറ മുഖവുര വളരെ പ്രാധാന്യ മുള്ളതാണു്. ഈ മൂന്നവസ്ഥകളിലും അവിദ്യ ആത്മാവി നോടു് ചേൎന്നിരിക്കുന്നുണ്ടെങ്കിൽ, ആത്മാവ് അതിൽ നിന്നും ഒരിക്കലും മുക്തമല്ലെന്നും മോക്ഷം അസാദ്ധ്യമാകു

digitized by www.sreyas.in

മെന്നും വന്നുകൂടും. അതിനാൽ, ആത്മാവു് അവിദ്യയിൽ നിന്നും മുക്തമാണു് എന്നു് തെളിയിക്കുന്ന ഒരനുഭവമെങ്കിലും നമ്മുടെ ജീവിതത്തിൽ ഉണ്ടു് എന്നു കാണിക്കേണ്ടതു് ആവശ്യമാണു്. അവിടെ മാത്രമേ ആത്മാവു് അതിന്റെ സ്വസ്വരൂപത്തിൽ തെളിഞ്ഞുനില്ക്കുന്നുള്ളു. സംസാരധർമ്മങ്ങളിൽനിന്നുള്ള ഈ മുക്തി അതിന്റെ (ആത്മാവിന്റെ) സ്വരൂപമാണെങ്കിൽ, സംസാരധർമ്മങ്ങൾ അതല്ലാത്ത ഉപാധികൾമൂലമാണെന്നു വന്നുകൂടുന്നു. ഈ അവിദ്യ ആത്മാവിനു് സ്വാഭാവികമായുള്ളതാണോ, അതോ കാമകർമ്മാദികൾപോലെ ആഗന്തുകം (വന്നുംപോയുംകൊണ്ടിരിക്കുന്നതു്) മാത്രമാണോ ? ആഗന്തുകം മാത്രമാണെങ്കിൽ മുക്തി സാദ്ധ്യമാണു്. എങ്കിൽ, അതു് ആഗന്തുകമാണെന്നു് തെളിയിക്കുന്നതിനു് ഏതെങ്കിലും വസ്തുതകൾ ഉണ്ടോ ? അതല്ലെങ്കിൽ അവിദ്യ എങ്ങനെയാണു് ആത്മാവിനു് സ്വാഭാവികമല്ലാതിരിക്കുന്നതു്? സകല അനർത്ഥങ്ങൾക്കും ബീജമായ അവിദ്യയുടെ ശരിയായ സ്വരൂപത്തെ തെളിയിക്കാനാണു് അടുത്ത ഖണ്ഡിക തുടങ്ങുന്നതു്. [യദ്യസ്യായം സ്വഭാവഃ – സർവ്വസംസാരധർമ്മശൂന്യതാ, പരോപാധിനിമിത്തം ചാസ്യ സംസാരധർമ്മിത്വം, യന്നിമിത്തം ചാസ്യ പരോപാധികൃതം സംസാരധർമ്മിത്വം, സാ ചാവിദ്യാ. തസ്യ അവിദ്യായാഃ കിം സ്വാഭാവികത്വം ? ആഹോസ്വിത് കാമകർമ്മാദിവദാഗന്തുകത്വം ? യദി ചാഗന്തുകത്വം, തതോ വിമോക്ഷ ഉപപദ്യതേ, തസ്യാശ്ചാഗന്തുകത്വേ കോപപത്തിഃ ? കഥം വാ ആത്മധർമ്മോഽവിദ്യാ ? ഇതി സർവ്വാനർത്ഥബീജഭൂതായാ അവിദ്യായാഃ സതത്ത്വാവധാരണാർത്ഥം പരാ കണ്ഡികാ ആരഭ്യതേ. ]

ഇവിടെ അവിദ്യ ആഗന്തുകമാണു്, വന്നുംപോയുമിരിക്കുന്നതാണു് എന്നു പറഞ്ഞിരിക്കുന്നു. അതു് അനാദിയാണു്, അതായതു് തുടക്കമില്ലാത്തതാണു് എന്നു പറയുമ്പോൾ അതിന്റെ തുടക്കം കണ്ടുപിടിക്കാൻ നമുക്കു്

digitized by www.sreyas.in

പററില്ല എന്നാണ് അതിനർത്ഥം; കാരണം തുടക്കം എന്നതു് കാലത്തെ കുറിക്കുന്നു. കാലം അവിദ്യയുള്ളതായ ജാഗ്രത്തിൽ മാത്രമേ അനുഭവപ്പെടുന്നുള്ളൂ. കാലബോധം അവിദ്യയിൽപ്പെടുന്നു, ഈ അർത്ഥത്തിൽ മാത്രമേ അവിദ്യ തുടക്കമില്ലാത്തതാണെന്നു പറയാൻ കഴിയുകയുള്ളൂ. മൂലാവിദ്യ എന്ന തത്വത്തിൻെറ നിഷേധമാണ് ഈ ഖണ്ഡികയിൽ സൂചിപ്പിച്ചിരിക്കുന്നതു്. അവിദ്യ വരുകയും (ജാഗ്രത്സ്വപ്നാവസ്ഥകളിലെന്നപോലെ) പോവുകയും (സുഷുപ്തിയിലെന്നപോലെ) ചെയ്യുന്നുണ്ടെങ്കിൽ മാത്രമേ മോക്ഷം സാദ്ധ്യമാവുകയുള്ളൂ.

20-ാമത്തെ മന്ത്രം വിദ്യയുടെയും അവിദ്യയുടെയും സ്വഭാവത്തെയും മനുഷ്യബോധത്തിനുയരാൻ കഴിയുന്ന അത്യുന്നതമണ്ഡലത്തെയും സൂചിപ്പിക്കുന്നു. 'തന്നെ കൊല്ലുന്നുവെന്നും, പരാജയപ്പെടുത്തുന്നുവെന്നും, ആന ഓടിക്കുന്നുവെന്നും, കുഴിയിൽ വീഴുന്നുവെന്നും, ജാഗ്രത്തിൽ കണ്ട ഭയജനകമായ ഏതെങ്കിലും വസ്തുവിനെ കാണുന്നുവെന്നും മററും മററും സ്വപ്നത്തിൽ തോന്നുന്നതു് അവിദ്യകാരണമാണ് എന്നാണ് കരുതപ്പെടുന്നതു്. അതുപോലെ താൻ ഒരു ഈശ്വരനോ രാജാവോ ആണ് അഥവാ "ഇതെല്ലാമാണ്" എന്നും മററും അയാൾ ചിന്തിക്കുമ്പോൾ അതയാളുടെ അത്യുന്നതമായ ലോകമോ ബോധമണ്ഡലമോ ആണ്.' (അഥ യത്രൈനം ഘ്നന്തീവ ജിനന്തീവ ഹസ്തീവ വിച്ഛായയതി ഗർത്തമിവ പതതി യദേവ ജാഗ്രദ്ഭയം പശ്യതി തദത്രാവിദ്യയാ മന്യതേഽഥ യത്ര ദേവ ഇവ രാജേവാഹമേവേദം സർവ്വോഽസ്മീതി മന്യതേ സോഽസ്യ പരമോ ലോകഃ.) ഭാഷ്യം പറയുന്നു: അജ്ഞാനം നീക്കപ്പെടുകയും ജ്ഞാനം പരിപൂർണ്ണതയെ പ്രാപിക്കുകയും ചെയ്യുമ്പോൾ മോക്ഷത്തിൻെറ അപരനാമമായ സർവ്വാത്മഭാവത്തെ അയാൾ പ്രാപിക്കുന്നു. അതായതു് ആത്മാവിൻെറ സ്വയം പ്രകാശംപോലെതന്നെ ജ്ഞാനത്തിൻെറ ഫലവും

digitized by www.sreyas.in

നേരിട്ട് അനുഭവപ്പെടുന്നു. അതുപോലെ അജ്ഞാനം വർദ്ധിക്കുകയും ജ്ഞാനം അപ്രത്യക്ഷമാവുകയും ചെയ്യുമ്പോൾ "തന്നെ കൊല്ലുകയോ പരാജയപ്പെടുത്തുകയോ ഒക്കെ ചെയ്യുന്നതു് അയാൾക്കു് തോന്നുന്നതു"പോലെയുള്ള അജ്ഞാനഫലങ്ങൾ സ്വപ്നത്തിൽ നേരിട്ടറിയുന്നു. ഇപ്രകാരം സമഷ്ടിഭാവവും വ്യഷ്ടിഭാവവും ആയിട്ടുള്ള ചേർച്ചയാണു് ജ്ഞാനത്തിന്റെയും അജ്ഞാനത്തിന്റെയും ഫലങ്ങൾ. പരിശുദ്ധജ്ഞാനംകൊണ്ടു് ഒരാൾ സർവ്വാത്മഭാവത്തെയും അജ്ഞാനംകൊണ്ടു് വ്യക്തിത്വഭാവത്തെയും അതായതു് മറ്റൊന്നിൽനിന്നും വ്യത്യസ്തമാണെന്ന ഭാവത്തെയും പ്രാപിക്കുന്നു. തന്നിൽനിന്നും വ്യത്യസ്തമായ വസ്തുക്കളുമായി എല്ലാപ്പോഴും സംഘട്ടനത്തിലായതുകൊണ്ടു് അയാൾ കൊല്ലപ്പെടുകയോ കീഴടക്കപ്പെടുകയോ പിൻതുടരപ്പെടുകയോ ചെയ്യുന്നതായി തോന്നുന്നു. അജ്ഞാനഫലങ്ങളായ പരിമിതവസ്തുക്കൾ അയാളിൽനിന്നും വ്യത്യസ്തമായിരിക്കുന്നതുകൊണ്ടാണു് ഇതെല്ലാം സംഭവിക്കുന്നതു്. അയാൾ 'എല്ലാ'മാണെങ്കിൽ അയാളിൽനിന്നും വ്യത്യസ്തമായി സംഘട്ടനത്തിനു് എന്തു വസ്തുവാണുള്ളതു്? ആരാലാണു് അയാൾ കൊല്ലപ്പെടുകയോ കീഴടക്കപ്പെടുകയോ പിൻതുടരപ്പെടുകയോ ചെയ്യുക? അതിനാൽ അജ്ഞാനത്തിന്റെ സ്വഭാവം ഇതാണു് തെളിയിക്കുന്നതു്: അതു് അപരിമിതത്തെ പരിമിതമാക്കുകയും ഇല്ലാത്തതിനെ ഉള്ളതായി കാണിക്കുകയും ആത്മാവിനെ പരിമിതമാക്കി കാണിക്കുകയും ചെയ്യുന്നു. അതുകൊണ്ടു്, താൻ പരിച്ഛിന്നനാക്കപ്പെട്ടതു് യാതൊന്നിൽനിന്നാണോ അതിനെ പ്രാപിക്കാനുള്ള ആഗ്രഹമുണ്ടാവുകയും ഫലപ്രാപ്തിക്കുതകുന്ന പ്രവൃത്തിക്കു് ഇതു് അയാളെ പ്രേരിപ്പിക്കുകയും ചെയ്യുന്നു. ഈ ഖണ്ഡികയുടെ മുഴുവൻ രത്നച്ചുരുക്കം ഇതാണു്.

digitized by www.sreyas.in

വിദ്യാവസ്ഥയിലെ സർവ്വാത്മഭാവം സുഷുപ്ത്യവസ്ഥയിലെ സർവ്വാത്മത്വത്തിന്റെ ഒരു പ്രതിബിംബം മാത്രമാണ്. രണ്ടും തമ്മിലുള്ള വ്യത്യാസം അനുഭവവും ജ്ഞാനവും തമ്മിലുള്ള വ്യത്യാസമാണ്. അനുഭവത്തിൽ ഉൾക്കൊണ്ടിട്ടുള്ളതിനെ വൃത്തിജ്ഞാനരൂപത്തിലുള്ള വിചാരംകൊണ്ടു പ്രകടമാക്കുക മാത്രമാണ് ചെയ്യുന്നതു്.

ഈ അവസ്ഥയിൽ ആത്മാവ് എല്ലാ കാമങ്ങൾക്കും എല്ലാ അപൂർണ്ണതകൾക്കും, ധർമ്മാധർമ്മങ്ങൾക്കും, ഭയങ്ങൾക്കും അതീതമാണെന്നും, ബാഹ്യാന്തരങ്ങളെ അറിയുന്നില്ലെന്നും, ഈ സുഷുപ്ത്യവസ്ഥയിൽ സർവ്വകാമങ്ങളെയും പ്രാപിച്ചുകഴിഞ്ഞുവെന്നും, ആത്മകാമത്തിനു കാരണമായതു് ആത്മാവുമാത്രമാണെന്നും, എല്ലാ ദുഃഖങ്ങൾക്കും അതീതനായി എന്നും മന്ത്രം IV. iii. 21 പഠിപ്പിക്കുന്നു.

ഭാഷ്യത്തിലെ താഴെപ്പറയുന്ന കാര്യങ്ങൾ ശ്രദ്ധിക്കപ്പെടേണ്ടതാണ്.

1. സുഷുപ്തി സർവ്വാത്മത്വമാണ്.

2. അതു് മോക്ഷാവസ്ഥയാണ്.

3. അതു് വിദ്യാഫലംപോലെതന്നെയാണ്.

4. അതു് ക്രിയാകാരകഫലങ്ങളിൽനിന്നും മുക്തമാണ്.

5. അതിൽ അവിദ്യാകാമകർമ്മങ്ങൾ ഒന്നുംതന്നെ ഇല്ല.

6. നമ്മുടെ അനുഭവത്തിൽ ഈ അവസ്ഥ ആത്മാനന്ദാനുഭൂതിയെ പ്രതിനിധാനം ചെയ്യുന്നു [ഇദാനീം യോ*f* സൗ സർവ്വാത്മഭാവോ മോക്ഷോ വിദ്യാഫലം ക്രിയാകാരകഫലശൂന്യം, സ പ്രത്യക്ഷതോ നിർദ്ദിശ്യതേ, യത്രാവിദ്യാകാമകർമ്മാണി ന സന്തി. തദേതത് പ്രസ്തുതം–

digitized by www.sreyas.in

''യത്രസുപ്തോ ന കഞ്ചന കാമം കാമയതേ ന കഞ്ചന സ്വപ്നം പശ്യതി'' ഇതി.]

7. ഭയരഹിതമായതിനാൽ തത്കാരണമായ അവിദ്യയും അതിലില്ല (ഭയം ഹി നാമാവിദ്യാകാര്യം, 'അവിദ്യയാ ഭയം മന്യതേ' ഇതി ഹ്യുക്തം. തത്കാര്യദ്വാരേണ കാരണപ്രതിഷേധോ/യം, അഭയം രൂപമിത്യവിദ്യാവർജ്ജിതമിത്യേതത്.)

8 21.ാമത്തെ മന്ത്രം പറയുന്നതുപോലെ സുഷുപ്തിയിലെ അജ്ഞത അവിദ്യകൊണ്ടല്ല, ഏകത്വംകൊണ്ടാണ്. സുഷുപ്തിയിൽ ജീവാത്മാവ് പരമാത്മാവിനോട് പരിപൂർണ്ണമായി സാത്മ്യം പ്രാപിക്കുന്നുവെന്നു പറയപ്പെടുന്നു. ഇങ്ങനെ, സുഷുപ്തിയിൽ ആത്മാവ് നശിക്കാത്തതിനാൽ അതു് സ്വസ്വരൂപത്തിൽ സ്ഥിതിചെയ്യുന്നു. ''ഞാൻ ഇതാണ്'' എന്നിങ്ങനെ ആത്മാവിനേയോ ജാഗ്രത് സ്വപ്നങ്ങളിലെപ്പോലെ ബാഹ്യവസ്തുക്കളേയോ എന്തുകൊണ്ട് ഒരാൾ അറിയുന്നില്ല എന്നു ചോദിക്കുകയാണെങ്കിൽ, ശ്രുതി ഇങ്ങനെ മറുപടി പറയുന്നു: അജ്ഞാനത്തിനുള്ള കാരണം കേട്ടാലും: ഈ അജ്ഞാനത്തിനുള്ള കാരണം ഏകത്വം മാത്രമാണ്. എങ്ങനെയാണോ ഒരു പുരുഷൻ ഇഷ്ടമുള്ള സ്ത്രീയുടെ പരിരംഭണത്തിൽ ബാഹ്യവും ആന്തരവുമായ സർവ്വം മറക്കുന്നതു് അതുപോലെ ഈ പുരുഷൻ അഥവാ ക്ഷേത്രജ്ഞൻ ബാഹ്യവിഷയങ്ങളുമായി സംസർഗ്ഗമില്ലാത്തതിനാൽ, തൻെറതന്നെ ഈ പരമാത്മസ്വരൂപത്താൽ–പരംജ്യോതിയാൽ – സംപരിഷ്വക്തനായി, ഏകീഭൂതനായി, സർവ്വദാ സർവ്വാത്മാവായി, മറെറാരു ബാഹ്യവസ്തുവിനേയോ, ''ഞാൻ സുഖിയാണ്, ദുഃഖിയാണ്'' എന്നിങ്ങനെ തന്നെത്തന്നേയോ, അറിയുന്നില്ല. (സ യദ്യാത്മാ അത്രാവിനഷ്ടഃ സ്വേനൈവ രൂപേണ വർത്തതേ, കസ്മാദയം – അഹമസ്മീത്യാത്മാനം വാ, ബഹിർവ്വാ ഇമാനി ഭൂതാനീതി, ജാഗ്രത്സ്വപ്നയോരിവ ന ജാനാതി? ഇതി

digitized by www.sreyas.in

അത്രോച്യതേ, ശൃണ്വത്രാജ്ഞാനഹേതും, ഏകത്വമേവാ ജ്ഞാനഹേതുഃ. തത് കഥം? ഇത്യുച്യതേ. യഥാ ദൃഷ്ടാന്തേന ഹി പ്രത്യക്ഷീഭവതി വിവക്ഷിതോഽർത്ഥ ഇത്യാഹ. തത് തത്ര യഥാ ലോകേ പ്രിയയേഷ്ടയാ സ്ത്രിയാ സമ്പരിഷ്വക്തഃ കാമയന്ത്യാ കാമുകഃ സൻ ന ബാഹ്യമാത്മനഃ കിഞ്ചന കിഞ്ചിദപി വേദ മത്തോ അന്യദ്വസ്തു ഇതി ന ചാന്തരമപി അഹമസ്മി സുഖീ ദുഃഖീ വേതി. അപരിഷ്വക്തസ്തു തയാ പ്രവിഭക്തോ ജാനാതി സർവ്വമേവ ബാഹ്യാഭ്യന്തരം ച. പരിഷ്വംഗോത്തരകാലം ഏകത്വാപത്തേർന ജാനാതി ....ഏവമേവ, യഥാ ദൃഷ്ടാന്തോയം പുരുഷഃ ക്ഷേത്രജ്ഞോ ഭൂതമാത്രാസംസർഗ്ഗതഃ... സോഽയം പുരുഷഃ, പ്രാജ്ഞേന പരമാർത്ഥേന സ്വാഭാവികേന സ്വേനാത്മനാ പരേണ ജ്യോതിഷാ സമ്പരിഷ്വക്തഃ ഏക ഭൂതോ നിരന്തരഃ സർവ്വാത്മാ, ന ബാഹ്യം കിഞ്ചന വസ്ത്വന്തരം, നാപ്യാന്തരമാത്മനി – അയമഹമസ്മി സുഖീ ദുഃഖീ വേതി വേദ.]

9. നാനാത്വബോധം അവിദ്യകൊണ്ടുണ്ടായ വിശേഷവിജ്ഞാനം കാരണമാണ്. സുഷുപ്തിയിൽ അതു നിലനില്ക്കുന്നില്ല. ഏകത്വാനുഭവം അതുകൊണ്ടാണ്. വിശേഷവിജ്ഞാനമാണ് നാനാത്വത്തിനു കാരണമെന്നും ആത്മാവിൽനിന്നും ഭിന്നമായ വസ്തുക്കളെ കാണിക്കുന്ന അവിദ്യ കാരണമാണ് ഈ നാനാത്വമെന്നും അവിടെ സൂചിപ്പിച്ചിരിക്കുന്നു; ആത്മാവ് അവിദ്യയിൽനിന്നും സമ്പൂർണ്ണമായി മുക്തമാവുമ്പോരം, അതു് സർവ്വവുമായി ഏകത്വം പ്രാപിക്കുന്നു. അതുകൊണ്ട് ജ്ഞാതൃജ്ഞാനജ്ഞേയങ്ങളെന്ന വിഭാഗം ഇല്ലാതാകുമ്പോരം, ആത്മാവിൻെറ സ്വയംപര്യാപ്തവും സ്വാഭാവികവുമായ ഈ രൂപത്തിൽ വിശേഷവിജ്ഞാനത്തിൻെറ അഭാവം കാരണം കാമത്തിന് പ്രസക്തി എവിടെയാണ്? [തത്രാർത്ഥാന്നാനാത്വം വിശേഷവിജ്ഞാനഹേതുരിത്യുക്തം ഭവതി, നാനാത്വേ ച കാരണം — ആത്മനോ വസ്ത്വന്തരസ്യ പ്രത്യുപസ്ഥാപികാഽവിദ്യേ

digitized by www.sreyas.in

ത്യക്തം. തത്ര ചാവിദ്യയാ യദാ പ്രവിഭക്തോ ഭവതി തദാ സർവ്വേണൈകത്വമേവാസ്യ ഭവതി, തതശ്ച ജ്ഞാനജ്ഞേയാദികാരകവിഭാഗേഽസതി കുതോ വിശേഷവിജ്ഞാനപ്രാദുർഭാവഃ കാമോ വാ സംഭവതി സ്വാഭാവികേ സ്വരൂപസ്ഥ ആത്മജ്യോതിഷി ?]അദ്വൈതവാദത്തിൻെറ കാതൽ ഇതാകയാൽ, ഈ വസ്തുത പ്രത്യേകം ഓർമ്മിക്കേണ്ടതാണു്. സുഷുപ്തിയിൽ അജ്ഞാനത്തിനു നിദാനങ്ങളായ അവിദ്യയും ആത്മാഽഭാവവുമാകുന്ന രണ്ടു വിശദീകരണങ്ങളിൽ, രണ്ടിനേയും ശ്രീശങ്കരൻ സ്വീകരിച്ചിട്ടില്ല, ഉപനിഷത്തു് ഈ വിഷയത്തെ വിസ്തരിച്ചിട്ടുമുണ്ടു്. അജ്ഞാനവും അവിദ്യയും തമ്മിലുള്ള വ്യത്യാസവും ശ്രദ്ധേയമാണു്. ആത്മാവോ അനാത്മാവോ ആയ യാതൊന്നിനെയുംതന്നെ അറിയാതിരിക്കുന്നതാണു് അജ്ഞാനം. ആത്മവ്യതിരിക്തമായ ഒന്നിനെ അറിയുന്നതു് അവിദ്യയുമാണു്; അതു് അദ്ധ്യാസം അഥവാ ആരോപണമാണു്; ഇവിടെ അഗ്രഹണംതന്നെയാണു് അജ്ഞാനം.

10. എന്തുകൊണ്ടാണു് ആത്മാവുമാത്രം കാമ്യവസ്തുവായിട്ടിരിക്കുന്നതു്? അതു് സ്വാത്മാവിനെ മാത്രം കാമിക്കുന്നു എന്നു പറയുന്നതു്, കാമിക്കാനായി അന്യവസ്തുവിനെ ഉണ്ടാക്കുന്ന അവിദ്യ അവിടെ ഇല്ലാത്തതുകൊണ്ടാണു്. അതുകൊണ്ടു് വിഷയാഽഭാവം മൂലം ആത്മാവിൻെറ ഈ രൂപം അകാമമാണു്. [അന്യത്വപ്രത്യുപസ്ഥാപകഹേതോരവിദ്യായാ അഭാവാത് ആത്മകാമം, അത ഏവാകാമമേതദ്രൂപം കാമ്യവിഷയാഽഭാവാത്.]

11. ഈ അവസ്ഥയിൽ കാമ്യവിഷയങ്ങളെയെല്ലാം നേടിയിട്ടുള്ളതുകൊണ്ടു് ആത്മാവിൻെറ ഈ രൂപം ആപ്തകാമം എന്നാണു് പറയപ്പെടുന്നതു്. (യസ്മാദേവം സർവ്വൈകത്വമേവാസ്യ രൂപം അതസ്തവാസ്യാത്മനഃ സ്വയംജ്യോതിഃ സ്വഭാവസ്യൈതദ് രൂപമാപ്തകാമം. യസ്മാത് സമ

digitized by www.sreyas.in

സ്തമേതത് തസ്മാദാപ്താഃ കാമാ അസ്മിൻ രൂപേ തദിദം ആപ്തകാമം.]

ഈ മന്ത്രത്തിൻെറ ഭാഷ്യത്തിൽ, സുഷുപ്തിയിൽ അവിദ്യയുടെ അഭാവം ഉണ്ടെന്നു് മൂന്നു തവണ ഉറപ്പിച്ചുപറഞ്ഞിട്ടുണ്ടു്.

ഈ അവസ്ഥയിൽ (സുഷുപ്തിയിൽ) ആത്മാവു് എല്ലാ വർണ്ണാശ്രമധർമ്മങ്ങളിൽനിന്നും ഉപാധികളിൽനിന്നും എല്ലാതരം ബന്ധങ്ങളിൽനിന്നും മുക്തമാണെന്നു് IV. iii. 22. പറയുന്നു. ഇപ്രകാരം ഒരു പിതാവു് അപിതാവും ശ്രമണൻ അശ്രമണനും, ചണ്ഡാളൻ അചണ്ഡാളനും, താപസൻ അതാപസനും, മററുമായിത്തീരുന്നു. ആത്മാവു് പുണ്യകർമ്മങ്ങളാലെന്നപോലെ പാപകർമ്മങ്ങളാലും സ്പർശിക്കപ്പെടാത്തതും ശോകങ്ങളിൽ നിന്നെല്ലാം മുക്തവുമാണു്. [അത്ര പിതാപിതാ ഭവതി മാതാമാതാ ലോകാ അലോകാ ദേവാ അദേവാ വേദാ അവേദാഃ. അത്ര സ്തേനോഽസ്തേനോ ഭവതി ഭ്രൂണഹാഭ്രൂണഹാ ചണ്ഡാലോഽചണ്ഡാലഃ പൗൽകസോഽപൌൽകസഃ ശ്രമണോഽശ്രമണഃ താപസോഽതാപസഃ അനന്വാഗതം പുണ്യേനാനന്വാഗതം പാപേന തീർണ്ണോ ഹി തദാ സർവ്വാഞ്ഛോകാൻ ഹൃദയസ്യ ഭവതി.] സ്വയംജ്യോതിസ്സായ ആത്മാവു് അവിദ്യാകാമകർമ്മങ്ങളിൽനിന്നും മുക്തമാണെന്നും സുഷുപ്തിയിൽ ഈ സ്വയംജ്യോതിസ്സാകുന്ന നിലനില്ക്കെത്തന്നെ അതിൻെറ അഗ്രഹണം ആഗന്തുകമല്ല, ഏകീഭാവംകൊണ്ടാണെന്നും ഇതു് നമുക്കു് പ്രത്യക്ഷത്തിൽ അനുഭവപ്പെടുന്നു എന്നും ഇതിൻെറ ഭാഷ്യം ആവർത്തിച്ചുപറയുന്നു. അതിനും പുറമെ ആത്മാവിൻെറ ഈ രൂപം സർവ്വബന്ധാതീതമാണെന്നതു് ഒരു സത്യമായ പ്രസ്താവം മാത്രമാണു്. [പ്രകൃതഃ സ്വയംജ്യോതിരാത്മാഽവിദ്യാകാമകർമ്മവിനിർമ്മുക്ത ഇത്യുക്തം...... വിദ്യമാനസ്യൈവ സ്വയംജോതിഷ്ട്വസ്യ സുഷുപ്തോഽഗ്രഹണമേകീ

ഭാവാദ് ഹേതോഃ, ന തു കാമകർമ്മാദി വാഗന്തുകം ........ അത്ര ചൈതത് പ്രകൃതം - അവിദ്യാകാമകർമ്മവിനിർമ്മുക്ത മേവ തദ്‌രൂപം യത് സുഷുപ്തേ ആത്മനോ ഗൃഹ്യതേ പ്രത്യ ക്ഷത ഇതി. തദേതത് യഥാഭൂതമേവാഭിഹിതം – സർവ്വ സംബന്ധാതീതമേതദ് രൂപമിതി. ]

ശ്രീശങ്കരൻ ഭാഷ്യത്തിൽ ആദ്യമേ സൂചിപ്പിച്ച കഴി ഞ്ഞതുപോലെ സുഷുപ്തിയിൽ എന്തുകൊണ്ട് രണ്ടാമതൊ ന്ന് അനുഭവപ്പെടുന്നില്ല എന്നതിനെക്കുറിച്ചുള്ള ശ്രുതിയുടെ ധീരമായ ഒരു വാദഗതിയുടെ ചുരുക്കമാണ് IV. iii. 23 മുതൽ 32 വരെയുള്ള ഭാഗം കാണിക്കുന്നത്. ഈ വിഭാഗ ത്തിൻെറ (23 - 32) ഉദ്ദേശത്തെ വിശദീകരിച്ചുകൊണ്ട് ഭാഷ്യം പറയുന്ന ശുദ്ധബോധാത്മകത്വം സ്വയംജ്യോതി സ്സിൻെറ സ്വഭാവമാണ്. ഇപ്പോഠം ചോദ്യം ഇതാണ്: അഗ്നിക്ക് ചൂടെന്നപോലെ ഈ ബോധം ആത്മാവിൻെറ സ്വരൂപംതന്നെയാണെങ്കിൽ, ഏകത്വമുണ്ടെങ്കിൽപ്പോലും എങ്ങനെയാണത് സ്വസ്വരൂപത്തെ ഉപേക്ഷിക്കുകയും ഒന്നും അറിയാതിരിക്കുകയും ചെയ്യുന്നത്, അതിൻെറ സ്വ രൂപം ഉപേക്ഷിക്കുന്നില്ലെങ്കിൽ ഗാഢനിദ്രയിൽ അത് എങ്ങനെയാണ് ഒന്നും കാണാതിരിക്കുന്നത്? ബോധം ആത്മാവിൻെറ സ്വരൂപമാണെന്നും എന്നാൽ അത് അറി യുന്നില്ലെന്നും പറയുന്നത് പരസ്പരവിരുദ്ധമാണ്. അത് പരസ്പര വിരുദ്ധമല്ല എന്നാണ് അതിനുത്തരം. ഇവ രണ്ടും സാദ്ധ്യമാണ്. എങ്ങനെ? ഉപനിഷത്ത് പറയുന്നു: സാ ക്ഷി അനശ്വരമായതിനാൽ, അതിൻെറ കാഴ്ച ഒരിക്കലും നഷ്ടപ്പെടുകയില്ല. എന്നാൽ അതിനെ കാണാൻ അതിൽ നിന്നും അന്യമായി രണ്ടാമതൊരു വസ്തു ഇല്ല [യദ് വൈ തന്ന പശ്യതി പശ്യൻ വൈ തന്ന പശ്യതി ന ഹി ദ്രഷ്ടുർ ദ്രഷ്ടേർവ്വിപരിലോപോ വിദ്യതേഽവിനാശിത്വാത്. ന തു തദ്ദ്വിതീയമസ്തി തതോഽന്യത് വിഭക്തം യത് പശ്യേ ത്.] മണക്കൽ, രുചിക്കൽ, പറയൽ, കേഠക്കൽ, ചിന്തി

digitized by www.sreyas.in

ക്കൽ, സ്പർശിക്കൽ, അറിയൽ എന്നിവയെ സംബന്ധിച്ചും ഇതേ വാദം ആവർത്തിക്കപ്പെടുന്നു. മറ്റൊന്നുള്ളപ്പോഴ് മാത്രമേ ഒരാൾക്ക് ഏതെങ്കിലും കാണാനോ, മണക്കാനോ രുചിക്കാനോ പറയാനോ ചിന്തിക്കാനോ സ്പർശിക്കാനോ അറിയാനോ കഴിയുകയുള്ളൂ. [യത്ര വാ അന്യദിവ സ്യാത് തത്രാന്യോഽന്യദ് പശ്യേദന്യോഽന്യജ്ജിഘ്രേദന്യോഽന്യദ് രസയേദന്യോഽന്യദ് വദേദന്യോഽന്യച്ഛൃണുയാദ ന്യോഽന്യന്മന്വീതാന്യോഽന്യത്സ്പൃശേദന്യോഽന്യദ് വി ജാനീയാത്.]

യുക്തിചിന്ത വളരെ ഋജുവാണ്. ഒരു വിശദീകരണ മെന്ന നിലയിൽ താഴെപ്പറയുന്ന സംഗതികൾ ഭാഷ്യ ത്തിൽ കാണാൻ കഴിയും. വിശേഷദൃശ്യങ്ങൾക്ക് (ജാഗ്രത് സ്വപ്നാവസ്ഥകളിലെ) കാരണമായ വസ്തുക്കളെ, അതാ യത്' മനസ്സ്, ദൃഷ്ടി, രൂപം മുതലായവയെ, ആത്മാവിൽ നിന്നും വ്യതിരിക്തമായി, മറ്റൊന്നായി പ്രദർശിപ്പിക്കു ന്നതു് അവിദ്യയാണ്. ജീവാത്മാവ് പരമാത്മാവുമായി സാത്മ്യം പ്രാപിച്ചിട്ടുള്ളതിനാൽ സുഷുപ്തിയിൽ അവ ഏകീഭൂതമായിരിക്കുന്നു.

അതിനാൽ ഇന്ദ്രിയങ്ങളും വിഷയങ്ങളും വ്യത്യസ്ത രൂപത്തിൽ നിലനില്ക്കുന്നില്ല, അവയുടെ അഭാവം കാരണം വിശേഷാനുഭവവും ഇല്ല, എന്തെന്നാൽ അതു് ഇന്ദ്രിയ ജന്യം ആണ്, ആത്മാവിൻെറയല്ല, ആത്മജന്യമായി തോ ന്നുന്നുവെന്നുമാത്രം. ആത്മദർശനം നഷ്ടപ്പെട്ടു എന്ന ധാരണ സംഭവിച്ചതു് ഇതുകൊണ്ടാണ്. [യദ്ധി തദ്വിശേഷദർശന കാരണമന്തഃകരണം ചക്ഷൂ രൂപം ച തദവിദ്യാന്യത്വേന പ്രത്യുപസ്ഥാപിതമാസീത്. തദേതസ്മിൻ കാലേ ഏകീ ഭൂതം, ആത്മനഃ പരേണ പരിഷ്വംഗാത്. ...തേന ന പൃഥക്ത്വേന വ്യവസ്ഥിതാനി കരണാനി വിഷയാശ്ച. തദഭാവാദ് വിശേഷദർശനം നാസ്തി, കാരണാദികൃതം ഹി

digitized by www.sreyas.in

തന്നാത്മകൃതം, ആത്മകൃതമിവ പ്രത്യവഭാസതേ, തസ്മാത് തത്കൃതേയം ഭ്രാന്തിരാത്മനോ ദൃഷ്ടിഃ പരിലുപ്യത ഇതി.]

ശ്രദ്ധിക്കേണ്ടതായ മറെറാരു വസ്തുത ''യത്ര വാ അന്യദിവ സ്യാത്'' (ബൃ. ഉ. IV. iii 31) എന്നതിലെ ''ഇവ'' എന്ന വാക്കിൻെറ പ്രാധാന്യമാണു്. അദ്വിതീയമായ ആത്മാവിനെ 'ഞാൻ' എന്നും 'ഇതു്'' എന്നും വിഭജിക്കുന്നതു് തെററാണു് എന്നർത്ഥം വരത്തക്കവണ്ണം ദ്വിതീയത്തിൻെറ ദർശനത്തെ 'എന്നു തോന്നുമാറു്'' എന്നു് വിശേഷിപ്പിച്ചിരിക്കുന്നു ഇന്ദ്രിയങ്ങളുടെയും മനസ്സിൻെറയും പ്രപഞ്ചം അവിദ്യാസൃഷ്ടമായതിനാൽ അതു് സത്യമല്ല, ഭ്രാന്തിയാണു്. ഇതു സംഭവിക്കുന്നതു് ജാഗ്രത്സ്വപ്നങ്ങളിൽ മാത്രമാകയാൽ ജാഗ്രത്സ്വപ്നങ്ങളോടു ബന്ധിപ്പിച്ചു മാത്രമേ ശ്രീശങ്കരൻ അവിദ്യയെക്കുറിച്ചു പ്രസ്താവിക്കുന്നുള്ളു. ഒരേ ഒരദ്വൈതസത്തമാത്രമുള്ള സുഷുപ്ത്യവസ്ഥ അവിദ്യയിൽ നിന്നും മുക്തമാണെന്നും അദ്ദേഹം ഉറപ്പിക്കുന്നു. ഭാഷ്യത്തിൽനിന്നുള്ള താഴെപ്പറയുന്ന ഭാഗം ഈ വാദത്തെ വ്യക്തമാക്കും. ''ആത്മാവിൽനിന്നും വ്യതിരിക്തമായി അതിനറിയാവുന്ന ഒരു ദ്വിതീയവസ്തു ജാഗ്രത്സ്വപ്നാവസ്ഥകളിലെന്നപോലെ ഈ ഗാഢനിദ്രയിൽ ഇല്ലെന്നു പറയപ്പെട്ടിട്ടുണ്ടു്. അതുകൊണ്ടു് സുഷുപ്തിയിൽ അതു വിഷയങ്ങളെ അറിയുന്നില്ല. ഇവിടെ ഒരു തടസ്സം ഉന്നയിച്ചിരിക്കുന്നു ഇതു് അതിൻെറ സ്വഭാവമാണെങ്കിൽ, ആ സ്വഭാവത്തെ ഉപേക്ഷിക്കുകയും അതിനു് വിശേഷവിജ്ഞാനം സംഭവിക്കുകയും ചെയ്യുന്നതു് എന്തുകൊണ്ടാണു്? നേരെ മറിച്ചു് ഈ വിധത്തിലുള്ള ജ്ഞാനം അതിൻെറ സ്വഭാവമാണെങ്കിൽ സുഷുപ്ത്യവസ്ഥയിൽ അതു വിഷയങ്ങളെ അറിയാത്തതു് എന്തുകൊണ്ടാണു്? ഉത്തരം ഇതാണു്:— ജാഗ്രത്തിൽ അഥവാ സ്വപ്നത്തിൽ ആത്മാവൊഴിച്ചു് മറെറാന്നുകൂടി അവിദ്യാകൃതമായിട്ടു് ഉണ്ടെങ്കിൽ — ആത്മവ്യതിരിക്തമായ ഒരു വസ്തുവോ തദ്ഭിന്നമായ ഒരാത്മാവോ

digitized by www.sreyas.in

ഇല്ലെങ്കിലും – തന്നിൽനിന്നും വ്യത്യസ്തമായി തന്നെക്കുറിച്ചു ചിന്തിക്കുന്ന അതിനെ ഒരാൾ കാണേണ്ടതായിരുന്നു. "താൻ കൊല്ലപ്പെടുകയോ കീഴടക്കപ്പെടുകയോ ചെയ്തു എന്നപോലെ" എന്ന ഖണ്ഡികയിൽ സ്വപ്നത്തെക്കുറിച്ചുള്ള അനുഭവത്തെ സൂചിപ്പിക്കുന്ന ഭാഗത്തു് ഇതു വ്യക്തമാക്കിയിട്ടുണ്ടു്. രണ്ടാമതൊന്നുണ്ടു് എന്നു തോന്നുന്നിടത്തു് ഒരാൾക്കു് മണക്കാനും രുചിക്കാനും പറയാനും കേൾക്കാനും ചിന്തിക്കാനും സ്പർശിക്കാനും അറിയാനും കഴിയും. [ജാഗ്രത്സ്വപ്നയോരിവ യദ്വിജാനീയാത് തത് ദ്വിതീയം പ്രവിഭക്തമന്യതേന നാസ്തീത്യുക്തം. അതഃ സുഷുപ്തേ ന വിജാനാതി വിശേഷം. നനു യദ്യസ്യായമേവ സ്വഭാവഃ കിന്നിമിത്തമസ്യ വിശേഷവിജ്ഞാനം സ്വഭാവപരിത്യാഗേന? അഥ വിശേഷവിജ്ഞാനമേവാസ്യ സ്വഭാവഃ, കസ്മാദേഷ വിശേഷം ന വിജാനാതീതി? ഉച്യതേ ശൃണു. യത്ര യസ്മിൻ ജാഗരിതേ സ്വപ്നേ വാ അന്യദിവ ആത്മനോ വസ്ത്വന്തരമിവാവിദ്യയാ പ്രത്യുപസ്ഥാപിതം ഭവതി, തത്ര തസ്മാദവിദ്യാപ്രത്യുപസ്ഥാപിതാദന്യഃ അന്യമിവാത്മാനം മന്യമാനഃ, അസത്യാത്മനഃ പ്രവിഭക്തേ വസ്ത്വന്തരേ, അസതി ചാത്മനി തതഃ പ്രവിഭക്തേ, അന്യോഽന്യത് പശ്യേദുപലഭേത. തച്ച ദർശിതം സ്വപ്നേ പ്രത്യക്ഷതോ 'ഘ്നന്തീവ ജിനന്തീവ' ഇതി. തഥാന്യോഽന്യജ്ജിഘ്രേത് രസയേത് വദേച്ഛൃണുയാന്മന്വീത സ്പൃശേത് വിജാനീയാദിതി.] ശ്രുതിയുടെ ഈ വാദഗതി ശ്രീശങ്കരൻ വിവേകചൂഡാമണിയിലെ 170 ഉം 171 ഉം ശ്ലോകങ്ങളിൽ പുനഃസ്ഥാപിച്ചിട്ടുണ്ടു്. ബാഹ്യലോകവുമായി യഥാർത്ഥബന്ധമൊന്നുമില്ലാത്ത സ്വപ്നത്തിൽ ഭോക്താവു് മുതലായ സകല പ്രപഞ്ചത്തെയും മനസ്സു് തന്നത്താൻ സൃഷ്ടിക്കുന്നു. ജാഗ്രദവസ്ഥയിലും അപ്രകാരം തന്നെയാണു്; വ്യത്യാസമൊന്നും തന്നെയില്ല. അതുകൊണ്ടു് ഇതെല്ലാം (ദൃശ്യപ്രപഞ്ചം) മനസ്സിന്റെ കല്പന

digitized by www.sreyas.in

യാണ്. സുഷുപ്തിയിൽ, മനസ്സ് ആത്മാവിൽ ലീനമായിരിക്കുമ്പോൾ ഒന്നുംതന്നെ നിലനില്ക്കുന്നില്ല (ഉറങ്ങുന്നവന്) എന്ന് പ്രാപഞ്ചികാനുഭവത്തിൽനിന്നും സ്പഷ്ടമാണ്. അതുകൊണ്ട് മനുഷ്യന്റെ ആപേക്ഷികമായ നിലനില്പ് മനഃകല്പിതം മാത്രമാണ്, അതിന് പരമാർത്ഥസത്തയില്ല.

[സ്വപ്നേഽർത്ഥശൂന്യേ സൃജതി സ്വശക്ത്യാ
ഭോക്ത്രാദി വിശ്വം മന ഏവ സർവ്വം
തഥൈവ ജാഗ്രത്യപി നോ വിശേഷ-
സ്തത്സർവ്വമേതന്മനസോ വിജൃംഭണം.

സുഷുപ്തികാലേ മനസി പ്രലീനേ
നൈവാസ്തി കിഞ്ചിത്സകലപ്രസിദ്ധേഃ.
അതോ മനഃകല്പിത ഏവ പുംസഃ
സംസാര ഏതസ്യ ന വസ്തുതോഽസ്തി.]

വീണ്ടും 405-ാം ശ്ലോകത്തിൽ ശ്രീശങ്കരൻ പറയുന്നു: ഈ ദ്വൈതം മായയാണ്. പരമാർത്ഥം അദ്വൈതമാണ്. സുഷുപ്തിയിൽ ഇത് പ്രത്യക്ഷത്തിൽ അനുഭവപ്പെടുന്നു എന്ന് ശ്രുതി പറയുന്നു.

[മായാമാത്രമിദം ദ്വൈതമദ്വൈതം പരമാർത്ഥതഃ
ഇതി ബ്രൂതേ ശ്രുതിഃ സാക്ഷാത് സുഷുപ്താവനുഭൂയതേ ]

വീണ്ടും 107 ഉം 403 ഉം 404 ഉം ശ്ലോകങ്ങൾ പറയുന്നു: സുഷുപ്തിയിൽ നാം നിർവ്വിഷയമായ പരമാനന്ദത്തെ അനുഭവിക്കുന്നു എന്ന് ശ്രുതിയും സ്വാനുഭവവും ഐതിഹ്യവും അനുമാനവും തെളിയിക്കുന്നു.

[യത് സുഷുപ്തൗ നിർവ്വിഷയ ആത്മാനന്ദോഽനുഭൂയതേ
ശ്രുതിഃ പ്രത്യക്ഷമൈതിഹ്യമനുമാനം ച ജാഗ്രതി.]

ഏകാത്മകമായിരിക്കുന്ന പരമസത്യത്തിൽ ഭേദമെവിടെ എങ്ങനെ യോജിക്കും? സുഷുപ്തിയിലെ കലർപ്പില്ലാത്ത ആനന്ദത്തിൽ ഭേദം ആർ തന്നെ കണ്ടിട്ടുണ്ട്?

digitized by www.sreyas.in

[ഏകാത്മകേ പരേ തത്ത്വേ ഭേദവാര്‍ത്താ കഥം വസേത്
സുഷുപ്തൗ സുഖമാത്രായാം ഭേദഃ കേനാവലോകിതഃ.]

പരമസത്യത്തിന്റെ സാക്ഷാൽക്കാരത്തിൽ സദ്രൂപമായ പരബ്രഹ്മത്തിൽ പ്രപഞ്ചം നിലനില്ക്കുന്നില്ല. കയറിൽ പാമ്പോ മരുപ്പച്ചയിൽ ഒരു തുള്ളി വെള്ളമോ മൂന്നു കാലത്തിലും കാണപ്പെടുന്നില്ല.

[ന ഹ്യസ്തി വിശ്വം പരതത്ത്വബോധാത്
സദാത്മനി ബ്രഹ്മണി നിര്‍വ്വികല്പേ
കാലത്രയേ നാപ്യഹിരീക്ഷിതോ ഗുണേ
നഹ്യംബുബിന്ദുർമൃഗതൃഷ്ണികായാം.]

നിര്‍വ്വികല്പസമാധിയുടെയും സുഷുപ്തിയുടെയും ഉള്ളടക്കത്തിന് ശ്രീ ശങ്കരൻ ഇവിടെ യാതൊരു വ്യത്യാസവും കല്പിക്കുന്നില്ല എന്നതു ശ്രദ്ധേയമാണ്.

ബൃഹദാരണ്യകോപനിഷത്തിലെ IV. iii. 32 ന്റെ ഭാഷ്യത്തിൽ താഴെ പറയുന്ന ഖണ്ഡികയിൽ അവിദ്യയുടെ പ്രവൃത്തിയെയും സുഷുപ്തിയിൽ അതിന്റെ അഭാവത്തെയും വീണ്ടും എടുത്തുകാട്ടിയിട്ടുണ്ട്. വീണ്ടും, ആത്മവ്യതിരിക്തമായ മറ്റൊരു വസ്തുവിനെ സ്ഥാപിക്കുന്ന അവിദ്യ ശമിക്കുമ്പോൾ, അവിദ്യയിൽനിന്ന് വ്യത്യസ്തമായി മറ്റൊരു വസ്തു ഇല്ലാത്തപ്പോൾ, ആര്‍ക്ക് എന്തിനെ കാണാൻ കഴിയും? ആര്‍ക്ക് എന്തിനെ മണക്കാൻ കഴിയും? ആര്‍ക്ക് എന്തിനെ അറിയാൻ കഴിയും? തന്റെ സ്വസ്വരൂപമായ സ്വയംജ്യോതിസ്സാൽ പരിഷ്വക്തനായി, ആപ്തകാമനായി, കാമിക്കാൻ മറ്റൊരു വസ്തു ഇല്ലാത്തവനായി, ദ്രഷ്ടാവ് അദ്വയനായി സ്വച്ഛമായ ജലംപോലെ സ്ഥിതിചെയ്യുന്നു. രണ്ടായി കാണിക്കുന്ന അവിദ്യ ഇല്ലാത്തതിനാൽ അത് ഏകം മാത്രമായി നിലകൊള്ളുന്നു. [യത്ര പുനഃ സാഽവിദ്യാ സുഷുപ്തേ വസ്ത്വന്തരപ്രത്യുപസ്ഥാപികാ ശാന്താ തേനാന്യത്വേന അവിദ്യാപ്രവിഭക്തസ്യ വസ്തു

digitized by www.sreyas.in

നോഽഭാവാത് തത് കേന കം പശ്യേജ്ജിഘ്രേദ് വിജാനീയാദ്വാ? അഥ സ്വേനൈവ ഹി പ്രാജ്ഞേനാത്മനാ സ്വയം ജ്യോതിഃസ്വഭാവേന സമ്പരിഷ്വക്തഃ സമസ്തഃ സമ്പ്രസന്ന ആപ്തകാമ ആത്മകാമഃ സലിലവത്സ്വച്ഛീഭൂതഃ സലില ഇവ സലില ഏകോ ദ്വിതീയസ്യാഭാവാത്. അവിദ്യയാ ഹി ദ്വിതീയഃ പ്രവിഭജ്യതേ, സാ ച ശാന്താത്ര അത ഏകഃ. ദ്രഷ്ടാ ദ്രഷ്ടേരവിപരിലുപ്തത്വാദാത്മജ്യോതിഃസ്വഭാവായാഃ, അദ്വൈതോ ദ്രഷ്ടവ്യസ്യ ദ്വിതീയസ്യാഭാവാത്. ഏതദമൃതമഭയം.] ഈ അവസ്ഥയിൽ അനുഭവപ്പെട്ടതു് ബ്രഹ്മംതന്നെയാണെന്നു് ശ്രുതി ഇവിടെ ശക്തിയായ ഭാഷയിൽ ഉദ്ഘോഷിക്കുന്നു. ''അതു് ജലപ്പരപ്പുപോലെ ഒരേ ഒരു ദ്രഷ്ടാവായി അദ്വൈതനായി സ്ഥിതി ചെയ്യുന്നു. അല്ലയോ ചക്രവർത്തിൻ, ഇതാണു് ബ്രഹ്മലോകം. ഇപ്രകാരം യാജ്ഞവല്ക്യൻ ജനകനെ ഉദ്ബോധിപ്പിച്ചു. പരമമായ ഗതി ഇതാണു്, പരമമായ ഐശ്വര്യം ഇതാണു്, പരമമായ ലോകം ഇതാണു്, പരമമായ ആനന്ദം ഇതാണു്. മററു ഭൂതങ്ങൾ ഇതിന്റെ ഒരു കണികയിൽ മാത്രമാണു് ജീവിക്കുന്നതു്.'' [സലില ഏകോ ദ്രഷ്ടാ അദ്വൈതോ ഭവത്യേഷ ബ്രഹ്മലോകഃ സമ്രാഡിതി ഹൈനമനുശശാസ യാജ്ഞവല്ക്യ ഏഷാസ്യ പരമാ ഗതിരേഷാസ്യ പരമാ സമ്പദേഷോഽസ്യ പരമോ ലോക ഏഷോഽസ്യ പരമ ആനന്ദ ഏതസ്യൈവാനന്ദസ്യ അന്യാനി ഭൂതാനി മാത്രാമുപജീവന്തി.]

ബ്രഹ്മലോകം ബ്രഹ്മംതന്നെയാണു്, പരമമായതുമാണു്; [ബ്രഹ്മൈവ ലോകോ ബ്രഹ്മലോകഃ.] ഇതിനും പുറമെ, സുഷുപ്തിയിൽ ആത്മാവു് ശരീരേന്ദ്രിയങ്ങളാകുന്ന പരിമിതോപാധികളെ വിട്ടു്, എല്ലാ ബന്ധങ്ങളിൽനിന്നും മുക്തമായി സ്വന്തം ആത്മജ്യോതിസ്സിൽ സ്ഥിതിചെയ്യുന്നു. [പര ഏവായമസ്മിൻ കാലേ വ്യാവൃത്തകാര്യകരണോപാധിഭേദഃ സ്വേ ആത്മജ്യോതിഷി ശാന്തസർവ്വസംബന്ധോ

digitized by www.sreyas.in

വർത്തതേ ഹേ സമ്രാട് !] ജീവാത്മാവിൻെറ പരമമായ ഗതി ഇതാണെന്നു പറയപ്പെടുന്നു, കാരണം ബ്രഹ്മാവു മുതൽ പുൽക്കൊടിവരെയുള്ള ദേഹം സ്വീകരിക്കലാകുന്ന ലക്ഷണത്തോടുകൂടിയ അപരമായ ഗതി അവിദ്യയാൽ സൃഷ്ടമാണ്, അവിദ്യയുടെ മേഖലയിൽപ്പെടുന്നതിനാൽ അതു് അധമവുമാണ്. [ഏഷാസ്യ വിജ്ഞാനമയസ്യ പരമാ ഗതിഃ. യാസ്ത്വന്യാ ദേഹഗ്രഹണലക്ഷണാ ബ്രഹ്മാദി സ്തംബപര്യന്താ അവിദ്യാകല്പിതാഃ താ ഗതയോഽതോഽ പരമാ അവിദ്യാവിഷയത്വാത്.] മററൊന്നിനെയും ദർശിക്കാത്തതായ ഈ സർവ്വാത്മഭാവം, ധ്യാനംകൊണ്ടും അനുഷ്ഠാനങ്ങൾകൊണ്ടും പ്രാപിക്കുന്ന ദേവത്വം മുതലായവയേക്കാൾ പരമോത്തമമായ ഗതിയാണ്. [ഇയം തു ദേവത്വാദിഗതീനാം കർമ്മവിദ്യാസാധ്യാനാം പരമോത്തമാ യഃ സമസ്താത്മഭാവോ, യത്ര നാന്യത് പശ്യതി, നാന്യച്ഛൃണോതി, നാന്യത് വിജാനാതീതി.] സ്വാഭാവികമായതാകയാൽ ഇതു് ജീവൻെറ അത്യന്തൈശ്വര്യങ്ങളിൽവച്ച് പരമമായതാണെന്ന പറയപ്പെടുന്നു, മററ് ഐശ്വര്യങ്ങൾ കൃത്രിമങ്ങളാണ്. (ഏഷൈവ ച പരമാ സമ്പത്, സർവ്വാസാം സമ്പദാം വിഭൂതീനാമിയം പരമാ സ്വാഭാവികത്വാദസ്യാഃ കൃതകാ ഹ്യന്യാഃ സമ്പദഃ.) അതു പോലെ ജീവൻെറ പൂർവ്വകർമ്മഫലമായ മററു ലോകങ്ങൾ ഇതിൽനിന്നും അധമമായതിനാൽ അതിൻെറ പരമമായ ലോകം ഇതാണ്. സ്വാഭാവികമായതിനാൽ കർമ്മങ്ങൾ കൊണ്ടൊന്നുംതന്നെ ഇതു് ലഭിക്കാവുന്നതല്ല. അതു കൊണ്ട് പരമമായ ലോകം ഇതാണ്. [തഥൈഷോഽസ്യ പരമോ ലോകഃ, യേഽന്യേ കർമ്മഫലാശ്രയാ ലോകാസ്തേഽ സ്മാദപരമാഃ. അയം തു ന കേനചന കർമ്മണാ മീയതേ, സ്വാഭാവികത്വാത്.) അതുപോലെ ഇന്ദ്രിയങ്ങൾ വിഷയങ്ങളോടുകൂടി ചേരുമ്പോഴുണ്ടാകുന്ന മററാനന്ദങ്ങളെ അപേക്ഷിച്ചുനോക്കുമ്പോൾ ഇതു് പരമമായ ആനന്ദമാണ്,

digitized by www.sreyas.in

കാരണം അതു് നിത്യമാണു്. അനന്തമായതു് ആനന്ദമാണെന്നു് മറെറാരു ശ്രുതി പറയുന്നു. 'മറെറാന്നിനെ കാണുകയോ അറിയുകയോ ചെയ്യുന്നതിൽനിന്നും കിട്ടുന്ന ആനന്ദം നിസ്സാരവും, നശ്വരവും അപ്രധാനവുമാണു്. എന്നാൽ ഇതു് അതിനു വിരുദ്ധമാണു്, ഇതു് പരമമായ ആനന്ദമാണു്. സ്രഷ്ടാവായ ബ്രഹ്മാവടക്കം മററു ജീവികൾ ഈ ആനന്ദത്തിന്റെ ഒരംശവും അവിദ്യയാൽ അനുഭവപ്പെട്ടുത്തിത്തരുന്നതും, വിഷയേന്ദ്രിയസംബന്ധസമയത്തുമാത്രം കാണപ്പെടുന്നതുമായ ആനന്ദത്തിലാണു് ജീവിക്കുന്നതു് എന്നു പറയപ്പെടുന്നു. അവർ അജ്ഞതകൊണ്ടു് ആ ആനന്ദത്തിൽനിന്നും വേർപെടുന്നതിനാൽ ബ്രഹ്മത്തിൽനിന്നും ഭിന്നരാണെന്നു് കരുതപ്പെടുന്നു. ഇപ്രകാരം വ്യത്യസ്തമാകയാൽ ആ ആനന്ദത്തിന്റെ വിഷയേന്ദ്രിയസമ്പർക്കംകൊണ്ടുണ്ടാകുന്ന ഒരു കണികയിലാണു് അവർ സ്ഥിതിചെയ്യുന്നതു്. [ഏതസ്യൈവാനന്ദസ്യ മാത്രാം കലാമവിദ്യാപ്രത്യുപസ്ഥാപിതാം വിഷയേന്ദ്രിയസംബന്ധകാലവിഭാവ്യാമന്യാനി ഭൂതാന്യുപജീവന്തി. കാനി താനി? ത ഏവാനന്ദാദവിദ്യയാ പ്രവിഭജ്യമാനസ്വരൂപാണ്യന്യത്വേന താനി ബ്രഹ്മണഃ പരികല്പ്യമാനാന്യന്യാനി സന്ത്യുപജീവന്തി ഭൂതാനി വിഷയേന്ദ്രിയസമ്പർക്കദ്വാരേണ വിഭാവ്യമാനാം.]

ഈ അഹങ്കാരത്തിനും പ്രപഞ്ചത്തിനും പിന്നിലുള്ള പ്രപഞ്ചാതീതമായ വസ്തുനിർണ്ണയത്തിൽ അവസ്ഥാത്രയ (ജാഗ്രത്സ്വപ്നസുഷുപ്തി) പഠനത്തിന്റെയും പരിശോധനയുടെയും പ്രാധാന്യവും മോക്ഷസാക്ഷാൽക്കാരത്തിലേയ്ക്കു നയിക്കുന്നതിൽ സുഷുപ്ത്യനുഭവത്തിനുള്ള പരമപ്രാധാന്യവും IV. iii. 34 ന്റെ ഭാഷ്യത്തിനു മുൻപു വരുന്ന ഖണ്ഡികകൾ വിലയിരുത്തുമ്പോൾ ശ്രീശങ്കരൻ വ്യക്തമാക്കിയിട്ടുണ്ടു്. 'അതിന്റെ സ്വഭാവമായ സർവ്വാത്മഭാവം – അതിന്റെ സർവ്വവ്യാപകമായ രൂപം – അവിദ്യാകാമകർമ്മങ്ങളാ

digitized by www.sreyas.in

കുന്ന എല്ലാ സംസാരധർമ്മബന്ധങ്ങളിൽനിന്നും മുക്തമായ രൂപം സുഷുപ്തിയിൽ പ്രത്യക്ഷമായി അനുഭവപ്പെടുന്നു എന്നു പറഞ്ഞിട്ടുണ്ട്. ആത്മാവ് സ്വയംജ്യോതിസ്സും പരമമായ ആനന്ദവുമാണ്. ജ്ഞാനത്തിന്റെ വിഷയം ഇതാണ്, പരമമായ സമ്പ്രസാദം ഇതാണ്, സുഖത്തിന്റെ പരമകാഷ്ഠ ഇതാണ്; കഴിഞ്ഞ അദ്ധ്യായങ്ങളിൽ ഇതെല്ലാം വിവരിക്കപ്പെട്ടിട്ടുണ്ട്. [തത്ര ച സർവ്വാത്മഭാവഃ സ്വഭാവോഽസ്യ, ഏവം അവിദ്യാകാമകർമ്മാദി സർവ്വസംസാരധർമ്മസംബന്ധാതീതം രൂപമസ്യ സാക്ഷാത് സുഷുപ്തേ ഗൃഹ്യതേ ഇത്യേതത് വിജ്ഞാപിതം. സ്വയംജ്യോതിരാത്മാ, ഏഷ പരമഃ ആനന്ദഃ, ഏഷ വിദ്യായാ വിഷയഃ, സ ഏഷ പരമഃ സമ്പ്രസാദഃ, സുഖസ്യ ച പരാ കാഷ്ഠാ – ഇത്യേതദേവമന്തേന ഗ്രന്ഥേന വ്യാഖ്യാതം.]

അടുത്തതായി, സുഷുപ്തിയിലെ ഈ അനുഭവം മോക്ഷാനുഭവമാണോ ? ശ്രുതിയും ശ്രീശങ്കരനും ഉറപ്പിച്ചുപറഞ്ഞിട്ടുള്ളതുപോലെ സുഷുപ്തി ബ്രഹ്മാനുഭവമാണെങ്കിൽ, സുഷുപ്തിയിൽ നാം മോക്ഷത്തെ അനുഭവിക്കുന്നുവെന്നു വരുന്നു. അതു് ഒരു പ്രതീതിയല്ല, സത്യംതന്നെയാണെന്ന് നാം കണ്ടുകഴിഞ്ഞു. അതുകൊണ്ടു് മുകളിൽ വിവരിച്ച ഖണ്ഡികയുടെ അടുത്ത ഖണ്ഡികയിൽ ശ്രീശങ്കരൻ പറയുന്നു: 'തസ്മാത് സമ്പ്രസാദസ്ഥാനം മോക്ഷദൃഷ്ടാന്തഭൂതം.' നാം അതിനെ അപ്രകാരംതന്നെ ശരിക്കും കാണുകയും ചെയ്യുന്നു; കാരണം സുഷുപ്തിയിൽ ഒരുതരത്തിലുള്ള ബന്ധവും ആർക്കും അനുഭവപ്പെടുന്നില്ല; വ്യക്തിത്വമോ ദേഹാഭിമാനമോ, അഹങ്കാരമോ ഇല്ലാത്തിടത്തു് ബന്ധത്തിന് സ്ഥാനമില്ല. 'അവിടെ പിതാവ് അപിതാവും, മാതാവ് അമാതാവും, ശ്രമണൻ അശ്രമണനും ആയിത്തീരുന്നു' എന്നിങ്ങനെയുള്ള മുൻപറഞ്ഞ ഖണ്ഡികയുടെ പ്രാധാന്യം അതാണ്. അച്ഛൻ എന്ന നിലയ്ക്കോ അമ്മ എന്ന നിലയ്ക്കോ അവനോ അവരാക്കോ ഉള്ള ബന്ധങ്ങളെക്കുറിച്ച് അവിടെ ഒരച്ഛനും അമ്മയും

digitized by www.sreyas.in

ബോധവാനല്ല. ചണ്ഡാലൻ എന്ന തന്റെ സ്ഥിതിയെ ക്കറിച്ചു് ചണ്ഡാലൻ അറിയുന്നില്ല. ശ്രമണൻ അയാളുടെ ആശ്രമജീവിതത്തെക്കറിച്ചു് ബോധവാനല്ലാത്തതിനാൽ, ആ ആശ്രമജീവിതത്തിൽ ഉരംപ്പെടുന്നതുകൊണ്ടു് അയാളുടെ മേൽ അടിച്ചേല്പിക്കപ്പെടുന്ന അച്ചടക്കനിയമങ്ങളിൽനി ന്നും അപ്പോരം അയാരം മുക്തനാണു്. സുഷുപ്തിയിൽ ആരും തന്റെ ഗുണദോഷങ്ങളെക്കറിച്ചു് ചിന്തിക്കുന്നില്ല. സൽ പ്രവൃത്തി, ദുഷ്പ്രവൃത്തി മുതലായവയുടെ ഫലങ്ങളിൽ നിന്നു് അയാരം മുക്തനുമാണ . ശരീരമനസ്സുകളെക്കറിച്ചു് അജ്ഞനായിരിക്കുന്നതിനാൽ, സുപ്തനായ ഒരാരം പ്രകൃതി നിയമങ്ങളിൽനിന്നെല്ലാം പരിപൂർണ്ണമായും മുക്തനാണു്. ഇതെല്ലാം കാണിക്കുന്നതു്, യഥാൎത്ഥത്തിൽ, നാം സുഷുപ്തി യിൽ മോക്ഷത്തെ അനുഭവിക്കുന്നു എന്നാണു്. മോക്ഷ മെന്നൊന്നുണ്ടെന്നതിന്റെ പ്രത്യക്ഷമായ പ്രദർശനമാണു് (കാണിച്ചുതരൽ) അതു്. സുഷുപ്തിയെന്നൊന്നുണ്ടായിരുന്നി ല്ലെങ്കിൽ, മോക്ഷം സാദ്ധ്യമാണെന്നു തെളിയിക്കാൻ ഒരു വഴിയും ഉണ്ടാകുമായിരുന്നില്ല; മറെറാരു ഭാഷയിൽ പറഞ്ഞാൽ, മോക്ഷത്തിനു് തെളിവാണു് സുഷുപ്തി. ഈ അനുഭവത്തിന്റെ ഒരു പ്രതിബിംബം, അഥവാ പ്രക ടനം, അതായതു് ജീവന്മുക്തി, ജാഗ്രത്തിലും കിട്ടാൻ ശ്രമി ക്കുകയാണു് നമുക്കിനി ചെയ്യേണ്ടതായിട്ടുള്ളതു്. സുഷു പ്ത്യനുഭവത്തെക്കറിച്ചു് ചിന്തിക്കുകയും ആ അനുഭവത്തി ന്റെ സൂചനകളെ ആശയ (പ്രത്യയം) രൂപത്തിൽ പ്രകട മാക്കുകയും ചെയ്യുന്നതുവരെ, ജാഗ്രത്തിൽ ഈ ആത്മസ്വാ തന്ത്ര്യം അനുഭവപ്പെടുകയില്ല. [പ്രാജ്ഞേ സുഖം സമനു ഭൂയ സമുത്ഥിതഃ സൻ സൎവ്വപ്രകാരവിഷയപ്രതിപത്തി ശൂന്യഃ സുഖ്യോऽഹം അത്ര സുഖം ഇതി അനുസന്ധാനഃ സൎവ്വോऽപി ജന്തുരവഗച്ഛതി തസ്യ സൗഖ്യം (സംക്ഷേപ ശാരീരകം, 23.)]

digitized by www.sreyas.in

വീണ്ടും ശ്രീശങ്കരൻ പറയുന്നു: ഒരിക്കലും ആരും ദുഃഖാദികളിൽനിന്നും മുക്തനായി, തന്നെ കാണാതിരിക്കത്തക്കവണ്ണം അത്ര ശക്തിമത്താണ് അവ എന്നു പറയുകയാണെങ്കിൽ അതു ശരിയല്ല, കാരണം ദുഃഖാദികളോടുള്ള ഐക്യം ദേഹാദികളോടുള്ള ഐക്യംപോലെതന്നെ തോന്നൽ മാത്രമാണ്. ശരീരത്തിന് മുറിവോ പൊള്ളലോ പററുമ്പോൾ, 'എനിക്ക് പൊള്ളൽ പററി,' 'എനിക്ക് മുറിവു പററി' എന്നിങ്ങനെയുള്ള ഐക്യഭാവം തോന്നലാണെന്ന് നമുക്കറിയാം. അതുപോലെതന്നെ ഒരാളുടെ മക്കളോ ബന്ധുക്കളോ ദുഃഖിതരാവുന്ന സമയത്ത്, 'ഞാൻ ദുഃഖിതനാണ്'' എന്നുള്ള ആശയവും ഒരു ആരോപണമാണെന്ന് നമുക്കറിയാം. ജീവിതത്തിൽ ദുഃഖാദികളോടുള്ള ഐക്യവും അതേവിധംതന്നെയാണ്; സുഷുപ്തിയിൽ നമ്മെ അനുഗമിക്കാത്തതുകാരണം, ഇവ ഈ ബോധത്തിനു പുറത്താണ്. നേരെമറിച്ച് ബോധത്തിൻെറ (വിടവില്ലാത്ത) നിരന്തരമായ സത്ത ഉണ്ട,'യദ് വൈ തന്ന പശ്യതി പശ്യൻ വൈ തന്ന പശ്യതി' എന്ന മന്ത്രത്തിൽ ഉറപ്പിച്ചു പറഞ്ഞിരിക്കുന്നു — കാണുമ്പോഴും അതു കാണുന്നില്ല, ഇത്യാദി. അതുകൊണ്ട്, സുഖദുഃഖാദികളിൽനിന്നും പരിപൂർണ്ണമായും മുക്തമായ പരിശുദ്ധബോധത്തിൻെറ അനുഭവത്തെ ഇപ്രകാരം അറിയുന്ന ഒരാൾക്ക് പിന്നീട് ചെയ്യേണ്ടതായി ഒന്നുംതന്നെ അവശേഷിക്കുന്നില്ല.

സാക്ഷാത്ക്കാരത്തിനുള്ള ഉപാധിയായി യുക്തിചിന്തയെ ശ്രുതിതന്നെ അംഗീകരിച്ചിട്ടുണ്ടെന്നത്,. യാജ്ഞവല്ക്യൻ സുഷുപ്ത്യനുഭവത്തിൽനിന്നും അദ്വൈതത്തെ യുക്തിപൂർവ്വം സ്ഥാപിക്കുന്ന അദ്ധ്യായത്തിൽ സ്പഷ്ടമാക്കിയിട്ടുണ്ട്. ഇതിനും പുറമെ ജീവന്മുക്തിപ്രാപ്തിക്ക് ആവശ്യമായ ഒരേ ഒരു മാർഗ്ഗം അനുഭവത്തിൻെറ പുനഃപരിശോധനയാണെന്ന് ശ്രുതി വ്യക്തമായിവിധിച്ചിട്ടുണ്ടെന്നു

digitized by www.sreyas.in

കാണുന്നു. ബൃ. ഉ. IV. iv. 13, 14, 15, 19, 20 മന്ത്രങ്ങളിലെ താഴെപ്പറയുന്ന വാക്യങ്ങൾ അനുഭവത്തിന്റെ വിചാരത്തെ അഥവാ പുനഃപരിശോധനയെ സൂചിപ്പിക്കുന്നു.

1 യസ്യാഽനുവിത്ഃ പ്രതിബുദ്ധ ആത്മാ
2 ഇഹൈവ സന്തോഽഥ വിദ്മസ്തദ്വായം
3 യദൈതം അനുപശ്യതി ആത്മാനം ദേവമഞ്ജസാ
4 മനസൈവാനുദ്രഷ്ടവ്യം
5 ഏകധൈവാനുദ്രഷ്ടവ്യം.

ഒരാൾക്ക് മുൻപുതന്നെ ഉണ്ടായിക്കഴിഞ്ഞിട്ടുള്ള അനുഭവത്തെയല്ല സൂചിപ്പിക്കുന്നതെങ്കിൽ, "പിന്നീട്" എന്നോ "വീണ്ടും" എന്നോ അർത്ഥം വരുന്ന "അനു" എന്ന ഉപസർഗ്ഗത്തിന്റെ പ്രയോഗത്തിനു് വലിയ പ്രാധാന്യം ഉണ്ടാവുമായിരുന്നില്ല. അതുകൊണ്ട് ഈ വാക്യങ്ങൾ കാണിക്കുന്നതു്, നിഷ്പ്രപഞ്ചസദാത്മതത്ത്വത്തെ, അതായതു് ആത്മാവിന്റെ സ്വസ്വരൂപമായ സാപേക്ഷകാനുഭവത്തിൽനിന്നുള്ള മോക്ഷാവസ്ഥയെ സൂചിപ്പിക്കുന്നതായ ഒരു അനുഭവത്തിന്മേൽ (ഇവിടെ സുഷുപ്തിയെയാണു് ചൂണ്ടിക്കാണിച്ചിട്ടുള്ളതു്) മനസ്സ് സഞ്ചരിക്കുകയാണെന്നാണു്. 'പ്രതിബുദ്ധഃ' എന്ന വാക്കിനു് ജാഗ്രദവസ്ഥയിലേക്കു് മടങ്ങിവന്നു് എന്നും 'ഇഹൈവ' എന്നതിനു് ഈ ജാഗ്രദവസ്ഥയിൽത്തന്നെ എന്നും അർത്ഥം കല്പിക്കാവുന്നതാണു്.

---

## 5 ബ്രഹ്മസൂത്രഭാഷ്യം

ശ്രുതി നിർദ്ദേശിക്കുന്നതുപോലെ സുഷുപ്ത്യനുഭവത്തി ന്മേൽ മനനം ചെയ്തിട്ടാണ് സർവ്വബന്ധവിനിർമ്മുക്തമായ ആത്മാവിനെ നാം സാക്ഷാത്ക്കരിക്കുന്നതെന്ന്, "ശ്രവ ണവ്യതിരേകേണ മനനം വിദധത് ശബ്ദ ഏവ തക്കം അപി ആദർത്തവ്യം" എന്നു തുടങ്ങുന്ന "ദൃശ്യതേ തു" എന്ന രണ്ടാമദ്ധ്യായത്തിലെ ഒന്നാംപാദം ബ്രഹ്മസൂത്രം 6-ൽ ശ്രീശങ്കരൻ പറഞ്ഞിട്ടുണ്ട്. ശ്രുതി വിധിച്ചിട്ടുള്ള ശ്രവണത്തിനുപുറമെ, മനനവും ശ്രുതി അംഗീകരിച്ചിട്ടു ണ്ടെന്നു തെളിയിക്കപ്പെട്ടു കഴിഞ്ഞു. ശുഷ്കവും ഫലരഹി തവുമായ തക്കംകൊണ്ട് ആത്മസാക്ഷാത്ക്കാരം സിദ്ധി ക്കുകയില്ല. (കാരണം ഞങ്ങൾ ഈ ഗ്രന്ഥത്തിൻെറ ഒന്നാം ഭാഗത്തിൽ കാണിച്ചിട്ടുള്ളതുപോലെ, തക്കം ഔപചാരി കമാണ്, ഊഹങ്ങളെ അടിസ്ഥാനമാക്കിയതാണ്, ശാസ്ത്ര ത്തിലെപ്പോലെ നിരീക്ഷണം ചെയ്തു തെളിയിച്ച വിവര ങ്ങൾ അതിന് വേണമെന്നു നിർബ്ബന്ധമില്ല.) എന്നാൽ ശ്രുതിയുടെ ആശിസ്സോടെ ഇവിടെ അനുഭവം, തക്കത്തി ൻെറതന്നെ ഒരു ഭാഗമായി, യുക്തിചിന്തയെയാണ് ആശ്ര യിക്കുന്നത്. (ഇതിനെത്തുടന്ന് യുക്തിചിന്തയ്ക്കാധാരമായ വിശേഷാനുഭവത്തെ ഉദാഹരണമായി കാണിക്കുന്നു) ജാ ഗ്രത്സ്വപ്നാവസ്ഥകൾ അന്യോന്യം പുറംതള്ളുകയാൽ, ആത്മാവിനെ അനുഗമിക്കുന്നില്ല. പ്രപഞ്ചത്തിൻെറ പരി പൂർണ്ണപരിത്യാഗത്താലും പരമസത്തയായി സ്ഥിതിചെയ്യു ന്നതിനാലും സുഷുപ്തിയിൽ, ആത്മാവ് പ്രപഞ്ചപ്രതീതി യിൽനിന്നും മുക്തമായി അനുഭവപ്പെടുന്നു; പ്രപഞ്ചം ബ്രഹ്മ ത്തിൽനിന്നും ഉത്ഭവിച്ചതാകയാൽ (ജാഗ്രത്സ്വപ്നങ്ങ ളിൽ), കാര്യകാരണങ്ങളുടെ അഭേദമാകുന്ന തത്ത്വമനുസ

digitized by www.sreyas.in

രിച്ച്, അതു് ബ്രഹ്മത്തിൽനിന്നും അഭിന്നമാണു്. ശ്രുതി സമ്മതിച്ചിട്ടുള്ള യുക്തിചിന്ത ഇത്തരത്തിലുള്ളതാണു്. കേവലതർക്കത്തിന്റെ അവിശ്വാസനീയത, "തർക്കാപ്രതിഷ്ഠാനാത്" എന്ന സൂത്രത്തിന്റെ ഭാഷ്യത്തിൽ ചൂണ്ടിക്കാണിക്കപ്പെടും.

യുക്തിചിന്തയുടെ നിഷ്ഫലതയെക്കുറിച്ചുള്ള തങ്ങളുടെ വിശ്വാസത്തെ പിൻതാങ്ങാൻ, പലരും സൂത്രത്തെ ഉദ്ധരിക്കാൻ ഒരുക്കമാണു് എന്നു കാണാം. എന്നാൽ ശ്രീശങ്കരൻ നിഷ്ഫലമാണു് എന്നു് തള്ളിയിട്ടുള്ള യുക്തിചിന്തയെ അദ്ദേഹം അംഗീകരിച്ച തരത്തിലുള്ള യുക്തിചിന്തയിൽനിന്നു് വേർതിരിച്ചറിയുന്നതിൽ അവർ ശ്രദ്ധിച്ചിട്ടില്ല. തർക്കവും, യുക്തിചിന്തയും (അഥവാ ശാസ്ത്രീയരീതിയും) തമ്മിലുള്ള വ്യത്യാസത്തെ പാശ്ചാത്യതാർക്കികന്മാരും അംഗീകരിച്ചിട്ടുണ്ടു്. ആദ്ധ്യാത്മികലോകത്തിലും പരമസത്യാന്വേഷണത്തിലും, ശ്രുതി ആത്യന്തികപ്രമാണമായിരിക്കുന്നതു് അതിന്റെ ഈ പരമമായ യുക്തിവിധേയത്വംകൊണ്ടാണു്. അനുഭവവിരുദ്ധമായി പോവുകയാണെങ്കിൽ, ഉദാഹരണമായി അഗ്നിക്കു് ശൈത്യമാണു് എന്നു് പറയുകയാണെങ്കിൽ, ശ്രുതിപോലും പരമപ്രമാണമായി അംഗീകരിക്കപ്പെടുകയില്ല എന്നാണു് ശ്രീശങ്കരന്റെ അഭിപ്രായം. അനുഭവത്തിനു് വിരുദ്ധമായി പോകുന്നവർക്കാർക്കുംതന്നെ ദാർശനികനാവാൻ കഴിയുകയുമില്ല.

ശാസ്ത്രീയചിന്താഗതിയെയും വേദാന്തത്തെയും ഒരു വശത്തും മതസിദ്ധാന്തത്തെ മറുവശത്തുമായി നിർത്തിയാൽ ആദ്യത്തേതിനു് എല്ലാവർക്കും സ്വീകാര്യമാവുന്നതായ ഒരു പൊതു ഘടകമുണ്ടു്, അതായതു് ശാസ്ത്രീയമായ രീതിയും ശാസ്ത്രീയമായ വിവരങ്ങളും. ഇതു കാരണം ശാസ്ത്രീയ സിദ്ധാന്തങ്ങളും തത്ത്വങ്ങളും അംഗീകാരം നേടിയിട്ടുണ്ടു്, എന്നാൽ മതവിശ്വാസങ്ങൾക്കും മതഭ്രാന്തുകൾക്കും തുടർച്ചയായി അംഗീകാരം നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയുമാണു്.

digitized by www.sreyas.in

ഉപനിഷത്തിലെ മതസിദ്ധാന്തത്തിൽനിന്നും വ്യത്യസ്തമായ വേദാന്തദർശനം സാർവ്വത്രികാനുഭവത്തെയും യുക്തിയെയും അടിസ്ഥാനമാക്കിയുള്ളതാണ്; അതുകൊണ്ടാണ് വേദാന്തനിഗമനങ്ങളെ എത്ര വലിയ തക്കത്തിനും ഖണ്ഡിക്കാൻ കഴിയാത്തത്. ഈ നിഗമനാത്ഥത്തിൽ ശ്രീശങ്കരൻ പറയുന്നു: "ശാസ്ത്രീയമായ അറിവ് ഒരേ രൂപത്തിലുള്ളതാണെന്നും, കാരണം, അതു വസ്തുതന്ത്രമാണെന്നും സമ്യഗ് ജ്ഞാനംകൊണ്ടു മാത്രമേ മോക്ഷം കൈവരൂ എന്നും മോക്ഷത്തെ പിൻതാങ്ങുന്ന എല്ലാവരുടെയും നിഗമനമാണ്." എല്ലായ്പോഴും ഒരേ രൂപത്തിൽത്തന്നെ ഇരിക്കുന്ന വസ്തു മാത്രമാണ് പരമസത്യമായിട്ടുള്ളത്. ലോകത്തിൽ, "അഗ്നിക്ക് ചൂടുണ്ട്" എന്നിങ്ങനെ അതിനെപ്പററിയുള്ള ജ്ഞാനം ശാസ്ത്രീയജ്ഞാനമാണ്. അതപ്രകാരമായതിനാൽ അതിനെക്കുറിച്ചുള്ള അജ്ഞത അഥവാ തെററായ ധാരണ യുക്തിരഹിതമാണ്. കാണിച്ചുകൊടുക്കേണ്ടതായ വിഷയങ്ങളെക്കുറിച്ച് ജ്ഞാനം ഉൽപ്പാദിപ്പിക്കുന്നതിനാൽ ജ്ഞാനോല്പാദകവും, നിത്യവും ആയ വേദത്താൽ അപ്രകാരം ഉൽപ്പാദിപ്പിക്കപ്പെട്ട ജ്ഞാനത്തിൻെറ സത്തയെ, ഭൂതവത്തമാനഭാവികാലങ്ങളിലെ താക്കികന്മാർ എല്ലാവരും ഒരുമിച്ചുചേന്നാലും നിഷേധിക്കാൻ കഴിയുകയില്ല. (തക്കാപ്രതിഷ്ഠാനാത് എന്നതിൻെറ ഭാഷ്യം, അപി ച സമ്യഗ് ജ്ഞാനാത് മോക്ഷഃ എന്നു തുടങ്ങുന്നിടത്തു്; സൂത്രഭാഷ്യം. II. i. 11)

യുക്തിയെക്കുറിച്ചുള്ള ശ്രീശങ്കരൻെറ നിലപാട് സൂത്രം I. i. 2 "ജന്മാദ്യസ്യ യതഃ" എന്നതിൻെറ ഭാഷ്യത്തിൽ വീണ്ടും ഉറപ്പിച്ചിരിക്കുന്നു.

ഉപനിഷത്പ്രസ്താവനകളുടെ അത്ഥത്തെക്കുറിച്ചുള്ള അന്വേഷണംകൊണ്ടല്ലാതെ, ഊഹംകൊണ്ട് ബ്രഹ്മസാക്ഷാത്ക്കാരം കിട്ടുകയില്ല. പ്രപഞ്ചത്തിൻെറ പരമകാരണത്തെക്കുറിച്ച് വേദാന്തപ്രസ്താവനകൾ ഉണ്ടെങ്കിലും,

digitized by www.sreyas.in

ശ്രുതിയും യുക്തിവാദത്തെ സ്വീകരിച്ചിട്ടുള്ളതിനാൽ അതിന്റെ പ്രസ്താവത്തെ ഉറപ്പിക്കാൻ, അനുമാനത്തെ നിഷേധിക്കുന്നില്ല. ഇപ്രകാരം ''ആത്മാവു് ശ്രവിക്കപ്പെടുകയും മനനം ചെയ്യപ്പെടുകയും വേണം'' – (ബൃ. ഉ. II. iv. 5). ഛാന്ദോഗ്യത്തില്, ''ഗുരുവിനെ ലഭിച്ചവൻ സത്യത്തെ അറിയുന്നു'' (VI. XIV. 2) എന്നതു് കാണിക്കുന്നതു് ആത്മസാക്ഷാത്ക്കാരത്തിനു് യുക്തിയുടെ സഹായം കൂടി വേണമെന്നാണു്, കാരണം ധർമ്മാന്വേഷണത്തിലെന്നപോലെ ബ്രഹ്മത്തിന്റെ അന്വേഷണത്തിലും ശ്രുതി മാത്രമല്ല പരമമായ പ്രമാണം. അപ്പോൾ പിന്നെ എന്താണു് ? ഗ്രന്ഥമെന്നപോലെതന്നെ അനുഭവവും ഇവിടെ പ്രമാണമാണു്, കാരണം ബ്രഹ്മസാക്ഷാത്കാരം അനുഭവത്തിൽ അവസാനിക്കുന്നു – അനുഭവാവസാനത്വാത് – അന്വേഷണവിഷയം മുൻപുതന്നെ ഉള്ളതായ വസ്തുവാണു്, ധർമ്മങ്ങളുടെ കാര്യത്തിലെന്നപോലെ ഉണ്ടാക്കി എടുക്കേണ്ടതല്ല. ''തത്ത്വമസി'' (നീ അതാകുന്നു) എന്ന മഹാവാക്യത്തിന്റെ അർത്ഥത്തിന്മേൽ മനനംചെയ്തു നേടേണ്ടതാണു് ബ്രഹ്മസാക്ഷാത്ക്കാരം; അനുമാനം മുതലായ മററു മാർഗ്ഗങ്ങൾകൊണ്ടല്ല. [വാക്യാർത്ഥവിചാരണാദ്ധ്യവസാനനിർവ്വൃത്താ ഹി ബ്രഹ്മാവഗതിന്ന അനുമാനാദിപ്രമാണാന്തരനിർവ്വൃത്താ.]

ബ്രഹ്മസൂത്രം II. i. 4 – ന്റെ 'ശങ്കരഭാഷ്യ'ത്തിലെ ''അനുഭവാവസാനം'' എന്ന വാക്കിന്റെ ടീകയിൽ സാക്ഷാത്കാരത്തിനു്, യുക്തിചിന്ത ശ്രവണത്തെക്കാളും ശ്രുതിയിലെ പരമ്പരാഗതമായ പാഠത്തിലുള്ള വിശ്വാസത്തെക്കാളും, സുപ്രധാനമായ മാർഗ്ഗമാകുന്നതു് എന്തുകൊണ്ടാണു് എന്നു കാണിക്കുന്ന ആനന്ദഗിരിയുടെ ഒരു കുറിപ്പു് ഉണ്ടു്:

'മോക്ഷത്തിനുള്ള മാർഗ്ഗമായതിനാലാണു് ബ്രഹ്മസാക്ഷാത്ക്കാരം പ്രാധാന്യമർഹിക്കുന്നതു്. വേദപ്രമാണം,

digitized by www.sreyas.in

യുക്തി (ശബ്ദം, തർക്കം) എന്നീ രണ്ടിൽ, അന്യരുടെ സാക്ഷാത്ക്കാരം ആസ്പദമാക്കിയുള്ള ശബ്ദത്തെക്കാൾ യുക്തി അധികം പ്രധാനവും ആന്തരികവുമായതിനാലും സ്വാനുഭവമാകുന്ന സ്വഭാവത്തോടുകൂടിയതായതിനാലും (അതായതു് സ്വാനുഭവത്തിൽ ഉൾക്കൊണ്ടിരുന്നതിനെ ആശയരൂപത്തിൽ അഥവാ വൃത്തിജ്ഞാനരൂപത്തിൽ പ്രകടീഭവിപ്പിക്കൽ മാത്രം) അതു് കൂടുതൽ പ്രധാനമായതാണു്. പാരമ്പര്യം അതായതു് ശ്രുതി പരോക്ഷാനുഭവമാണു്. എന്നാൽ യുക്തി സ്വാനുഭവത്തിൻെറ ഒരു ഭാഗമായതിനാൽ അപരോക്ഷമാണു്. അതിനാൽ കൂടുതൽ മേന്മ യുക്തിക്കാണു്. ബ്രഹ്മജ്ഞാനവും ധർമ്മംപോലെ ഭാവിയിൽ അദൃഷ്ടഫലങ്ങളെയല്ലേ ഉളവാക്കുകയുള്ളു എന്ന ഒരു സംശയം ഉണ്ടാവാം; അതിനാൽ യുക്തി എങ്ങനെയാണു് അജ്ഞതയെ നീക്കി അനുഭവത്തിൽ അവസാനിക്കുന്നതു്? അതു് മോക്ഷാനുഭവത്തിൽത്തന്നെയാണു് അവസാനിക്കുന്നതു് എന്നാണു് ഇതിനു മറുപടി. മുത്തുച്ചിപ്പിയെ പരിശോധിച്ചു് വെള്ളിയെന്നുള്ള ആരോപിതാശയം നശിപ്പിക്കുന്നതുപോലെ, യുക്തിചിന്തകൊണ്ടു് സത്തയെ കാണാനുള്ള കഴിവില്ലായ്മയെ നശിപ്പിക്കുകയാണു് ചെയ്യുന്നതു്. (അതുവരെ കാണാതിരുന്ന അനുഭവത്തിൻെറ ഉള്ളടക്കത്തെ പരിശോധിക്കാൻവേണ്ടി സത്യാനുഭവത്തെ അതു് വീണ്ടും ചിന്തിക്കുന്നു.) അതിനാൽ യുക്തി മോക്ഷത്തിൻെറ മാർഗ്ഗമാണു്, അതുകൊണ്ടു് ധർമ്മത്തിലെന്നപോലെ സദ്യോഫലാനുഭവം ഇല്ല എന്ന കുറവും അതിനില്ല. [ബ്രഹ്മസാക്ഷാത്കാരസ്യ മോക്ഷോപായതയാ പ്രാധാന്യാത് തത്ര ശബ്ദാദ് അപി പരോക്ഷഗോചരാദ് അപരോക്ഷാർത്ഥസാധർമ്മ്യഗോചരാസ്തർക്കോഽന്തരംഗം ഇതി തസ്യൈവ ബലവത്ത്വം ഇത്യർത്ഥഃ ഐതിഹ്യമാത്രേണ പ്രവാദപാരമ്പര്യമാത്രേണ. പരോക്ഷതയേതി യാവത് അനുഭവസ്യ പ്രാധാന്യേ തർക്കസ്യോ

digitized by www.sreyas.in

ക്തന്യായേന തസ്യിന്നന്തരംഗത്വാദ് ആഗമസ്യ ച ബഹിരംഗത്വാദ് അന്തരംഗബഹിരങ്ഗയോരന്തരംഗം ബലവദ് ഇതി ന്യായാദ് ഉക്തം തക്സ്യ ബലവത്ത്വം. അനുഭവപ്രാധാന്യം തു നാദ്യാപി സിദ്ധം ഇതി ആശംക്യാഹ അനുഭവേതി. നനു ബ്രഹ്മജ്ഞാനം വൈദികത്വാദ് ധമ്മവദദൃഷ്ടഫലം ഏഷ്ടവ്യം, തത്കുതോ അസ്യാനുഭവാവസാനാവിദ്യാനിവത്തകത്വം തത്രാഹ–'മോക്ഷേതി'. അധിഷ്ഠാനസാക്ഷാത്കാരസ്യ ശുക്ത്യാദിവിജ്ഞാനേ തദവിദ്യാതത്കാര്യ്യനിവത്തകത്വദൃഷ്ടേർബ്രഹ്മജ്ഞാനസ്യാപി തക്കവശാദ് അസംഭാവനാദിനിരാസദ്വാരാ സാക്ഷാത്കാരാവസായിനസ്തദവിദ്യാനിവർത്തകത്വേനൈവ മുക്തിഹേതുതേതി ന ദൃഷ്ടഫലതേത്യർത്ഥഃ.

സുഷുപ്ത്യവസ്ഥയിലെ അനുഭവത്തിന്റെ അഥവാ ദശ്നത്തിന്റെ പ്രയോജനം ജീവന്റെ സത്യസ്വരൂപം ബ്രഹ്മമാണെന്നുറപ്പിക്കലും ജാഗ്രത്സ്വപ്നാവസ്ഥകളാകുന്ന വ്യവഹാരത്തിൽനിന്നുള്ള മുക്തിയും ആണെന്നു് സൂത്രം III. ii 7 ന്റെ ഭാഷ്യത്തിൽ ശ്രീശങ്കരൻ ഉറപ്പിച്ചു പറഞ്ഞിട്ടുണ്ടു്. സുഷുപ്തിയിൽ ജീവന്റെ സ്ഥാനത്തെക്കുറിച്ചു് ഒരു നീണ്ട ചച്ച്യ്ക്കുശേഷം, ജീവന്റെ ഒരേ ഒരു കേന്ദ്രസ്ഥാനം 'ആത്മാവു്–ബ്രഹ്മം' ആണെന്നുള്ള നിഗമനത്തിൽ ശ്രീശങ്കരൻ എത്തിച്ചേരുന്നു: 'സത്തും പ്രാജ്ഞനും ബ്രഹ്മമാണെന്നുള്ളതു് പ്രസിദ്ധമാണു് (ശ്രുതികളിൽ നിന്നു്) സുഷുപ്ത്യവസ്ഥയിൽ നാഡികൾ, ഹൃദയം, ബ്രഹ്മം എന്നിങ്ങനെ മൂന്നു കേന്ദ്രസ്ഥാനങ്ങൾ (ജീവനു്) ഉണ്ടെന്നു് ഈ ശ്രുതികളിൽ പറയുന്ന നാഡികളും ഹൃദയവും അവിടെ വഴിയമ്പലങ്ങളായിട്ടാണു് കണക്കാക്കപ്പെടുന്നതു്, ഒരേ ഒരു സുഷുപ്തിസ്ഥാനം ബ്രഹ്മമാണു്. ബ്രഹ്മം മാററമില്ലാത്ത സ്ഥാനമാണു് എന്നു് ഞാൻ കാണിച്ചുകഴിഞ്ഞു. ഈ ജ്ഞാനംകൊണ്ടു് പ്രയോജനംഉണ്ടു്, അതായതു് ജീവൻ ബ്രഹ്മമാണെന്ന സത്യത്തിന്റെ അറി

digitized by www.sreyas.in

യലും, ജാഗ്രത്സ്വപ്നാവസ്ഥകളിലെ വ്യവഹാരങ്ങളിൽ നിന്നു് അതു് മുക്തമാണെന്നറിയലും. അതുകൊണ്ടു് ബ്രഹ്മംതന്നെയാണ് സുഷുപ്തിസ്ഥാനം.' [സത്പ്രാജ്ഞയോശ്ച പ്രസിദ്ധമേവ ബ്രഹ്മത്വം. ഏവം ഏതാസു ശ്രുതിഷു ത്രീണ്യേവ സുഷുപ്തിസ്ഥാനാനി സങ്കീർത്തിതാനി നാഡ്യഃ പുരീതത് ബ്രഹ്മ ചേതി. തത്രാപി ദ്വാരമാത്രം നാഡ്യഃ പുരീതശ്ച, ബ്രഹ്മൈവ ത്വേകം അനപായി സുഷുപ്തിസ്ഥാനം...ബ്രഹ്മ ത്വനപായി സുഷുപ്തിസ്ഥാനമിതി ഏതത് പ്രതിപാദയാമഃ തേന തു വിജ്ഞാനേന പ്രയോജനം അസ്തി ജീവസ്യ ബ്രഹ്മാത്മത്വാവധാരണം സ്വപ്നജാഗരിതവ്യവഹാരവിമുക്തത്വാവധാരണം ച. തസ്മാദാത്മൈവ സുഷുപ്തിസ്ഥാനം.] സുഷുപ്തി ബ്രഹ്മാനുഭവമല്ല, അതിൻെറ ഒരു പ്രതീതിമാത്രമാണെന്ന വാദം അങ്ങനെ തള്ളപ്പെട്ടിരിക്കുന്നു. ഈ ഭാഷ്യത്തിൽ രണ്ടു കാര്യങ്ങളും കൂടി ശ്രദ്ധേയമായിട്ടുണ്ടു്: ജീവൻ ഭിന്നഭാവത്തിലല്ല ആത്മാവിൽ വിശ്രമിക്കുന്നതു് എന്നാണു് അതിൽ ഒന്നു്. ''പ്രാജ്ഞേനാത്മനാ സമ്പരിഷ്വക്തഃ'' (പരമാത്മാവിനാൽ സമ്പരിഷ്വക്തനായി) എന്ന ബൃഹദാരണ്യകത്തിലെ വാക്യത്തിൽനിന്നും, ജീവൻ പരമാത്മാവിൻെറ തൊട്ടടുത്തിരുന്നു് അതിൽ വിശ്രമിക്കുകയാണെങ്കിലും, അതുമായി ഏകത്വം പ്രാപിച്ചിട്ടില്ല എന്ന ഊഹത്തിനു് വഴിയുണ്ടു്. ഈ ന്യായമായ തെററിദ്ധാരണ മാററാൻ വേണ്ടി ശ്രീശങ്കരൻ പറയുന്നു: 'പിന്നെ ഒന്നുകൂടി പറയട്ടെ – നാഡികളും ഹൃദയവും ജീവൻെറ പരിമിതോപാധികളുടെ ഇരിപ്പിടമാണു്, പരിമിതോപാധികളല്ലാതെ ജീവനു് വേറെ ആധാരമില്ല. ബ്രഹ്മത്തിൽനിന്നും വേറെയല്ലാത്തതിനാൽ അതു് സ്വമഹിമാവിൽ സ്ഥിതിചെയ്യുന്നു. സുഷുപ്തിയിൽ അതിനു് ആധാരമായിട്ടിരിക്കുന്നതു് ബ്രഹ്മമാണു് എന്നു പറഞ്ഞാൽ, ആധാരവും ആധേയവും തമ്മിൽ ഭേദമുണ്ടെന്നു് അർത്ഥമില്ല, രണ്ടും തമ്മിൽ താദാ

digitized by www.sreyas.in

ത്മ്യം പ്രാപിച്ച എന്നേ അത്ഥമുള്ളൂ, കാരണം പാഠം പറയുന്നു. ''സത്തിനോട്ട് അത്് ഏകത്വം പ്രാപിച്ചിരിക്കുന്നു. ആത്മാവിൽ ലയിച്ചിരിക്കുന്നു.'' സുഷുപ്തനായ ആരം അയാളുടെ സ്വരൂപത്തിൽ വിലയിച്ചിരിക്കുന്നു എന്നാണ് അതിനത്ഥം. [അപി ച നാഡ്യഃ പുരീതദ് വാ ജീവസ്യോപാധ്യാധാര ഇവ ഭവതി തത്രാസ്യ കരണാനി വത്തന്ത ഇതി. ന ഹി ഉപാധിസംബന്ധം അന്തരേണ സ്വത ഏവ ജീവസ്യാധാരഃ കശ്ചിത് സംഭവതി. ബ്രഹ്മാവ്യതിരേകേണ സ്വമഹിമപ്രതിഷ്ഠിതത്വാത്, ബ്രഹ്മാധാരത്വം അപി അസ്യ സുഷുപ്തൈവാധാരാധേയഭേദാഭിപ്രായേണ ഉച്യതേ, കഥം തഹി? താദാത്മ്യാഭിപ്രായേണ. യത ആഹ-''സതാ സോമ്യ തദാ സമ്പന്നോ ഭവതി സ്വം അപീതോ ഭവതി'' [ഛാ. VI. viii 1] ഇതി. സ്വശബ്ദേനാത്മാഭിലപ്യതേ, സ്വരൂപം ആപന്നഃ സുപ്തോ ഭവതീത്യത്ഥഃ.]

ശ്രദ്ധേയമായ മറ്റൊരു വസ്തുത ഇതാണ്: ജീവൻ അതിനു മുൻപ് ഇല്ലാതിരുന്ന ഏതോ ഒന്നിനെ, അതായത് ബ്രഹ്മത്വത്തെ, പ്രാപിക്കുകയല്ല ചെയ്യുന്നത്, കാരണം അത് സ്വസ്വരൂപത്തിൽനിന്നും ഒരിക്കലും ച്യുതനാവുന്നില്ല. ജാഗ്രത് സ്വപ്നാവസ്ഥകളിൽ ശരീരാദികളായ ഉപാധികളുടെ സമ്പക്കംകാരണം തോന്നപ്പെടുന്ന സ്വരൂപനാശത്തിന് വിരുദ്ധമായി സുഷുപ്തിയിൽ ഉപാധികരം ആത്മാവിൽ ലയിക്കുമ്പോരം അതു സ്വരൂപത്തെ പ്രാപിക്കുന്നുവെന്നു പറയപ്പെടുന്നു അതുകൊണ്ട് ചില സമയത്തു് അതു പരമാത്മാവിനെ പ്രാപിക്കുന്നുവെന്നും ചിലപ്പോരം ഇല്ലെന്നും ഉള്ളതു് സംഭവിക്കുന്നില്ല. [അപി ച ന കദാചിദ് ജീവസ്യ ബ്രഹ്മണാ സമ്പത്തിന്നാസ്തി സ്വരൂപ സ്യാനപായിത്വാത്. സ്വപ്നജാഗരിതയോസ്തു ഉപാധിസമ്പക്വശാത് പരരൂപാപത്തിം ഇവാപേക്ഷ്യ

digitized by www.sreyas.in

തദുപശമാത് സുഷുപ്തേഃ സ്വരൂപാപത്തിർവ്വിവക്ഷ്യതേ. അതശ്ച സുപ്താവസ്ഥായാം കദാചിത് സതാ സമ്പദ്യതേ കദാചിന്ന സമ്പദ്യത ഇതി അയുക്തം.]

''വിഷയാനുഭവം ഇല്ലാത്തതായ അവസ്ഥ'' എന്നിങ്ങനെ ശ്രീശങ്കരൻ സമർത്ഥിച്ചിട്ടുള്ളതായ സുഷുപ്തിയുടെ നിർവ്വചനമാണ് ശ്രദ്ധേയമായ മറ്റൊരു കാര്യം. 'ഇതിനും പുറമെ സുഷുപ്തിയിൽ ജീവന് വിവിധസ്ഥാനങ്ങൾ ഉണ്ടെന്നു സമ്മതിക്കുകയാണെങ്കിൽത്തന്നെ, എല്ലാപ്പോഴും വിശേഷവിജ്ഞാനശമനമാകുന്ന ലക്ഷണത്തോടുകൂടിയ സുഷുപ്തിയുടെ സ്വഭാവത്തിന് ഈ സ്ഥാനമാററംകൊണ്ട് ഒരു മാററവും സംഭവിക്കുന്നില്ല; അതുകൊണ്ട് ബ്രഹ്മമായി ഐക്യം പ്രാപിച്ചിട്ടുള്ളതിനാൽ, ജീവൻ (സുഷുപ്തിയിൽ) ഒന്നും അറിയാത്തതു് ഏകത്വംകൊണ്ടാണ് എന്നു പറയുകയാവും കൂടുതൽ സ്വാഭാവികം; ''നാം മറ്റൊന്നിനെ എങ്ങനെ അറിയും'' എന്നാണ് ശ്രുതിവാക്യം. (ബൃ. ഉ. IV. v.16) ഇതിനും പുറമെ സുപ്തനായ ജീവൻ നാഡികളിലും ഹൃദയത്തിലുമാണ് വിശ്രമിക്കുന്നതെങ്കിൽ, അതിൻെറ അറിയായ്മയ്ക്കു് എന്തെങ്കിലും കാരണം കാണുക അസാദ്ധ്യമാണ്; കാരണം, അങ്ങനെയാണെങ്കിൽ അതിന് വിഷയങ്ങളോട് നാനാത്വം തുടരേണ്ടിവരും. ''ദ്വൈതം ഉണ്ട് എന്നു് തോന്നുന്നിടത്തു് ഒന്നു മറ്റൊന്നിനെ കാണുന്നു'' ഇത്യാദി ശ്രുതിവാക്യം. [അപി ച സ്ഥാനവികല്പാഭ്യുപഗമേഽപി വിശേഷവിജ്ഞാനോപശമലക്ഷണം താവത് സുഷുപ്തം ന ക്വചിത് വിശിഷ്യതേ. തത്ര സതി സമ്പന്നസ്താവത് തദേകത്വാന്ന വിജാനാതീത്യുക്തം, തത്കേന കം വിജാനീയാത് ഇതി ശ്രുതേഃ. നാഡീഷു പുരീതതി ച ശയാനസ്യ ന കിഞ്ചിത് അവിജ്ഞാനേ കാരണം ശക്യം വിജ്ഞാതും. ഭേദവിഷയത്വാത്, യത്ര വാ അന്യദിവ സ്യാത് തത്രാന്യോഽന്യത് പശ്യേത് ഇതി ശ്രുതേഃ.

digitized by www.sreyas.in

വിഷയജ്ഞാനത്തിന്റെ അഥവാ വിശേഷവിജ്ഞാനത്തിന്റെ അഭാവം നിമിത്തം സുഷുപ്തിയുടെ ഉള്ളടക്കത്തെ നിർവ്വികല്പസമാധിയുടേതിൽനിന്നും വേർതിരിച്ചറിയാൻ കഴിയുകയില്ല; കാരണം രണ്ടാമത്തേതും വിഷയജ്ഞാനത്തിൽനിന്നും മുക്തമാണ് എന്നു പറയപ്പെടുന്നു എന്നതും നാം ഇവിടെ ശ്രദ്ധിക്കണം. വിഷയജ്ഞാനം ഉള്ള അവസ്ഥകളെ മാത്രമേ അന്യോന്യം വേർതിരിച്ചറിയാൻ കഴിയുകയുള്ളൂ. 'ഞാൻ ബ്രഹ്മമാണ്.' 'ഇതെല്ലാം ബ്രഹ്മമാണ്,' 'ഇതെല്ലാം ആത്മാവാണ്'' എന്നീ വൃത്തിരൂപത്തിലുള്ള ജ്ഞാനം ഉണ്ടാകുന്ന അവസ്ഥ സവികല്പസമാധിയാണ്. മിഥ്യാജ്ഞാനം നീങ്ങി എന്നു തീർത്തുപറയാൻ വയ്യാത്തതിനാൽ ജാഗ്രദവസ്ഥയിലേയ്ക്കു തിരിച്ചുവരുമ്പോൾ ദ്വൈതത്തിന്റെയും ഭേദത്തിന്റെയും ബോധം വീണ്ടും ഉത്ഭവിക്കുന്നതുകൊണ്ട്, ശ്രീശങ്കരൻ ബ്ര. സൂ ഭാഷ്യം II. i. 9ന്റെ വ്യാഖ്യാനത്തിൽ സുഷുപ്തിയേയും (നിർവ്വികല്പ) സമാധിയേയും തുല്യനിലയിലാണ് കണക്കാക്കിയിട്ടുള്ളത്. വ്യക്തം അവ്യക്തത്തിലേയ്ക്കു പ്രവേശിക്കുന്നതായി (പ്രപഞ്ചത്തിന്റെ പുനർലയസമയത്ത്) നാം കല്പിക്കുകയാണെങ്കിൽ, ഭേദങ്ങളുള്ള ഒരു പ്രപഞ്ചത്തിന്റെ ഉല്പത്തിയ്ക്കു പ്രത്യേക കാരണം ഇല്ലാതാകുമെന്ന തടസ്സവാദത്തിന് നമുക്ക് സമാന്തരഉദാഹരണങ്ങൾ ഉണ്ടായിരിക്കണം. സുഷുപ്തിയോടും സമാധിയോടും സമാന്തരമായതാണ് മുൻപറഞ്ഞ സംഭവം. ഈ അവസ്ഥകളിലും ജീവൻ അഭേദാവസ്ഥയിലേയ്ക്ക് അവശ്യം കടക്കുന്നു; എങ്കിലും മിഥ്യാജ്ഞാനം മുഴുവനും നീങ്ങിയിട്ടില്ലാത്തതിനാൽ, ജീവൻ സുഷുപ്തിയിൽനിന്നോ സമാധിയിൽനിന്നോ ഉണർന്ന ഉടൻതന്നെ, പഴയ ഭേദാവസ്ഥ വീണ്ടും പുനഃസ്ഥാപിക്കപ്പെടുന്നു.......അഭേദമായ ഒരു പരമാത്മാവുമാത്രമേ ഉള്ളുവെങ്കിലും, പ്രപഞ്ചം നിലനില്ക്കുമ്പോൾ മിഥ്യാജ്ഞാനത്തെ അടിസ്ഥാനമാക്കിയുള്ള നാനാത്വപ്രതീതി സ്വപ്നത്തിലെന്നപോലെ, തട

digitized by www.sreyas.in

സ്സുമില്ലാതെ തുടരുന്നതിനാൽ ലയത്തിനുശേഷവും മിഥ്യാജ്ഞാനജന്യമായ ഭേദഭാവം നിലനില്ക്കുന്നു എന്നു നാം അനുമാനിക്കുന്നു. [യത് പുനരേതത് ഉക്തം സമസ്തസ്യ വിഭാഗസ്യാവിഭാഗപ്രാപ്തേഃ പുനർവ്വിഭാഗേനോല്പത്തൗ നിയമകാരണം നോപപദ്യത ഇതി. അയമപ്യദോഷഃ, ദൃഷ്ടാന്തഭാവാദേവ. യഥാ ഹി സുഷുപ്തിസമാധ്യാദാവപി സത്യം സ്വാഭാവിക്യാം അവിഭാഗപ്രാപ്തമിഥ്യാജ്ഞാനസ്യ അനപോദിതത്വാത് പൂർവ്വവത് പുനഃ പ്രബോധോ വിഭാഗോ ഭവതി. ഏവം ഇഹാപി ഭവിഷ്യതി,..........യഥാ ഹി അവിഭാഗേഽപി പരമാത്മനി മിഥ്യാജ്ഞാനപ്രതിബദ്ധോ വിഭാഗവ്യവഹാരഃ സ്വപ്നവദ് അവ്യാഹതഃ സ്ഥിതോ ദൃശ്യതേ, ഏവം അപീതാവപി മിഥ്യാജ്ഞാനപ്രതിബദ്ധൈവ വിഭാഗശക്തിരനുമാസ്യതേ.] സുഷുപ്തിയിലും സമാധിയിലും ബ്രഹ്മത്തിൽനിന്നു് അഭിന്നമായിരുന്നതിനുശേഷം, ഉണരുമ്പോഴും നാം നമ്മെ വീണ്ടും അതിൽനിന്നും വ്യത്യസ്തമായി കാണുന്നു എന്നതിനെ മുകളിൽ പറഞ്ഞ ഖണ്ഡിക വിശദീകരിക്കുന്നു. കാലമോ ദേശമോ മറ്റു പ്രതീതികളോ ഇല്ലാത്തിടത്തു് കാരണത്വവും നിലനില്ക്കയില്ല. അതുകൊണ്ടു് വേദാന്തം നൽകുന്ന ഒരേ ഒരു വിശദീകരണം അവിദ്യയുടെ ശക്തികൊണ്ടു് പിന്നത്തെ ജാഗ്രദവസ്ഥയിൽ മിഥ്യാജ്ഞാനം വീണ്ടും ഉണ്ടാകുന്നു എന്നു മാത്രമാണു്. എന്നാൽ ഇതേ അവിദ്യ സുഷുപ്തിയിലോ സമാധിയിലോ വാസ്തവത്തിൽ നിലനിന്നു എന്നു കരുതേണ്ടതില്ല, എന്തുകൊണ്ടെന്നാൽ അതു് ആഗന്തുകമാണു്. അതു് വന്നും പോയുമിരിക്കുന്നു. അതു് ജാഗ്രത്സ്വപ്നാവസ്ഥകളിൽ വരുകയും സുഷുപ്തിയിൽ അപ്രത്യക്ഷമാവുകയും ചെയ്യുന്നു. സുഷുപ്തിക്കു് മുൻപു് ബുദ്ധിയിലോ അന്തഃകരണത്തിലോ വെച്ചു് അതു നശിപ്പിക്കപ്പെട്ടില്ലെങ്കിൽ പിന്നത്തെ ജാഗ്രദവസ്ഥയിൽ അന്തഃകരണം തിരിച്ചുവരുന്നതിനോടപ്പം അതും മടങ്ങിവരുന്നു.

digitized by www.sreyas.in

ഒരു സിംഹമോ, പാമ്പോ, പക്ഷിയോ, കൊതുകോ, ആണെന്നുള്ള ബോധംപോലെ മുൻപത്തെ ജാഗ്രദവസ്ഥയിൽ ബ്രഹ്മത്തിൽനിന്നുള്ള ഭിന്നതയെക്കുറിച്ചും അന്തഃകരണത്തിനു് ബോധമുണ്ടു് എങ്കിൽ, ഈ ബോധം അടുത്ത ജാഗ്രദവസ്ഥയിലും തിരിച്ചുവരുന്നു. സുഷുപ്തിയിൽ ഏകത്വമുണ്ടു്, എങ്കിൽപ്പോലും, ബ്രഹ്മവ്യതിരിക്തമാണെന്ന ബോധം വീണ്ടും പ്രത്യക്ഷപ്പെടുന്നു. നേരെമറിച്ചു് ബ്രഹ്മവ്യതിരിക്തമാണെന്ന തെററായ ആശയത്തെ നീക്കിയിട്ടാണു് അന്തഃകരണം സുഷുപ്തിയിലേയ്ക്കു് പോകുന്നതെങ്കിൽ, 'ഞാൻ ബ്രഹ്മമാണു്' (ശുദ്ധബോധസ്വരൂപം) എന്ന ഏകത്വബോധത്തോടുകൂടിത്തന്നെ അതു് മടങ്ങിവരുന്നു. അയാളെസ്സംബന്ധിച്ചേടത്തോളം പുനർജ്ജന്മമോ പുനരുല്പത്തിയോ ഇല്ല; കാരണം ബ്രഹ്മമായിത്തീർന്നിരിക്കുന്നതിനാൽ അയാൾ അജൻതന്നെയാണു്. അതിനാൽ സുഷുപ്തിയിലോ സമാധിയിലോ അല്ല, ജാഗ്രദവസ്ഥയിൽത്തന്നെയാണു് മിഥ്യാജ്ഞാനത്തിൻെറ നാശം സംഭവിക്കേണ്ടതു് എന്നതു് സുസ്പഷ്ടമാണു്, യുക്തിചിന്തയല്ലാതെ മറെറാരു മാർഗ്ഗവും അതിനു് ഇല്ലതന്നെ.

ശ്രീശങ്കരൻെറ അഭിപ്രായത്തിൽ സുഷുപ്തിയെപ്പോലെതന്നെ സമാധിയും ഒരു അപ്രബുദ്ധാവസ്ഥയാണെന്നു കാണിക്കാൻ മാത്രമാണു് മുകളിൽക്കൊടുത്ത ഖണ്ഡിക ഉദ്ധരിച്ചിട്ടുള്ളതെങ്കിലും, സുഷുപ്തിയിൽ മിഥ്യാജ്ഞാനം നിലനില്ക്കുന്നു എന്ന പ്രസ്താവനയെ തെററാണെന്നു സ്ഥാപിക്കാൻ ഉപനിഷത്തുവഴിയും ശ്രീശങ്കരൻെറ പ്രസ്താവന വഴിയും ഇതേവരെ ഞങ്ങൾ ശ്രമിച്ചിട്ടുണ്ടെങ്കിൽക്കൂടി, ഒരു വിശദീകരണം ആവശ്യമാണെന്നു തോന്നുന്നു. അതു് ഊഹമാണു്, ജാഗ്രത്തിലെ അനുമാനം മാത്രമാണു്, അങ്ങനെയുള്ള മിഥ്യാജ്ഞാനത്തെക്കുറിച്ചു് ഈ രണ്ടവസ്ഥകളിലെ അനുഭവമല്ല, അനുഭവം അനുമാനത്തിനു വിരുദ്ധ

digitized by www.sreyas.in

മാവുമ്പോഠം രണ്ടാമത്തേതു തള്ളപ്പെടുകയും അനുഭവം പ്രമാണമായി സ്വീകരിക്കപ്പെടുകയും വേണം, എന്നേ ശ്രീശങ്കരൻ പറയുന്നുള്ളു എന്നതാണ് വിശദീകരണം. [ന ചാനുമാനം പ്രത്യക്ഷവിരോധേ പ്രാമാണ്യം ലഭതേ.] അതുകൊണ്ടു് സുഷുപ്തിയിലും സമാധിയിലും മിഥ്യാജ്ഞാനം അനുമാനിക്കപ്പെടുന്നതേയുള്ളു എന്ന ശ്രീശങ്കരന്റെ പ്രസ്താവന സുഷുപ്തിയിലും സമാധിയിലും മിഥ്യാജ്ഞാനം നിലനില്ക്കുന്നില്ല എന്നു നമ്മുടെ വാദത്തിന് വിരുദ്ധമല്ല.

digitized by www.sreyas.in

## 6 മാണ്ഡൂക്യോപനിഷത്ത്

സുഷുപ്തിയിലെ ആത്മാവിനും സത്യസാക്ഷാത്ക്കാരാവസ്ഥയിലെ ആത്മാവിനും തമ്മിൽ ഭേദം കല്പിക്കുന്ന ഒരേ ഒരു ഉപനിഷത്ത് ഇതാണ്. ആദ്യത്തേതിനെ 'പ്രാജ്ഞനെ'ന്നും രണ്ടാമത്തേതിനെ 'തുരീയനെ'ന്നും പറയുന്നു. സുഷുപ്തിയിലെ ആത്മാവിൽനിന്നും വേറെയാണ് തുരീയനെന്ന അഭിപ്രായം ഒരു അത്യുക്തിയാണെന്ന് നാം ഒന്നാം ഭാഗത്തിൽ തെളിയിച്ചുകഴിഞ്ഞു. തുരീയനെക്കുറിച്ച് ഈ ഉപനിഷത്തിൽ കൊടുത്തിട്ടുള്ള നിർവ്വചനത്തിന്റെ പരിശോധനകൊണ്ട് ഇക്കാര്യം തെളിയിക്കാവുന്നതാണ്. തുരീയനെക്കുറിച്ച് ഇങ്ങനെ പറയുന്നു: അന്തഃപ്രജ്ഞനോ, ബഹിഷ്പ്രജ്ഞനോ, പ്രജ്ഞാനഘനനോ, പ്രജ്ഞനോ, അപ്രജ്ഞനോ അല്ല. അദൃഷ്ടവും അവ്യവഹാര്യവും അഗ്രാഹ്യലക്ഷണവും അചിന്ത്യവും അവ്യപദേശ്യവും ആണ്, ഏകാത്മപ്രത്യയസാരമാണ്, പ്രപഞ്ചോപശമമാണ്, ശാന്തവും ശിവവും അദ്വൈതവും ആണ്. നാലാമത്തേതായ തുരീയം ഇതാണ്, ഇതാണ് ആത്മാവ്, ഇതിനെയാണ് സാക്ഷാത്ക്കരിക്കേണ്ടത് (മാ. ഉ. 7). ഇങ്ങനെയാണെങ്കിൽ, സുഷുപ്തിയിലെ ആത്മാവിന് ചേരാത്തതായി ഒരു പദമെങ്കിലും തുരീയന്റെ ഈ നിർവ്വചനത്തിൽ ഉണ്ടോ? ഇല്ലെന്ന് നമുക്കു കാണാം. അതുകൊണ്ട് തുരീയനെന്നു പറയുന്നത് സമ്പ്രസാദനിൽനിന്നും വ്യത്യസ്തമായ ഒന്നല്ല. ഗൗഡപാദകാരിക I. 2 ന്റെ ഭാഷ്യത്തിൽ, ഒരു മർമ്മപ്രധാനമായ വാചകത്തിലൂടെ ശ്രീശങ്കരൻ ഈ അഭിപ്രായം നമ്മിൽ ഉറപ്പിക്കുന്നു. അവിടെ പിന്നീട് നിർവ്വചിക്കപ്പെടുന്ന തുരീയവും സുഷുപ്തിയിലെ ആത്മാവും ഒന്നാണെന്നു സ്ഥാപിച്ചിരിക്കുന്നു. പ്രാജ്ഞനെന്നു വിശേഷിപ്പിക്കപ്പെട്ട അത് (പ്രപഞ്ചദൃശ്യത്തിന്റെ കാരണ

digitized by www.sreyas.in

മായി കാണപ്പെടുമ്പോഴും) കാരണമല്ലാതെയും ദേഹാദിദൃശ്യബന്ധരഹിതമായും അതിന്റെ പരമാത്ഥാവസ്ഥയിൽ കാണപ്പെടുമ്പോഴും, തുരീയനെന്ന അപരനാമത്താൽ വിവരിക്കപ്പെടുന്നതാണ്. [താം അബീജാവസ്ഥാം തസൈ്യവ പ്രാജ്ഞശബ്ദവാച്യസ്യ തുരീയത്വേന ദേഹാദിസംബന്ധരഹിതാം പാരമാത്ഥികീം പൃഥഗ് വക്ഷ്യതി.] അതുകൊണ്ട്, സുഷുപ്തിയിലെ ആത്മാവിനോടുള്ള(സംപ്രസാദനോടുള്ള), തുരീയന്റെ ഏകത്വം തികച്ചും വ്യക്തമാണ്. പ്രാജ്ഞനെന്ന മറെറാരാശയം എന്തിനു് അവതരിപ്പിക്കുന്നു എന്നു് വിശദീകരിക്കുക മാത്രമാണ് നമുക്കിനി ചെയ്യേണ്ടതായിട്ടുള്ളതു്. പ്രാജ്ഞനു് പ്രയോഗിച്ചിട്ടുള്ള പദങ്ങൾ അനുഭവംകൊണ്ടു തെളിയിച്ചിട്ടുള്ളതാണോ എന്നും നോക്കേണ്ടതാണ്. അതു് കാമരഹിതമാണെന്നതു് നമ്മുടെ അനുഭവത്തിനു് യോജിച്ചതാണ്. സ്വപ്നരഹിതമാണെന്നതും അനുഭവത്തിന്നനുസൃതമാണ്. എന്നാൽ ജാഗ്രത്സ്വപ്നാനുഭവങ്ങളെല്ലാം ഒന്നിച്ചുകൂടി എന്ന അത്ഥത്തിൽ അതു പ്രജ്ഞാനഘനനാണ് എന്നുള്ളതു് അനുഭവത്തിനു യോജിക്കുന്നതല്ല. അതുകൊണ്ടു്, ''അത ഏവ സ്വപ്നജാഗ്രന്മനഃസ്പന്ദനാനി പ്രജ്ഞാനാനി ഘനീഭൂതാനീവ'' എന്നിങ്ങനെ ശ്രീശങ്കരൻ ശ്രദ്ധാപൂർവ്വം പറഞ്ഞിരിക്കുന്നു. ''ഇവ'' (എന്നപോലെ) എന്ന വാക്കു് വളരെ പ്രധാനമാണ്, കാരണം പ്രജ്ഞാനഘനൻ എന്ന വാക്കു് തെററായ കാഴ്ചപ്പാടാണെന്നു് അതു കാണിക്കുന്നു. അതിനെ പ്രജ്ഞാനഘനനെന്നു പറയാൻ കാരണം ആ അവസ്ഥയിൽ വിവേചനശക്തിയുടെ അഭാവമാണെന്നു പറയപ്പെട്ടിരിക്കുന്നു. ''സേയം അവസ്ഥാ അവിവേകരൂപത്വാത് പ്രജ്ഞാനഘനം ഉച്യതേ.'' അതുകൊണ്ടു് പ്രാജ്ഞന്റെ പ്രജ്ഞാനഘനനെന്ന വിവരണം സുഷുപ്തിയിലെ ആത്മാവിന്റെ ശരിക്കുള്ള വിവരണമല്ല, വേണ്ടപോലെ വിവേചനം ചെയ്യുന്നതിനുമുൻപുള്ള നമ്മുടെ അഭിപ്രായമാണ്. വീണ്ടും ''സവ്വേശ്വരൻ'', ''സവ്വ

digitized by www.sreyas.in

ജ്ഞൻ'', ''അന്തര്യാമി'' മുതലായ മററു നിർവ്വചനങ്ങളും ഇതിനെ പിൻതാങ്ങുന്നുണ്ട്. എന്തുകൊണ്ടെന്നാൽ പ്രപഞ്ചത്തിൻെറ നാഥനായോ, ജീവജഗത്തുക്കളുടെ ആന്തരികനിയന്താവായോ, പ്രപഞ്ചസൃഷ്ടികളുടെ വർത്തമാനഭൂതഭാവികളെ മുഴുവൻ അറിയുന്ന സർവ്വജ്ഞനായോ ജീവജാലങ്ങളുടെ മുഴുവൻ ഉല്പത്തിപ്രളയസ്ഥാനമായോ സുഷുപ്തിയിൽ താൻ വർത്തിക്കുന്നുവെന്ന് ആർക്കെങ്കിലും അനുഭവമുണ്ടോ ? അതിനാൽ ഈ ധർമ്മങ്ങൾ നിഷ്കളങ്കമായ സുഷുപ്തിയിലെ ആത്മാവിൽ അനുഭവപ്പെടുകയല്ല, ആരോപിക്കപ്പെടുകയാണ് എന്നതു് സുവ്യക്തമാണ്. ദാർശനിക സമ്പ്രദായത്തിൽ സാകാരനായ ഈശ്വരന് ഒരു സ്ഥാനം കാണാനുള്ള വിശ്വാസികളുടെ മതപരമായ ഒരു ശ്രമമാണ് അതു്; എന്നാൽ സുഷുപ്തിയിൽ തെററായ സ്ഥാനത്തായിപ്പോയി അതു് എന്നു മാത്രം. എല്ലാ മതങ്ങളിലെയും യോഗികൾ, അവരുടെ ഉന്നതമായ യോഗാവസ്ഥകളിൽ, അതായതു് സവികല്പസമാധിയിൽ, സർവ്വശക്തനും സർവ്വജ്ഞനും സൃഷ്ടിസംഹാരകർത്താവുമായ ഒരു ജ്ഞാനസ്വരൂപൻെറ സാന്നിദ്ധ്യം അനുഭവിച്ചിട്ടുണ്ട്. സാകാരനായ ഈശ്വരൻെറ അനുഭൂതിക്കു യോജിച്ച സ്ഥാനം അപ്രകാരമുള്ള ഒരവസ്ഥയായിരിക്കും. അതുകൊണ്ട് അവസ്ഥാത്രയത്തിൻെറ ആദ്ധ്യാത്മികതയിൽ ഈശ്വരാനുഭൂതിയെ അടിച്ചേല്പിക്കുന്നതിൻെറ ശരിയായ വിശദീകരണം, ഈശ്വരനെന്ന കാഴ്ചപ്പാടിന് ഒരു ദാർശനികപ്രതീതി കൊടുക്കാനുള്ള മതപരമായ ഒരു ശ്രമം മാത്രമാണ്. എന്നാൽ സുഷുപ്തിയിലെ ആത്മാവും ഈശ്വരനുമായുള്ള ഐക്യഭാവത്തെ അനുഭവം ശക്തിയായി നിഷേധിക്കുന്നു. പ്രാജ്ഞൻ ബീജാവസ്ഥയിലാണ്, അഥവാ ഭാവിസൃഷ്ടിയുടെ കാരണാവസ്ഥയിലാണ് എന്ന ആശയത്തെസ്സംബന്ധിച്ചേടത്തോളം, ആ അവസ്ഥയിൽ സത്യസാക്ഷാത്ക്കാരം ഇല്ല എന്ന അർത്ഥത്തിലാണ്, അതിന് കാരണത്വം എന്ന പ്രതീതി നൽകിയിട്ടുള്ളതെന്ന് പ്രത്യേകം ഓർക്കേണ്ടതാണ്. [''പ്രാജ്ഞസ്സൂ

digitized by www.sreyas.in

ബീജാഽഭാവേനൈവ ബദ്ധഃ തത്ത്വപ്രബോധം ഏവ ഹി ബീജപ്രാജ്ഞത്വേ നിമിത്തം.'']

സത്യസാക്ഷാൽക്കാരത്തിനുള്ള ഉപകരണമായ അന്തഃകരണത്തിന്റെ അഭാവം കാരണമാണ് ഇത് എന്നു നാം വിശദീകരിച്ചുകഴിഞ്ഞു. അതുകൊണ്ട്, ആത്മാവൊഴികെ, ബന്ധകാരണമായി വർത്തിക്കുന്ന രണ്ടാമതൊരു വസ്തുവും ബീജാവസ്ഥയിൽ ഇല്ല. അതുകൊണ്ട് തത്ത്വത്തിന്റെ അഗ്രഹണവും അന്യഥാഗ്രഹണവും ലേശംപോലും ഇല്ലാത്തതായ ജ്ഞാനാവസ്ഥയിലെ ആത്മാവിൽനിന്നും വ്യത്യസ്തമാണ് തുരീയൻ എന്ന നമ്മുടെ കാഴ്ചപ്പാടിനെ സുഷുപ്തിയിലെ തത്ത്വാഽഗ്രഹണം ഒരു തരത്തിലും ന്യായീകരിക്കുന്നില്ല. അതുകൊണ്ട് ജാഗ്രത്സ്വപ്നങ്ങളുമായുള്ള സുഷുപ്തിയിലെ ആത്മാവിന്റെ ബന്ധം തുരീയന്റേതിനേക്കാൾ കൂടുതലോ കുറവോ അല്ല. അത് അവിദ്യയിൽനിന്ന് മുക്തമാണെന്നു നാം നേരത്തേ കണ്ടുകഴിഞ്ഞതാണ്. ഈ കാരണങ്ങൾകൊണ്ട്, സത്യസാക്ഷാത്ക്കാരാവസ്ഥയിലെ ആത്മാവുതന്നെയാണ് തുരീയൻ എന്ന നമ്മുടെ അഭിപ്രായം ജാഗ്രദവസ്ഥയിൽ നമുക്കു മനസ്സിലാക്കാൻ കഴിയുമെന്നതു് ന്യായീകരിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് അവസ്ഥാത്രയാതീതമായ ഒരു സ്ഥിതിവിശേഷമാണ് അത് (തുരീയൻ) എന്നതു് അസ്വീകാര്യമാണ് തള്ളപ്പെടേണ്ടതുമാണ് – നാം ഇതുവരെ കണ്ടതായ മറ്റു് ഉപനിഷത്തുകളിലൊന്നുംതന്നെ ഈ തുരീയനെക്കുറിച്ച് ഒരു പരാമർശവും ഇല്ല; അവയുടെ സമ്പ്രസാദനെന്ന ആശയം മാണ്ഡൂക്യോപനിഷത്തിലെ തുരീയൻ തന്നെയാണ്.

അതുകൊണ്ട് സംപ്രസാദവിദ്യതന്നെയാണ് ബ്രഹ്മവിദ്യ എന്നു് തെളിയിക്കപ്പെട്ടിരിക്കുന്നു.

ഓം തത് സത്.

---

digitized by www.sreyas.in

## അനുബന്ധം

### ഇതു് ബുദ്ധിപരമായ അറിവാണോ ?

(ഒരു നിരൂപകനുമായുള്ള സംഭാഷണത്തിൻെറ സംഗ്രഹം.)

ഈശ്വരസാക്ഷാത്ക്കാരം അഥവാ ബ്രഹ്മജ്ഞാനം സമാധ്യനുഭവത്തിൽക്കൂടി മാത്രമേ ഉണ്ടാവുകയുള്ളവെന്നും, സുഷുപ്ത്യനുഭവത്തിൽക്കൂടി അതുണ്ടാവുകയില്ലെന്നും വിശ്വസിച്ചിരുന്ന ഒരാളാണു് ഈ ചോദ്യം ഉന്നയിച്ചതു്. രണ്ടാമത്തേതിൽനിന്നും കിട്ടുന്ന ജ്ഞാനത്തെ ബുദ്ധിപരമായ അറിവു് എന്നാണു് നിരൂപകൻ വിശേഷിപ്പിച്ചതു്. അപ്പോഠം എന്താണു് ബുദ്ധിപരമായ അറിവു് ? പലേ വിജ്ഞാനശകലങ്ങളേയും കൂട്ടിച്ചേത്തുണ്ടാക്കുന്ന ഒരേകീകൃതമായ വിജ്ഞാനസമാഹാരമാണു് ബുദ്ധിപരമായ അറിവു്. ബുദ്ധിപരമായ അറിവു് ഒരു കെട്ടിപ്പടുക്കലാണു്; അതിൻെറ ഘടകങ്ങഠം മററുള്ളവരുടെ അറിവിൽനിന്നും അനുഭവത്തിൽനിന്നും ഉണ്ടാകുന്നതാവാം; സ്വാനുഭവത്തിൽനിന്നുണ്ടാവുന്നതായിക്കൊള്ളണമെന്നില്ല. എന്നാൽ സുഷുപ്ത്യനുഭവത്തിൽനിന്നും ഉടലെടുത്ത 'ഞാൻ ബ്രഹ്മമാണു്'' എന്ന അറിവിൽ ബുദ്ധിപരമായ അറിവു് എവിടെയാണു് ? ഞാൻ ഈ ശരീരമാണു്, ഞാൻ മെലിഞ്ഞവനാണു് അഥവാ തടിച്ചവനാണു്, ഞാൻ ആരോഗ്യവാനാണു് അഥവാ അനാരോഗ്യവാനാണു്, ഞാൻ സന്തുഷ്ടനാണു് അഥവാ അസന്തുഷ്ടനാണു്, ഞാൻ അന്ധനാണു് അഥവാ ബധിരനാണു്, ഞാൻ അശക്തനാണു് എന്നെല്ലാം നിങ്ങഠം പറയുമ്പോഠം അവിടെ ഏതെങ്കിലും ബുദ്ധിപരമായ അറിവുണ്ടോ ? പ്രസ്തുത വിഷയങ്ങളിൽ ബുദ്ധിപര

digitized by www.sreyas.in

മായ അറിവില്ലെന്ന് നിങ്ങൾ സമ്മതിക്കുന്നു. സുഷുപ്തിയിലെ സ്വാനുഭവത്തിൽനിന്നും കിട്ടുന്ന ജ്ഞാനവും അപ്രകാരം തന്നെയാണ്. സുഷുപ്തിയിൽ ഞാൻ ഈ ശരീരമായിരുന്നില്ല, മെലിഞ്ഞവനോ തടിച്ചവനോ, ആരോഗ്യമുള്ളവനോ ഇല്ലാത്തവനോ, സന്തുഷ്ടനോ അസന്തുഷ്ടനോ, അന്ധനോ ബധിരനോ, അശക്തനോ ശക്തനോ ആയിരുന്നില്ല. ആ അവസ്ഥയിൽ ഞാൻ പുരുഷനോ സ്ത്രീയോ, സഹോദരനോ സഹോദരിയോ, ഭർത്താവോ ഭാര്യയോ, മാതാവോ പിതാവോ ആയിരുന്നില്ല. എന്റെ വ്യക്തിത്വം അഥവാ വ്യക്തിഭാവം നീങ്ങുകയും അപ്രത്യക്ഷമാവുകയും ചെയ്തിരുന്നു. ഇപ്പോൾ ഈ ജാഗ്രദവസ്ഥയിൽ ഈ ആശയങ്ങൾ എന്നിൽ വീണ്ടും വന്നുചേർന്നിരിക്കുന്നു, അടുത്ത സുഷുപ്ത്യവസ്ഥയിൽ ഇവ വീണ്ടും മറയുകയും ചെയ്യും. ഇതു പലതവണ സംഭവിച്ചുകഴിഞ്ഞിട്ടുണ്ട്. അതിനാൽ ജാഗ്രത്സ്വപ്നാവസ്ഥകളിലെ ഈ ആശയങ്ങൾ അവയുടെ അംഗങ്ങളും അതിനാൽ വെറും ആരോപണങ്ങളും മാത്രമാണ്, അവ എന്റെ സ്വരൂപത്തെ സ്പർശിക്കുന്നില്ല. ഞാൻ ഈ ആരോപണങ്ങളിൽനിന്നും മുക്തനായി പരമമായ സച്ചിദാനന്ദാവസ്ഥയിൽ വർത്തിച്ചിരുന്നതു് സുഷുപ്ത്യവസ്ഥയിലാണ്. ജാഗ്രദവസ്ഥയിൽ നാം സ്മരിക്കുന്നതു് ഈ അപരോക്ഷാനുഭൂതിതന്നെയാണ്. മരുഭൂമിയിലെ മരുപ്പച്ച അതു് കണ്ടതായ സ്ഥാനത്തെത്തുമ്പോൾ അപ്രത്യക്ഷമാകുന്നതുപോലെ ജാഗ്രത് സ്വപ്നാവസ്ഥകളിൽ തോന്നപ്പെടുന്ന ആരോപണങ്ങൾ നീക്കംചെയ്യപ്പെടുന്ന സ്ഥാനം മാത്രമാണ് സുഷുപ്തി. സുഷുപ്തിയിൽ ഞാൻ എന്തായിരുന്നു എന്നതിനെക്കുറിച്ച് ഓർക്കുക മാത്രമല്ലാതെ മറ്റൊന്നുംതന്നെ ഞാൻ ഇപ്പോൾ ചെയ്യുന്നില്ല. പലേ വിജ്ഞാനശകലങ്ങളേയും കൂട്ടിച്ചേർക്കാനുള്ള ബുദ്ധിയുടെ പ്രവൃത്തി ഇവിടെ ഇല്ല. ഇതു് ബ്രഹ്മസാക്ഷാത്ക്കാരമല്ലെങ്കിൽ, മുൻപ് അസത്യമായിരുന്ന

digitized by www.sreyas.in

തിനെ സത്യമാക്കിത്തീക്കലെല്ലെങ്കിൽ, മററെന്താണു്? ഈ ജ്ഞാനത്തിൽ ബുദ്ധിതന്ത്രം എവിടെയാണു്?

നിങ്ങരം ചോദിച്ചേക്കാം: ഇത്രയധികം വാക്കുകളിൽ ക്കൂടി ഒരു സമ്പ്രദായം കെട്ടിപ്പടുക്കാനുള്ള ഒരു ശ്രമമല്ലേ എൻെറ ഈ സാക്ഷാത്ക്കാരം? അതുകൊണ്ടു് ഈ പറയപ്പെട്ട സാക്ഷാത്ക്കാരം ബുദ്ധിപരമായ അറിവുമാത്രമല്ലേ? ഞാൻ പറയുന്നു; അല്ല! ഈ സാക്ഷാത്ക്കാരത്തെ ഇത്രയധികം വാക്കുകളിൽക്കൂടി എനിക്കു് വിശദീകരിക്കേണ്ടിവന്നതു് നിങ്ങരംക്കു് മനസ്സിലാവാൻവേണ്ടി മാത്രമാണു്. എങ്ങനെ എനിക്കു് ഈ സാക്ഷാത്കാരം ഉണ്ടായി എന്നതിനെക്കുറിച്ചു് ബുദ്ധിപരമായ ഒരറിവു് ഇപ്പോരം നിങ്ങരംക്കുണ്ടു്. നിങ്ങളുടെ സ്വാനുഭവത്തിൽ നിന്നും ഉദിച്ചിട്ടുള്ളതല്ലാത്തതിനാൽ നിങ്ങളുടെ അറിവു് ബുദ്ധിപരമായ അറിവുമാത്രമാണു്. അതുകൊണ്ടു് അതു് താത്ത്വികമായ ജ്ഞാനം അഥവാ പരോക്ഷജ്ഞാനം മാത്രമാണു്, എന്നാൽ ജാഗ്രദവസ്ഥയിൽ നിങ്ങരം നിങ്ങളുടെ അനുഭവത്തെക്കുറിച്ചു് ചിന്തിക്കുമ്പോരം, അതിൽ അന്തർല്ലീനമായതിനെ നിങ്ങരംക്കുതന്നെ പ്രകടമാക്കുമ്പോരം, അതായതു് വിചാരംകൊണ്ടു്, വാസ്തവത്തിൽ നിങ്ങരം പരമമായ സച്ചിദാനന്ദമാണെന്ന സാക്ഷാത്കാരത്തിൻെറ ഉറപ്പു് നിങ്ങരംക്കുണ്ടാകും. അപരോക്ഷജ്ഞാനമെന്നു പറയുന്നതു് ഇതാണു്. ഇവിടെ ഇപ്പോരം അറിയപ്പെട്ടുന്നതായിട്ടുള്ളതെല്ലാം വിസ്മരിച്ചു് നിവ്വികല്പസമാധിയിൽ പ്രവേശിച്ചാലും, ജാഗ്രദവസ്ഥയിൽത്തന്നെ സ്ഥിതിചെയ്താലും, നിവ്വികല്പസമാധിപോലെതന്നെ വിസ്മരണാവസ്ഥയാണെങ്കിലും യാതൊരുവിധ പ്രയത്നവും കൂടാതെ നിങ്ങരംക്കു് ലഭിക്കുന്നതായ സുഷുപ്ത്യവസ്ഥയിലായാലും, നിങ്ങളെസ്സംബന്ധിച്ചേടത്തോളം അപ്പോരം പ്രത്യേകതയൊന്നുമുണ്ടായിരിക്കുകയില്ല.

digitized by www.sreyas.in

അപ്പോഠം ഇത്രയധികം ആളുകഠം യോഗവും സമാധിയും പരിശീലിക്കാൻവേണ്ടി തങ്ങളുടെ ജീവിതകാലം മുഴുവൻ ചിലവാക്കുന്നതു് എന്തുകൊണ്ടാണു് ? ശരി. യോഗംവഴി കിട്ടുന്ന സിദ്ധികളും അതീന്ദ്രിയശക്തികളുമാണു് അതിന്റെ ആകർഷണത്തിനു് മുഖ്യകാരണം. യോഗം കൊണ്ടു കിട്ടുന്ന ഏററവും വലിയ സിദ്ധി സമാധിയിൽ ഉള്ള പരമാത്മപ്രാപ്തി അഥവാ ബ്രഹ്മപ്രാപ്തിയാണു്. എന്നാൽ വാസ്തവത്തിൽ ഈ പ്രാപ്തി എല്ലാ ജീവരാശികഠംക്കം നിത്യാനുഭവമായിട്ടുള്ള വസ്തുതയാണു്, നാം അതിന്റെ പ്രാധാന്യത്തെക്കുറിച്ചു് ശ്രദ്ധിക്കുകയോ അതിന്റെ അർത്ഥത്തെ ജാഗ്രദവസ്ഥയിൽ വിലയിരുത്താൻ ശ്രമിക്കുകയോ ചെയ്തിട്ടില്ലെന്നു മാത്രമേയുള്ളു. അതിനാൽ ആ അനുഭവത്തിൽ അന്തർല്ലീനമായതിനെ വിചാരത്തിലൂടെ പ്രകടമാക്കി ഈ ലയത്തെ നാം വീണ്ടും പ്രാപിക്കണം. നാം ബ്രഹ്മമാണെന്ന അറിവു് നമുക്കുണ്ടാകുന്നതു് അങ്ങനെയാണു്. സുഷുപ്തിയിൽ നീ എന്തായിരുന്നുവോ ഇപ്പോഠം, ഈ ജാഗ്രദവസ്ഥയിലും, നീ അതുതന്നെയാണു് എന്നാണു് 'തത്ത്വമസി'യുടെ അർത്ഥം. ശരീരം, മനസ്സു് എന്നിങ്ങനെ ആരോപിതങ്ങളായ പരിമിതോപാധികളിൽനിന്നും വ്യത്യസ്തനായ ആത്മാവാണു് ഞാൻ എന്നുള്ള അറിവിനേക്കാഠം പരമമായ ഒരു ലയം വേറെ ഉണ്ടോ ? അതിനാൽ ഈ ആത്മജ്ഞാനംതന്നെയാണു് ഏററവും പരമമായ യോഗം; സുഷുപ്ത്യനുഭവത്തെക്കുറിച്ചു് വിചാരം ചെയ്യുന്നവക്കെല്ലാംതന്നെ ഇതു് കൈവരുകയും ചെയ്യും.

നിങ്ങഠം ചോദിച്ചേക്കാം: അങ്ങനെയാണെങ്കിൽ പരിശീലനവും സാധനകളും ഒന്നുംതന്നെ ആവശ്യമില്ലേ ? പരിശീലനത്തോടു് നിങ്ങഠംക്കു് അത്ര പ്രതിപത്തിയുണ്ടെങ്കിൽ, ഞാൻ പറയുന്നു, സുഷുപ്ത്യനുഭവത്തെക്കുറിച്ചു്

digitized by www.sreyas.in

തീച്ച്യയായും നിങ്ങൾക്കു് ധ്യാനവും ഏകാഗ്രതയും പരിശീലിക്കാം. അതോടൊപ്പം ആ അനുഭവത്തിന്റെ ഉള്ളടക്കത്തെക്കുറിച്ചും അതിന്റെ സൂചനകളെക്കുറിച്ചും വിലയിരുത്താൻ ശ്രമിക്കുക. വാസ്തവത്തിൽ ജ്ഞാനയോഗത്തിന്റെ യഥാർത്ഥ നിലപാടു്, പരമസത്യമായ ബ്രഹ്മപ്രാപ്തി സുഷുപ്ത്യനുഭവത്തിൽക്കൂടി കിട്ടുന്നു, എന്നതാണു്.

ഈ സാക്ഷാത്ക്കാരത്തിന്റെ വില കുറയ്ക്കുന്നു എന്നാണല്ലോ നിങ്ങൾ എന്നെ വിമർശിക്കുന്നതു്. ശരി, ഞാൻ അതൊരു ബഹുമതിയായി കണക്കാക്കുന്നു. നിങ്ങളുടെ ഭവനം, ഗൃഹോപകരണങ്ങൾ, ആഹാരം, വസ്ത്രം, വാഹനം, മററു സുഖഭോഗവസ്തുക്കൾ ഇവയുടെയെല്ലാം ചെലവു് കുറഞ്ഞിരിക്കുന്നതല്ലേ നിങ്ങൾക്കിഷ്ടം ? യന്ത്രങ്ങളുടെ ആവിർഭാവംകൊണ്ടു് ഇതു് സാദ്ധ്യമായിട്ടുണ്ടു്. സാധനങ്ങൾക്കു് വിലകൂടിയതുകൊണ്ടു് എന്തു നേട്ടമാണുള്ളതു് ? കുറഞ്ഞ പ്രയത്നംകൊണ്ടു് ഒരു വസ്തു കിട്ടുമെന്നുവന്നാൽ, അനാവശ്യമായ പ്രയത്നവും കഷ്ടപ്പാടും നാം ഒഴിവാക്കേണ്ടതല്ലേ ? അതുപോലെതന്നെ കുറച്ചു പ്രയത്നംകൊണ്ടു്, കുറഞ്ഞ സമയത്തിൽ, ആത്മജ്ഞാനവും മോക്ഷപ്രാപ്തിയും ലഭിക്കുമെങ്കിൽ, അതിനെ അഭിനന്ദിക്കുകയല്ലേ വേണ്ടതു് ? ജീവിതാവസാനത്തിലേയ്ക്കു്, അഥവാ നമുക്കു് അജ്ഞാതമായിട്ടുള്ള ഇനിയൊരു ജന്മത്തിലേയ്ക്കു് ഇതിനെ നീക്കിവെയ്ക്കുന്നതെന്തിനാണു് ? ഇവിടെവെച്ചു് ഇപ്പോൾത്തന്നെ ആത്മസാക്ഷാത്ക്കാരം നേടുകയും ഇനിയുള്ള ജീവിതകാലം സ്വാതന്ത്ര്യത്തിന്റെയും നിർഭയത്വത്തിന്റെയും ആനന്ദത്തിൽ കഴിച്ചുകൂട്ടുകയും ചെയ്യാലെന്താണു് ? ജ്ഞാനംകൊണ്ടു് അതാണുണ്ടാവുന്നതു്. ഈ ജ്ഞാനപ്രാപ്തി എത്രയും സുഗമമാക്കിത്തീർക്കുന്നുവോ, അത്രയും അധികം ജനങ്ങൾക്കു് അതു് പ്രയോജനപ്പെടും. ഈ ലോകത്തിലുള്ള വർക്കു മുഴുവൻ ഈ ജ്ഞാനം എത്രയും സുഗമവും സുസാദ്ധ്യവു

digitized by www.sreyas.in

മായിത്തീരട്ടെ. ഇതിൽ യാതൊരുവിധ രഹസ്യവും ഉണ്ടാവാൻ പാടില്ല; അതു് എല്ലാവർക്കും പ്രാപ്യമായിരിക്കണം. സുഷുപ്തിയിൽ നിത്യേന കിട്ടുന്ന അതേ സമാധിക്കുവേണ്ടി ത്തന്നെ, പലേ വിധത്തിലുള്ള കഷ്ടപ്പാടുകരം സഹിക്കുകയും അനവധികാലത്തെ പരിശീലനം നടത്തുകയും ചെയ്യുന്നതു് എന്തിനാണു് ? കൗമാരദശമുതൽത്തന്നെ ജീവന്മുക്തരായി ജീവിതം തുടന്നാലെന്താണു് ? അതുകൊണ്ടു് സുഷുപ്ത്യവസ്ഥയെപ്പററി വിചാരംചെയ്തു് ആ അനുഭവത്തെ സാക്ഷാത്കരിക്കുവാൻ ശ്രമിക്കുക.

---

digitized by www.sreyas.in

# മാണ്ഡൂക്യകാരിക

## (സവ്യാഖ്യാനം)

ജാഗ്രത്സ്വപ്നസുഷുപ്തികളാകുന്ന ജീവിതാനുഭവങ്ങളെ വിശദമായി നിരൂപണം ചെയ്ത് സത്യസാക്ഷാത്കാരത്തിലെത്തിച്ചേരേണ്ട ക്രമത്തെ യുക്തിയുക്തം കാണിച്ചുതരുന്ന ഒരു വിശിഷ്ട ഗ്രന്ഥമാണ് ഗൗഡപാദാചാര്യരുടെ മാണ്ഡൂക്യകാരിക. മാണ്ഡൂക്യോപനിഷത്തിലെ വിഷയങ്ങളുടെ വിസ്തൃതമായ നിരൂപണമാണിതിലെ വിഷയം. അദ്വയസത്യത്തിന്റെ അബാധ്യതയെ ശാസ്ത്രംകൊണ്ടും യുക്തികൊണ്ടും സമർത്ഥിക്കുന്ന ഈ ഗ്രന്ഥം അദ്വൈതദർശനത്തെപ്പററി അറിവാൻ ആഗ്രഹിക്കുന്നവരെല്ലാം അവശ്യം വായിച്ചിരിക്കേണ്ടതാണ്. പദാനുപദം അർത്ഥത്തോടുകൂടി ആശയം വ്യക്തമായി വിവരിക്കുന്ന ലളിതമായ വ്യാഖ്യാനം.

**വ്യാഖ്യാതാ: ശ്രീ മൃഡാനന്ദസ്വാമികൾ**

പേജ്: 224 + 16 വില: ക. 4. 50

**ശ്രീരാമകൃഷ്ണാശ്രമം** (പ്രസിദ്ധീകരണവിഭാഗം)

പുറനാട്ടുകര – 680551, തൃശ്ശൂർ.

---

**വില: ക. 4. 50**

digitized by www.sreyas.in